# കലാകൗമുദി 879

ജൂലൈ 19, 1992
വില: 4 രൂപ


## കവർസ്റ്റോറി

4
കലിപിടിച്ച പൊലീസ്
*ഒരുകൊല്ലം പൂർത്തിയാക്കിയ ഐക്യമുന്നണി ഭരണത്തിന്റെ ബാലൻസ്ഷീറ്റു തയ്യാറാക്കുമ്പോൾ, പൊലീസിന്റെ ക്രൂരമായ മർദ്ദനത്തിന്റെ കഥകൾക്കായിരിക്കും മുൻതൂക്കം കിട്ടുക—പൊലീസിന്റെ പരാക്രമങ്ങളെപ്പറ്റി ശ്രീ. എസ്. ചന്ദ്രമോഹൻ തയ്യാറാക്കിയ റിപ്പോർട്ട്.*

**സ്പോർട്സ്**
15
ഭാഗ്യം ഡെൻമാർക്കിന്റെ സഹയാത്രികൻ
*യൂറോപ്യൻ സോക്കർ ചാമ്പ്യൻഷിപ്പ് മത്സരങ്ങളിൽ 'കറുത്തകുതിര'യായി കരുതിയിരുന്ന ഡെൻമാർക്ക് വിജയികളായ വിസ്മയത്തെപ്പറ്റി ശ്രീ. കള്ളിക്കാട് രാമചന്ദ്രൻ എഴുതുന്നു.*

**റിപ്പോർട്ട്**
17
മുടിയുന്ന വ്യവസായ കേരളം
*ആലപ്പുഴയിലെ കെ.എസ്.ഡി.പി. നേരിടുന്ന ദുർഗ്ഗതിയെക്കുറിച്ചാണ് ശ്രീ. ആർ. ശരത്തിന്റെ റിപ്പോർട്ട്.*

**റിപ്പോർട്ട്**
50
കിങ്കരൻമാർ പേടിക്കുന്നു
സ്റ്റാഫ് ലേഖകൻ

**കാർട്ടൂൺ**
11
കലി
ശ്രീ. ഉണ്ണി

**ലേഖനം**
13
മൊട്ടയടിക്കേണ്ടതിന്റെ ആവശ്യം
ശ്രീ. എം.പി. നാരായണപിള്ള
32
ബെന്ദ്രേയുടെ കലാജീവിതം
ശ്രീ. കെ.സി. ചിത്രഭാനു
39
എം.പി. പോൾ തിരുശേഷിപ്പുകൾ
ശ്രീ. ജോർജ്ജ് ഓണക്കൂർ

**കവിത**
18
അവസരോചിതൻ
ശ്രീ. ചെമ്മനം ചാക്കോ
36
ഇരൽക്കാരു
ശ്രീ. വേണു വി. ദേശം

**നോവൽ**
22
ഗുരു
ശ്രീ. കെ. സുരേന്ദ്രൻ
29
വേർപാടുകളുടെ വിരൽപ്പാടുകൾ
ശ്രീ. സി. രാധാകൃഷ്ണൻ

**കഥ**
26
ഒരുവൻ രക്ത സാക്ഷിയാകുന്നതെങ്ങനെ?
ശ്രീ. യു. നന്ദകുമാർ

**ആത്മകഥ**
20
ശുചീന്ദ്രം രേഖകൾ
ശ്രീ. ടി.എൻ. ഗോപകുമാർ

**യാത്രാവിവരണം**
35
പട്ടുനൂലിന്റെ വഴി
ശ്രീ. കാവാലം നാരായണപ്പണിക്കർ
37
അച്യുതമേനോന്റെ ഡയറിക്കുറിപ്പുകൾ
45
സാഹിത്യവാരഫലം
ശ്രീ. എം. കൃഷ്ണൻനായർ


മുഖചിത്രം : കവർ ഡിസൈൻ: **ശ്രീ. ഭട്ടതിരി.**

# കലിപിടിച്ച പൊലീസ്

എസ്. ചന്ദ്രമോഹൻ

**ഒരു ഭരണകൂടത്തിൻെറ** ജനസമ്മതി നിർണ്ണയിക്കാനുള്ള അളവുകോൽ എന്താണ്? ജനജീവിതത്തെ ക്ളേശമുക്തമാക്കാൻ നടപ്പാക്കുന്ന രചനാത്മക പരിപാടികളാണ് ആ അളവുകോലെങ്കിൽ, ഒരു വർഷം പിന്നിട്ട ഐക്യമുന്നണി ഗവൺമെൻറിന് അത്തരമൊരവകാശവാദം നടത്താനാവില്ല. സ്ഥിതിഗതികളെ വസ്തുനിഷ്ഠമായി വിലയിരുത്തുന്ന ആരും സമ്മതിക്കും, പൊതുമുതൽ മുടിച്ച ഈ ഭരണം ജനങ്ങൾക്ക് ഒരു ബാദ്ധ്യതയായിരിക്കുന്നുവെന്ന്. ഇന്ത്യയിലെ മറ്റേതൊരു സ്റ്റേറ്റുമായി താരതമ്യപ്പെടുത്തി നോക്കിയാലും, കേരളത്തിൻെറ വളർച്ച പരിതാപകരമാംവിധം പിന്നിലാണ്. ഗൾഫ് മലയാളികളുടെ പണം സൃഷ്ടിക്കുന്ന സമൃദ്ധിയുടെ മുഖാവരണം മാറ്റിക്കഴിഞ്ഞാൽ, പോഷകാഹാരമില്ലാതെ വളർച്ച നിന്നുപോയ പ്രായപൂർത്തിയായ ഒരു ചെറുപ്പക്കാരൻെറ ജീവസ്സില്ലാത്ത രൂപം പോലൊരു ചിത്രമാണ് കേരളം നമ്മുടെ മുമ്പിൽ കാഴ്ചവയ്ക്കുന്നത്. ഈ അവസ്ഥയ്ക്കൊരു മാറ്റം—ഈ ഭരണത്തിൽ നിന്നും പ്രതീക്ഷിച്ചവർക്ക് തെറ്റുപറ്റിയിരിക്കുന്നു. ആ പ്രതീക്ഷയെ കരുവാളിപ്പിച്ചുകൊണ്ട് നാട്ടിലുടനീളം അസമാധാനത്തിൻെറയും അനിശ്ചിതത്വത്തിൻെറയും അന്തരീക്ഷം നിലകൊള്ളുന്നു. ഇതിനു ആരാണ് കാരണക്കാർ? രാഷ്ട്രീയത്തിനതീതമായി ഈ പ്രശ്നത്തെപ്പറ്റി മലയാളികൾ ആലോചിക്കേണ്ടിയിരിക്കുന്നു. ''ഇൻഫർമേഷൻ സ്ഫോടന''ത്തിൻെറ സൽഫലങ്ങൾ ഏറ്റുവാങ്ങി ചൈതന്യം തുടിക്കേണ്ട ഒരു സമൂഹം ദിശാബോധമില്ലാതെ സ്തംഭിച്ചുനിൽക്കുന്നു. ഈ നിശ്ചലാവസ്ഥയെ ഒരു പൊട്ടിത്തെറിയുടെ വക്കിലെത്തിച്ചിരിക്കുകയാണ്, ഈ ഭരണകൂടവും, ജനജീവിതത്തിൻെറ സൂക്ഷിപ്പുകാരായ പൊലീസും.. പൊലീസെന്നു കേട്ടാൽ ഞെട്ടിവിറയ്ക്കുന്ന ടി.കെ. നാരായണപിള്ളയുടെ ഭരണകാലം വീണ്ടും പിറന്നുവീണിരിക്കുന്നു. ആരെയും മർദ്ദിക്കാനും, മർദ്ദിച്ചവശനാക്കാനും, വേണ്ടിവന്നാൽ മർദ്ദിച്ചുകൊല്ലാനുമുള്ള ലൈസൻസു നൽകിക്കഴിഞ്ഞിരിക്കുകയാണ് പൊലീസിന്. നിഷ്ഠൂരതയുടെ കാലം, അടിയന്തരാവസ്ഥയോടെ പിന്നിട്ടുവെന്ന വിശ്വാസത്തെ തകർത്തിരിക്കയാണ് ഈ ഭരണകാലം.

ഐക്യജനാധിപത്യമുന്നണി സർക്കാർ ഒരുവർഷം പൂർത്തിയാക്കി. കഴിഞ്ഞ ഒരു വർഷത്തെ പൊലീസിൻെറ പ്രവർത്തനം അവലോകനം ചെയ്താൽ ജനങ്ങളുടെമേൽ പൊലീസ് നടത്തിയ അക്രമങ്ങളുടെ ഞെട്ടിക്കുന്ന ചിത്രമാണ് ലഭിക്കുക. അടുത്തകാലത്തായി പൊലീസതിക്രമങ്ങൾ വർദ്ധിച്ചുവരികയാണ്. ഭരണയന്ത്രത്തിൻെറ ഹൃദയഭാഗമായ പൊലീസ് വകുപ്പിൽ എവിടെയൊക്കെയോ തകരാറുകൾ സംഭവിച്ചിരിക്കുന്നു. നിയമപരിപാലനം അനുദിനം വഷളായിവരുന്നു. സമൂഹത്തിലെ ഏതുനിലയിൽ പ്രവർത്തിക്കുന്നവർക്കു നേരെയും മൂന്നാംമുറ പ്രയോഗിക്കാൻ പൊലീസിന് മടിയില്ലായിരുന്നു.

അധികാരമേറ്റയുടനെ പൊലീസിന് വീര്യം കൂട്ടുമെന്നു മുഖ്യമന്ത്രി പ്രഖ്യാപിച്ചു. താമസിയാതെ തന്നെയുണ്ടായ ഘടനാപരമായ അഴിച്ചുപണിയൽ ഡി.ജി.പി. മുതൽ താഴോട്ടുള്ള ഉദ്യോഗസ്ഥരെ സ്ഥാനം മാറ്റി പ്രതിഷ്ഠിച്ചു തൻെറ ആജ്ഞാനുവർത്തികളായ ഉദ്യോഗസ്ഥർക്ക് സ്ഥാനക്കയറ്റം നൽകി അവരെ മർമ്മഭാഗങ്ങളിൽ പ്രതിഷ്ഠിക്കാനും മുഖ്യമന്ത്രി മറന്നില്ല. എന്നാൽ പൊലീസിനെ എങ്ങനെ കൈകാര്യം ചെയ്യണമെന്നു നല്ല വണ്ണം അറിയാവുന്ന മുഖ്യമന്ത്രിക്ക് താളപ്പിഴ പറ്റിയിരിക്കുന്നുവെന്ന് ഇന്നു കേരള സംസ്ഥാനത്തിലെ പൊലീസ് സേനയെക്കുറിച്ചുള്ള ജനങ്ങളുടെ അഭിപ്രായത്തിൽ നിന്നു മനസ്സിലാക്കാം. 'വീര്യം' കൂടിയ പൊലീസ് കഴിഞ്ഞ ഒരു വർഷക്കാലം നടത്തിയ വീരശൂരപരാക്രമങ്ങളുടെ പട്ടിക നീളുകയാണ്.

## റിക്കാർഡ് ഭേദിച്ച ലാത്തിച്ചാർജ്ജുകൾ

കഴിഞ്ഞ ഒരു വർഷത്തിനിടയിൽ നിരവധി തവണ വിദ്യാർത്ഥികൾക്കും യുവജനങ്ങൾക്കും നേരെ പൊലീസ് ലാത്തിച്ചാർജ്ജ് നടത്തുകയുണ്ടായി. ഒരു കൊല്ലത്തിനിടയിൽ എഴുപതോളം ലാത്തിച്ചാർജ്ജുകൾ നടത്തി പൊലീസ് റിക്കാർഡ് സൃഷ്ടിച്ചു. വിദ്യാർത്ഥികളുടെ നേർക്കാണ് ഏറ്റവും കൂടുതൽ. ലാത്തിച്ചാർജ്ജുകൾ ഉണ്ടായത്. മെഡിക്കൽ സമരവുമായി ബന്ധപ്പെട്ട് തലസ്ഥാന നഗരിയുടെ രാജവീഥിയിൽ പൊലീസും വിദ്യാർത്ഥികളും തമ്മിൽ നാലും അഞ്ചും മണിക്കൂറുകൾ നീണ്ട തെരുവുയുദ്ധങ്ങൾ നടന്നു. ഡിസംബർ ഏഴാംതീയതി യൂണിവേഴ്സിറ്റി കോളേജിലെ വിദ്യാർത്ഥികളും പൊലീസും തമ്മിൽ മണിക്കൂറുകളോളം ഏറ്റുമുട്ടി. ഇരുന്നൂറോളം പൊലീസുകാർ ലാത്തി, ചൂരൽ, കല്ല്, ടിയർ ഗ്യാസ്, തോക്ക് തുടങ്ങിയ സർവ്വവിധ സന്നാഹങ്ങളോടും കൂടിയാണ് വിദ്യാർത്ഥികൾക്കുനേരെ ആക്രമണം നടത്തിയത്. സംഘട്ടനത്തിനിടയിൽ പിടികിട്ടിയ വിദ്യാർത്ഥികളെ പൊലീസുകാർ യൂണിവേഴ്സിറ്റി കോളേജു മുതൽ കൺട്രോൾ റൂം വരെ വലിച്ചിഴയ്ക്കുകയും ക്രൂരമായി മർദ്ദിക്കുകയും ചെയ്തു.

1991 ജൂലൈ 16ന് കോഴിക്കോട് ഓമശ്ശേരിയിൽ പള്ളി തർക്കത്തെത്തുടർന്ന് സംഘർഷാവസ്ഥ സംജാതമായപ്പോൾ പൊലീസ് ലാത്തിച്ചാർജ്ജും വെടിവയ്പും നടത്തി. ജൂലൈ 25ന് വിദ്യാർത്ഥി നേതാക്കളുടെ അറസ്റ്റിൽ പ്രതിഷേധിച്ച് പ്രകടനം നടത്തിയ വിദ്യാർത്ഥികളെ തിരുവനന്തപുരത്ത് ലാത്തിച്ചാർജ്ജ് ചെയ്തു. ജൂലൈ 29ന് യാത്രാക്ളേശം പരിഹരിക്കണമെന്ന് ആവശ്യപ്പെട്ട് സമരം ചെയ്ത കാര്യവട്ടം കാമ്പസിലെ വിദ്യാർത്ഥികളെയും ഗവേഷകരെയും പൊലീസ് കാമ്പസിനുള്ളിൽ കയറി തല്ലി. ജൂലൈ 29ന് കോഴിക്കോട് ഗുരുവായൂരപ്പൻ കോളേജിലും പൊലീസ് ലാത്തിച്ചാർജ്ജ് ചെയ്തു. കൊല്ലത്ത് ആഗസ്റ്റ് 11ന് മാധവറാവു സിന്ധ്യയ്ക്ക് എതിരെ കരിങ്കൊടി പ്രകടനം നടത്തിയ യുവമോർച്ച പ്രവർത്തകർക്കും പൊതിരെ തല്ലുകിട്ടി. ആഗസ്റ്റ് 7ന് തൃശൂരിലെ ടാക്സി, ആട്ടോ ഡ്രൈവർമാരെ പൊലീസ് ലാത്തിച്ചാർജ്ജ് ചെയ്തു. സെപ്റ്റംബർ 12ന് കോഴിക്കോട് പെൺകുട്ടികൾ അടക്കമുള്ള എസ്.എഫ്.ഐ. പ്രവർത്തകരുടെ നേർക്ക് പൊലീസ് ഭീകരമായ ലാത്തിച്ചാർജ്ജ് നടത്തി. സെപ്റ്റംബർ 13ന് കോഴിക്കോട് ലാത്തിച്ചാർജ്ജിൽ പ്രതിഷേധിച്ച് സംസ്ഥാന വ്യാപകമായ പ്രകടനങ്ങൾ നടന്നു. പ്രകടനം നടത്തിയ വിദ്യാർത്ഥികളെ തിരുവനന്തപുരം പാലക്കാട്, തിരുവല്ല എന്നീ കേന്ദ്രങ്ങളിൽ ലാത്തിച്ചാർജ്ജ് ചെയ്തു. സെപ്റ്റംബർ 19–ാം തീയതി പൊലീസ് അതിക്രമങ്ങൾക്കെതിരെ കോട്ടയം ടൗണിൽ പ്രകടനം നടത്തിയ എസ്.എഫ്.ഐ. പ്രവർത്തകരായ വിദ്യാർത്ഥികളെ പൊലീസ് മർദ്ദിച്ചു. സെപ്റ്റംബർ 20ന് സെക്രട്ടേറിയറ്റിനു മുമ്പിൽ ധർണ്ണ നടത്തിയ കെ.എസ്.യു.എസ് പ്രവർത്തകരെ പൊലീസ് ഭീകരമായി തല്ലിച്ചതച്ചു. അന്നുതന്നെ കൊല്ലത്തും വിദ്യാർത്ഥികളുടെ നേർക്ക് ലാത്തിച്ചാർജ്ജ് ഉണ്ടായി. സെപ്തംബർ 28–ന് എം.എൽ.എമാരെ കൊച്ചി സർവ്വകലാശാല കാമ്പസിൽ മർദ്ദിച്ചതിനെതിരെ പ്രതിഷേധപ്രകടനം നടത്തിയ ഡി.വൈ.എഫ്.ഐ. പ്രവർത്തകരെ മൂവാറ്റുപുഴ, തൊടുപുഴ, എന്നീ കേന്ദ്രങ്ങളിൽ പൊലീസ് ലാത്തിച്ചാർജ്ജ് ചെയ്തു. ഒക്ടോബർ 3–ന് കണ്ണൂർ, സുൽത്താൻബത്തേരി, ആറ്റിങ്ങൽ എന്നിവിടങ്ങളിൽ ഡി.വൈ.എഫ്.ഐ പ്രവർത്തകരെ പൊലീസ് ലാത്തിച്ചാർജ്ജ് ചെയ്തു.

ഒക്ടോബർ 24ന് കരുനാഗപ്പള്ളി എൻ.എസ്.എസ്. കോളേജിൽ വിദ്യാർത്ഥികളുടെ നേർക്ക് പൊലീസ് മർദ്ദനമുണ്ടായി. നവംബർ 12–ന് കോഴിക്കോട് മെഡിക്കൽ വിദ്യാർത്ഥികൾക്കുനേരെ പൊലീസ് മർദ്ദനം നടത്തി. നവംബർ 13ന് തിരുവനന്തപുരത്തും കോഴിക്കോടും മെഡിക്കൽ വിദ്യാർത്ഥികളെ പൊലീസ് ലാത്തിച്ചാർജ്ജുചെയ്തു. അന്നേദിവസം തന്നെ ചങ്ങനാശ്ശേരി എൻ.എസ്.എസ്. കോളേജിൽ പൊലീസ് മർദ്ദനമുണ്ടായി.

നവംബർ 15ന് തിരുവനന്തപുരം മെഡിക്കൽകോളേജിനുള്ളിൽ പൊലീസ് വിദ്യാർത്ഥികളെ ലാത്തിച്ചാർജ്ജ് ചെയ്തു. നവംബർ 20ന് കൊല്ലം, ആലപ്പുഴ, തൃശൂർ, പത്തനംതിട്ട, കോട്ടയം, കോഴിക്കോട് എന്നീ ജില്ലകളിൽ നടന്ന ലാത്തിച്ചാർജ്ജുകളിൽ നൂറിലധികം വിദ്യാർത്ഥികൾ ആശുപത്രിയിലായി. നവംബർ 21–ാം തീയതി സെക്രട്ടേറിയറ്റിനു മുമ്പിലും എസ്.എഫ്.ഐ പ്രവർത്തകരെ പൊലീസ് തല്ലി. നവംബർ 23ന് കൺസഷൻ പ്രശ്നത്തിൽ സമരത്തിലായിരുന്ന വിദ്യാർത്ഥികളെ നെയ്യാറ്റിൻകരയിൽ വച്ച് പൊലീസ് മർദ്ദിച്ചു. നവംബർ 25ന് കളമശ്ശേരിയിലും വിദ്യാർത്ഥികൾക്കുനേരെ ലാത്തിച്ചാർജ്ജുണ്ടായി. നവംബർ 26ന് കോഴിക്കോട്, എറണാകുളം എന്നിവിടങ്ങളിൽ പൊലീസ് ലാത്തി അടി നടന്നു. കോഴിക്കോട് സിവിൽ സ്റ്റേഷനിലെ ജീവനക്കാരെയും പൊലീസ് മർദ്ദിച്ചു. നവംബർ 27ന് ബസ് സമരവുമായി ബന്ധപ്പെട്ട് തിരുവമ്പാടിയിൽ വെടിവയ്പ്പും നെയ്യാറ്റിൻകരയിൽ ലാത്തിച്ചാർജ്ജും നടന്നു. നവംബർ 29ന് പൊതുപണിമുടക്കിന് നിരവധി ലാത്തിച്ചാർജ്ജുകളും രണ്ടു സ്ഥലങ്ങളിൽ വെടിവയ്പ്പും നടന്നു.

ഡിസംബർ 3–ാം തീയതി പാലക്കാടും, ഡിസംബർ 4–ാം തീയതി കോഴിക്കോടും ഡിസംബർ 7–ാം തീയതി തിരുവനന്തപുരത്തും വിദ്യാർത്ഥികൾക്കുനേരെ ലാത്തിച്ചാർജ്ജ് ഉണ്ടായി. ഡിസംബർ 15ന് പാലക്കാട് സാമുദായിക സംഘർഷവുമായി ബന്ധപ്പെട്ട വെടിവയ്പ്പിൽ ഒരു ബാലിക കൊല്ലപ്പെട്ടു. ഡിസംബർ 30ന് സെക്രട്ടേറിയറ്റിനു മുന്നിലും കായംകുളത്തും കട്ടപ്പനയിലും എ.ഐ.വൈ.എഫ് പ്രവർത്തകരെ പൊലീസ് ലാത്തിച്ചാർജ്ജ് ചെയ്തു.

1992 ജനുവരി 8–ാം തീയതി കൊല്ലം എസ്.എൻ. കോളേജിൽ കടന്നുകയറിയ പൊലീസ് ഭീകരമായ ലാത്തിച്ചാർജ്ജ് നടത്തി. ഫെബ്രുവരി 9–ാം തീയതി പന്തളം മഹിഷിക്കാവ് ദേവീക്ഷേത്രത്തിലെ പറയ്ക്ക് എഴുന്നള്ളത്ത് പൊലീസ് തടയുകയും തുടർന്ന് ലാത്തിച്ചാർജ്ജ് ഉണ്ടാകുകയും ചെയ്തു. മാർച്ച് 11ന് തൃശൂർ മണത്തല സോമനാഥക്ഷേത്രത്തിലെ ഘോഷയാത്രയിൽ വാദ്യഘോഷം നിർത്താൻ പൊലീസ് ആവശ്യപ്പെടുകയും തുടർന്ന് ലാത്തിച്ചാർജ്ജും വെടിവയ്പും തീവയ്പും അടക്കമുള്ള, ഒഴിവാക്കാൻ കഴിയുമായിരുന്ന നിർഭാഗ്യകരങ്ങളായ സംഭവങ്ങൾ അരങ്ങേറുകയും ചെയ്തു.

ഏപ്രിൽ 2–ാം തീയതി ഫെയ്സാബാദ് സംഭവവുമായി ബന്ധപ്പെട്ട് ഓച്ചിറ, വള്ളിക്കടവ് എന്നീ സ്ഥലങ്ങളിൽ സംഘർഷവും പൊലീസ് വെടിവയ്പും നടന്നു. ഏപ്രിൽ 15ന് പത്തനംതിട്ട സീതത്തോട്ടിൽ തൊഴിലാളികളെ പൊലീസ് ലാത്തിച്ചാർജ്ജ് ചെയ്തു. ഏപ്രിൽ 19ന് ഇരവിപുരത്ത് സാമുദായിക സംഘർഷത്തെത്തുടർന്ന് പൊലീസ് 11 റൗണ്ട് വെടിവയ്പ് നടത്തുകയും ഒരാൾ മരിക്കുകയും ചെയ്തു. ജൂൺ മൂന്നാംതീയതി ഒ.പി. ടിക്കറ്റ് ഫീസ് എടുത്തുകളയണമെന്ന് ആവശ്യപ്പെട്ട് പ്രകടനം നടത്തിയ ആർ.വൈ.എഫ് പ്രവർത്തകരെ പൊലീസ് തല്ലിച്ചതച്ചു. ജൂൺ 10ന് ഇതേ പ്രശ്നത്തിൻെറ പേരിൽ പ്രകടനം നടത്തിയ ഡി.വൈ.എഫ്.ഐ പ്രവർത്തകരെ പൊലീസ് തല്ലി. ജൂൺ 16ന് മണ്ണന്തലയിൽ പൊലീസ് നാട്ടുകാരുടെ നേർക്ക് ലാത്തിച്ചാർജ്ജ് നടത്തുകയും ആകാശത്തേക്ക് വെടിവയ്ക്കുകയും ചെയ്തു. ജൂൺ 18ന് പത്രലേഖകരെ ആക്രമിച്ച മഫ്ടി പൊലീസുകാർക്കെതിരെ നടപടിയെടുക്കണമെന്നും സംസ്കൃതകോളേജിൽ നിന്നും പൊലീസിനെ പിൻവലിക്കണമെന്നും ആവശ്യപ്പെട്ട് പ്രകടനം നടത്തിയ വിദ്യാർത്ഥികളെ പൊലീസ് ലാത്തിച്ചാർജ്ജ് ചെയ്തു.

## നിയമവാഴ്ചയിൽ പൊലിഞ്ഞ ജീവിതങ്ങൾ

പൊലീസ് കസ്റ്റഡിയിലെടുത്ത ആളിൻെറ മൃതദേഹം കടവരാന്തയിൽ കരുണാകര സർക്കാർ അധികാരം ഏറ്റെടുത്ത്

ഒരാഴ്ച തികയുന്നതിന് മുമ്പ് നടന്ന ഈ സംഭവം പൊലീസിന് വീര്യം കൂട്ടിയതിൻെറ നടുക്കുന്ന ഓർമ്മയായി പാറശ്ശാല നിവാസികളുടെ മനസ്സിൽ ഇന്നും മായാതെ നില്ക്കുന്നു. ജൂലൈ 10ന് നടന്ന പാറശ്ശാല കാരക്കോണം സ്വദേശി കുട്ടപ്പൻെറ(41) ദുരൂഹമരണം വരാനിരിക്കുന്ന കൊലപാതക പരമ്പരകളുടെ ആമുഖക്കുറിപ്പ് മാത്രമായിരുന്നു.

1991 ആഗസ്റ്റ് 16ന് 65 വയസ്സുള്ള പരമേശ്വരൻ എന്ന വൃദ്ധൻ പൊലീസ് മർദ്ദനം മൂലം മരിച്ചു. ഉച്ചയോടുകൂടി സ്റ്റേഷനിലേക്ക് അറസ്റ്റ് ചെയ്തുകൊണ്ടുവന്ന വൃദ്ധനെ അവശനിലയിൽ ആശുപത്രിയിൽ എത്തിച്ചെങ്കിലും ഉടനെ മരണം സംഭവിച്ചു. ആഗസ്റ്റ് 7ന് കുമിളി വണ്ടിപ്പെരിയാറിൽ ശശിധരൻ പൊലീസ് മർദ്ദനത്താൽ മനംനൊന്ത് ആത്മഹത്യചെയ്തു.

ഒക്ടോബർ 5-ാം തീയതി മൂവാറ്റുപുഴ പൊലീസ് അറസ്റ്റുചെയ്ത പ്രതിയെ സബ്ജയിലിലെത്തിച്ച് നാലുമണിക്കൂർ കഴിഞ്ഞപ്പോൾ മരണമടഞ്ഞു. എ.കെ.ജി. സെൻറർ പൊലീസ് ആക്രമിച്ചതിനെ തുടർന്ന് ഡിസംബർ 9-ാം തീയതി കേരളബന്ദ് നടന്നു. കേരളത്തിൽ നാല് സ്ഥലങ്ങളിൽ വെടിവയ്പ് നടന്നു. തിരുവനന്തപുരം കുടപ്പനക്കുന്നിൽ ജയപ്രകാശ് എന്ന 23-കാരൻ വെടിയേറ്റ് മരിച്ചു. ഓടിപ്പോകുകയായിരുന്ന ജയപ്രകാശിനെ പിന്നിൽ നിന്നും വെടിവച്ച് കൊല്ലുകയായിരുന്നു.

നവംബർ 29-ാം തീയതി പൊലീസിൻെറ വിരട്ടിയോടിക്കലിനെത്തുടർന്ന് പ്രാണഭയം മൂലം ഓടി രക്ഷപ്പെടാൻ ശ്രമിച്ച ശാസ്താംകോട്ടയിലെ ജോർജ്ജ് (42) കുളത്തിൽവീണ് മരിച്ചു.

1992 ജനുവരി 12-ന് വൈപ്പിൻ അഴിക്കരെ കാളമുക്കിലെ വിൻസൺ ഫിഷറീസിനുള്ളിൽ ചീട്ടുകളിച്ചവരെ പൊലീസ് വളഞ്ഞുപിടിക്കാൻ ശ്രമിച്ചു. ഫിഷറീസിൻെറ ഗേറ്റ് പൂട്ടിയ പൊലീസ് ചീട്ടുകളിക്കാരെ പിൻതുടർന്നു. മറ്റ് മാർഗ്ഗമില്ലാതെ പുഴയിൽ ചാടിയ നന്ദനൻ എന്നയാളുടെ മകൻ കൃഷ്ണൻ പുഴയിൽ മുങ്ങിമരിച്ചു.

ഏപ്രിൽ 19ന് കൊല്ലത്ത് ഇരവിപുരത്ത് നടന്ന അക്രമസംഭവങ്ങളിൽ സോളമൻ എന്ന യുവാവ് പൊലീസ് വെടിവയ്പിൽ മരിച്ചു. കൊല്ലം കത്തോലിക്കാ രൂപതായോഗം ചേർന്ന് പൊലീസിൻെറ ഭാഗത്തുനിന്നുള്ള അനാസ്ഥയിൽ പ്രതിഷേധം രേഖപ്പെടുത്തി. വർഗ്ഗീയ കലാപം ഉണ്ടാകുമെന്ന് മുന്നറിയിപ്പ് നല്കിയിട്ടുപോലും വേണ്ടത്ര പൊലീസ് സേനയെ സ്ഥലത്ത് നിയോഗിക്കാൻ അധികാരികൾ തയ്യാറായില്ല. മുന്നറിയിപ്പില്ലാതെ പൊലീസ് വെടിവയ്പ് നടത്തിയതായും, പള്ളിമേട ആക്രമിച്ചതായും രൂപത കുറ്റപ്പെടുത്തി. 1991 ഡിസംബർ 15-ാം തീയതി പാലക്കാട് നടന്ന വർഗ്ഗീയ സംഘട്ടനത്തെ തുടർന്ന് പൊലീസ് വെടിവയ്പു നടത്തി. വെടിവയ്പ്പിൽ നിരപരാധിനിയായ സിറാജുന്നീസ എന്ന പെൺകുട്ടി മരണമടഞ്ഞു. മരണമടഞ്ഞ സിറാജുന്നീസ മാരകായുധങ്ങളുമായി ആക്രമി

## മർദ്ദനമേററു മരണമടഞ്ഞവർ

| | | |
|---|---|---|
| 1991 ജൂലൈ 10 | പാറശ്ശാല | കുട്ടപ്പൻ എന്ന ആളുടെ മൃതദേഹം കടവരാന്തയിൽ കാണപ്പെട്ടു |
| ,, ആഗസ്ററ് 16 | നെടുമങ്ങാട് | പരമേശ്വരൻ എന്ന വൃദ്ധൻ പൊലീസ് മർദ്ദനമേററു മരിച്ചു |
| ,, ഒക്ടോബർ 5 | മൂവാററുപുഴ | സബ്ജയിലിലെത്തിച്ച പ്രതി 40 മണിക്കൂറിനുള്ളിൽ മരിച്ചു |
| ,, നവംബർ 29 | ശാസ്താംകോട്ട | പൊലീസ് വിരട്ടിയോടിച്ചതിനെത്തുടർന്ന് ജോർജ്ജ് എന്നയാൾ കുളത്തിൽ വീണു മരിച്ചു |
| ,, ഡിസംബർ 9 | കുടപ്പനക്കുന്ന് | ജയപ്രകാശ് വെടിയേററു മരിച്ചു |
| 1992 ജനുവരി 12 | വൈപ്പിൻ | കൃഷ്ണൻ എന്ന യുവാവ് പൊലീസ് വിരട്ടിയോടിച്ചതിനെത്തുടർന്ന് പുഴയിൽ വീണു മരിച്ചു |
| ,, ഏപ്രിൽ 10 | ഇരവിപുരം | സോളമൻ എന്ന യുവാവ് വെടിയേററു മരിച്ചു |
| ,, മേയ് 9 | കടയ്ക്കൽ | മുഹമ്മദ് റാഫി മർദ്ദനത്തെത്തുടർന്ന് ആത്മഹത്യ ചെയ്തു |
| ,, മേയ് 21 | മൂന്നാർ | കുഞ്ഞപ്പി പൊലീസ് മർദ്ദനമേററ് മരിച്ചു |
| ,, മേയ് 27 | തിരുവനന്തപുരം | സംസ്കൃത കോളേജ് വാച്ചർ ഐസക് കൊല്ലപ്പെട്ടു |
| ,, ജൂൺ 22 | തിരുവനന്തപുരം | പൊലീസിനെ ഭയന്നോടിയ ഷാഹുൽ ഹമീദ് എന്ന യുവാവ് കടലിൽ മുങ്ങി മരിച്ചു |

ക്കാൻ വന്നു എന്ന് എഫ്.ഐ.ആറിൽ എഴുതിച്ചേർക്കുവാനും സിറാജുന്നീസയെ ഒന്നാം പ്രതിയാക്കി കൊലപാതകശ്രമത്തിന് കേസെടുക്കാനും പൊലീസിന് യാതൊരു മനഃസാക്ഷിക്കുത്തുമുണ്ടായില്ല.

1992 മെയ് 9-ാം തീയതി മുഹമ്മദ് റാഫി എന്ന പതിനേഴ് വയസ്സുകാരനെ പൊലീസ് അകാരണമായി പീഢിപ്പിച്ചു. നാട്ടുകാരുടെ പ്രിയപ്പെട്ടവനും, സൽസ്വഭാവിയും ആയ ഈ യുവാവ് മനംനൊന്ത് ആത്മഹത്യചെയ്തു. കടയ്ക്കലുള്ള ചിതറ ഗ്രാമത്തിലാണ് ഗ്രാമവാസികളെ നടുക്കിയ ഈ സംഭവം.

മെയ് 21-ന് ഒരു മോഷണക്കേസിൽ സംശയം തോന്നി അറസ്റ്റു ചെയ്ത മൂന്നാറിലെ കുഞ്ഞപ്പി എന്നു വിളിക്കുന്ന ദേവസ്യ(36)യുടെ മൃതദേഹം ആലുവ-മൂന്നാർ റോഡിൻെറ അരികിൽ കാണപ്പെട്ടു. എന്നാൽ യഥാർത്ഥ കുറ്റവാളിയായ ഷാജിയെ നാട്ടുകാർ തന്നെ പിടികൂടി പൊലീസിൽ ഏൽപ്പിക്കുകയുണ്ടായി.

മെയ് 27-ാം തീയതിയാണ് സംസ്കൃത കോളേജ് വളപ്പിനുള്ളിൽ ഐസക് എന്ന വാച്ചറെ പൊലീസുകാർ കൊലപ്പെടുത്തിയത്. കുറ്റവാളികളെ സംരക്ഷിക്കാൻ ഉന്നതങ്ങളിൽ തന്നെ ശ്രമം നടന്നു. എങ്കിലും ഉയർന്നുവന്ന ജനരോഷത്തെത്തുടർന്ന് അഞ്ചു പൊലീസുകാരെ അറസ്റ്റ് ചെയ്തിരിക്കുകയാണ്.

ജൂൺ 19ന് തൃപ്പൂണിത്തുറ കരിമുകൾ ഫാക്ട് കോളനിയിലെ താമസക്കാരനായ തമ്പി(48) എന്നയാളെ പൊലീസ് അറസ്റ്റു ചെയ്തു. പൊലീസ് മർദ്ദനം മൂലം അവശനിലയിലായ തമ്പിയെ പൊലീസുകാർ ആശുപത്രിയിലെത്തിച്ചു. ആശുപത്രിയിലെത്തുമ്പോൾ തമ്പി വളരെയേറെ അവശനായിരുന്നുവെന്ന് ഡോക്ടർമാർ പറയുന്നു. അൽപ്പസമയത്തിനുള്ളിൽ തമ്പി മരണമടഞ്ഞു.

ജൂൺ 22-ാം തീയതി വിമാനത്താവളത്തിന് സമീപം ഡോളർ അനധികൃത കച്ചവടം പിടിക്കാൻപോയ പൊലീസിനെ ഭയന്നോടിയ യുവാവ് കടലിൽ ചാടി മുങ്ങി മരിച്ചു. യുവാവിനെ രക്ഷിക്കാൻ തദ്ദേശവാസികൾ ശ്രമിച്ചെങ്കിലും പൊലീസ് ഭീഷണിയാൽ ആർക്കും കടലിലിറങ്ങി അയാളെ രക്ഷിക്കാനായില്ല.

## പത്രപ്രവർത്തകർക്കുനേരെ ആക്രമണങ്ങൾ

**കഴിഞ്ഞ ഒരു വർഷക്കാലത്തിനിടയിൽ പത്രപ്രവർത്തകരുടെ നേർക്ക് നിരവധി തവണ പൊലീസ് അക്രമമുണ്ടായി.**

ഭീകരമായ തെരുവുമർദ്ദനങ്ങൾ ഫിലിമിൽ പകർത്തുന്ന ഫോട്ടോഗ്രാഫർമാർ ഏതു നിമിഷവും പൊലീസിനാൽ ആക്രമിക്കപ്പെടാവുന്ന നിലയിലാണ്.

ദേശാഭിമാനി ദിനപത്രത്തിൻെറ ഫോട്ടോഗ്രാഫർ രാജേന്ദ്രൻ നിരവധി തവണ പൊലീസ് മർദ്ദനത്തിന് വിധേയനായിട്ടുണ്ട്.



1991 ഡിസംബർ 7-ന് എ.കെ.ജി. സെൻററിനുള്ളിലേക്ക് കണ്ണീർ വാതകപ്രയോഗവും കല്ലേറും വെടിവയ്പും നടത്തിയതിൻെറ ചിത്രമെടുത്ത രാജേന്ദ്രനെ പൊലീസുകാർ വളഞ്ഞിട്ട് തല്ലി. രാജേന്ദ്രൻെറ ക്യാമറ തട്ടിപ്പറിക്കാൻ ശ്രമിക്കുകയും മർദ്ദിക്കുകയും ചെയ്തു. 1991 ജൂലൈ 25ന് വിദ്യാർത്ഥികളെ പൊലീസ് മർദ്ദിക്കുന്നതിൻെറ ഫോട്ടോ എടുത്ത രാജേന്ദ്രന് നേരെ പൊലീസ് കല്ലേറ് നടത്തി. രണ്ടുതവണയും ഉന്നതരായ പൊലീസ് ഓഫീസർമാരുടെ നിർദ്ദേശ പ്രകാരമാണ് രാജേന്ദ്രന് നേരെ ആക്രമണമുണ്ടായത്. 1992 ജൂൺ 18-ന് വഞ്ചിയൂർ കോടതി വളപ്പിൽ പത്രക്കാരുടെ നേർക്ക് ആക്രമണം നടത്തിയ നൂറോളം മഫ്ടി പൊലീസുകാരുടെയും പ്രധാന ഉന്നം രാജേന്ദ്രനായിരുന്നു. രാജേന്ദ്രനേയും മറ്റ് പത്രപ്രവർത്തകരേയും മർദ്ദിക്കുന്നത് തടയാൻ ശ്രമിച്ച വഞ്ചിയൂർ കോടതിയിലെ ചില അഭിഭാഷകരെയും പൊലീസ് കയ്യേറ്റം ചെയ്തു.

1992 സെപ്റ്റംബർ 12ന് കോഴിക്കോട് നടന്ന ലാത്തിച്ചാർജ്ജിനിടയിലും പത്രഫോട്ടോഗ്രാഫർക്ക് നേരെ ആക്രമണമുണ്ടായി. എസ്.എഫ്.ഐ സംസ്ഥാന സെക്രട്ടറി പ്രദീപ് കുമാറിനെയും മറ്റ് വിദ്യാർത്ഥികളെയും പൊലീസ് ഭീകരമായി മർദ്ദിക്കുന്നതിൻെറ ചിത്രമെടുക്കാൻ ശ്രമിച്ച കേരളകൗമുദി ഫോട്ടോഗ്രാഫർ പീതാംബരൻെറ നേർക്ക് പൊലീസ് കല്ലേറ് നടത്തി. അന്നേദിവസം തന്നെ കൊല്ലം ജില്ലയിൽ സി. കേശവൻ ശതാബ്ദി ആഘോഷം റിപ്പോർട്ട് ചെയ്യാനെത്തിയ പത്രപ്രവർത്തകരോട് പൊലീസ് അപമര്യാദയായി പെരുമാറി. പത്രക്കാരുടെ പ്രതിഷേധത്തെത്തുടർന്ന് പൊലീസ് സൂപ്രണ്ട് സ്ഥലത്തെത്തി ഖേദം രേഖപ്പെടുത്തി.

1991 സെപ്റ്റംബർ 20-ാം തീയതി സെക്രട്ടേറിയറ്റിന് മുന്നിൽ കെ.എസ്.യു.എസ് സംസ്ഥാന ജനറൽ സെക്രട്ടറി ഗംഗാധരൻ പാറക്കുളത്തിനെയും സഹപ്രവർത്തകരെയും ക്രൂരമായി തല്ലിച്ചതയ്ക്കുന്നതിൻെറ ചിത്രമെടുക്കാൻ ശ്രമിച്ച 'ഹിന്ദു' ഫോട്ടോഗ്രാഫർ രതീഷിൻെറ നേർക്ക് ചില പൊലീസുകാർ അസഭ്യം വിളിച്ചുകൊണ്ട് പാഞ്ഞടുത്തു. ഒരു പൊലീസുകാരൻ രതീഷിനെ തല്ലാൻ ശ്രമിച്ചു. മറ്റ് പത്രപ്രവർത്തകർ ചേർന്നാണ് രതീഷിനെ ആക്രമണത്തിൽ നിന്ന് രക്ഷിച്ചത്. സെക്രട്ടേറിയറ്റിനുള്ളിലെ ഗാർഡ് റൂമിൽ ഒളിപ്പിച്ചു വച്ചിരുന്ന അക്രമിയായ പൊലീസുകാരനെ പുറത്തുവിടണമെന്നും അയാൾക്കെതിരെ നടപടിയെടുക്കണമെന്നും പത്രപ്രവർത്തകർ ആവശ്യപ്പെട്ടു. സംഗതി വഷളാണെന്നറിഞ്ഞ് പൊലീസ് ഐ.ജി. ജോസഫ് തോമസ് സ്ഥലത്തെത്തി, രതീഷിനോട് പൊലീസ് അപമര്യാദയായി പെരുമാറിയതിന് മാപ്പു പറഞ്ഞു.

ഒക്ടോബർ 3-ാം തീയതി ഒരു ജോലിതട്ടിപ്പിൻെറ വിശദവിവരം അന്വേഷിക്കാൻ മനോരമ ലേഖകൻ ജോൺമുണ്ടക്കയവും ഫോട്ടോഗ്രാഫർ ഇ.വി.ശ്രീകുമാറും ഫോർട്ട് പൊലീസ്



സ്റ്റേഷനിലെത്തി. പൊലീസുകാർ ശ്രീകുമാറിനെ മർദ്ദിക്കുകയും ജോണിനെ പിടിച്ചുതള്ളി അസഭ്യവർഷം ചൊരിയുകയും ചെയ്തു. സംഭവമറിഞ്ഞ തിരുവനന്തപുരത്തെ പത്രക്കാർ സ്റ്റേഷനിലെത്തുകയും കുത്തിയിരുപ്പ് സമരം നടത്തുകയും ചെയ്തു. ഉന്നതരായ പൊലീസുദ്യോഗസ്ഥർ സ്ഥലത്തെത്തി രണ്ട് പൊലീസുകാരെ സസ്പെൻഡ് ചെയ്തുകൊണ്ട് ഉത്തരവുമുണ്ടായി.

നവംബർ 21-ാം തീയതി കൊല്ലത്ത് ചിന്നക്കടയിൽ പൊലീസ് വിദ്യാർത്ഥികളെ ബസ്സിൽ നിന്നും പിടിച്ചിറക്കി മർദ്ദിക്കുന്നതിൻെറ ഫോട്ടോ എടുത്ത ദേശാഭിമാനി ഫോട്ടോഗ്രാഫർ ജോൺസൻെറ നേർക്ക് പൊലീസ് ആക്രമണമുണ്ടായി. വിദ്യാർത്ഥികളെ തല്ലുന്നതിന് നേതൃത്വം നൽകിയ സർക്കിൾ ഇൻസ്പെക്ടർ ജോൺസണു നേർക്ക് പാഞ്ഞുവന്ന് ക്യാമറ ബലംപ്രയോഗിച്ച് കൈക്കലാക്കി. അസഭ്യം വിളിച്ചു. ഉച്ചയ്ക്ക് ഒന്നരമണിയോടെ ഫിലിം നശിപ്പിച്ച ശേഷം പ്രസ് ക്ളബ്ബിലേക്ക് ക്യാമറ കൊടുത്തുവിട്ടു. പത്രപ്രവർത്തകർ ക്യാമറ സ്വീകരിക്കാൻ തയ്യാറായില്ല. ഒടുവിൽ പൊലീസ് സൂപ്രണ്ട് പ്രസ് ക്ളബ്ബിലെത്തുകയും ക്ഷമായാചനം ചെയ്തശേഷം ക്യാമറ ജോൺസന് കൈമാറുകയും ചെയ്തു.

നവംബർ 24-ാം തീയതി എറണാകുളത്തെ 'തപോവൻ ഫിനാൻസിങ്ങ് കമ്പനി' ജപ്തി ചെയ്യുന്നതുമായി ബന്ധപ്പെട്ട് അന്വേഷണത്തിനു ചെന്ന മനോരമ ലേഖകൻ സാജൻ എബ്രഹാമിനെ പൊലീസ് കയ്യേറ്റം ചെയ്തു. സംഭവത്തെത്തുടർന്ന് എറണാകുളത്തെ പത്രലേഖകൻ ഡി.ഐ.ജി. ഓഫീസിലേക്ക് മാർച്ച് നടത്തി. 'കർശന നടപടി' എടുക്കുമെന്ന് അന്നും ഉന്നതാധികാരികൾ ഉറപ്പുകൊടുത്തു.

ഡിസംബർ 3-ാം തീയതി പാലക്കാട് വിദ്യാർത്ഥികളെ ലാത്തിച്ചാർജ്ജ് ചെയ്യുന്നതിൻെറ ഫോട്ടോയെടുത്ത മനോരമ ഫോട്ടോഗ്രാഫർ കൃഷ്ണൻകുട്ടിക്കു നേരെയും പൊലീസ് മർദ്ദനമുണ്ടായി. ഡിസംബർ ഏഴിനാണ് എ.കെ.ജി. സെൻററിനു മുന്നിൽ വച്ച് ദേശാഭിമാനിയുടെ ഫോട്ടോഗ്രാഫർ രാജേന്ദ്രന് നേരെ മർദ്ദനമുണ്ടായത്.

നാട്ടിലുടനീളം അരങ്ങേറുന്ന പൊലീസ് ഭീകരവാഴ്ച നീതിന്യായ കോടതിവളപ്പിലേക്കു കൂടി പടർന്ന സംഭവമായിരുന്നു 1992 ജൂൺ 17ന് വഞ്ചിയൂർ കോടതിവളപ്പിലുണ്ടായത്.

തിരുവനന്തപുരം സംസ്കൃത കോളേജിലെ വാച്ചറായിരുന്ന ഐസക്കിൻെറ കൊലപാതകികളെ കോടതിയിൽ ഹാജരാക്കുന്നതിൻെറ ചിത്രമെടുക്കാൻ 4 ഫോട്ടോഗ്രാഫർമാർ കോടതി വളപ്പിലെത്തി. വളരെയേറെ ഒച്ചപ്പാടുണ്ടാക്കിയ പ്രസ്തുത കേസുമായി ബന്ധപ്പെട്ട് അഞ്ച് പൊലീസുകാർ പിടിയിലായത് സംഭവത്തിൻെറ പ്രാധാന്യം വർദ്ധിപ്പിച്ചിരുന്നു. സാധാരണ കൊലക്കേസ് പ്രതികളെ വിലങ്ങുവച്ചാണ് കോടതിയിൽ ഹാജരാക്കുന്നത്. മാത്രമല്ല യൂണിഫോം ധരിച്ച്, തോക്കുകളുമേന്തി, പോലീസുകാരുമുണ്ടാകും. വഞ്ചിയൂർ കോടതിവളപ്പിൽ കൊണ്ടുവന്ന 'പൊലീസ് പുള്ളികളെ' കൈയ്യാമം വച്ചില്ലെന്ന് മാത്രമല്ല തിരിച്ചറിയാതിരിക്കാനായി നൂറോളം മഫ്ടി പൊലീസുകാരുടെ ഇടയിൽ പ്രതികളെ വിന്യസിച്ച് പത്രക്കാരെയും പൊതുജനങ്ങളെയും 'മഠയൻ'മാരാക്കാൻ പൊലീസുകാർ ശ്രമിച്ചു. അതുംപോരാഞ്ഞ് ഫോട്ടോ എടുത്ത പത്രക്കാരെ വളഞ്ഞ് അവരെ മർദ്ദിച്ചു. തടസ്സം പിടിക്കാൻ വന്ന അഭിഭാഷകരെ മർദ്ദിക്കുകയും അസഭ്യം പറയുകയും ചെയ്തു. തലസ്ഥാന നഗരിയിലെ നീതിന്യായ കോടതിവളപ്പിലുണ്ടായ ഈ അക്രമസംഭവം തികച്ചും ആസൂത്രിതവും ഉന്നത ഉദ്യോഗസ്ഥന്മാരുടെ അനുവാദപൂർവ്വവും ആയിരുന്നു എന്നത് ശ്രദ്ധേയമാണ്.

## ലോക്കപ്പുമർദ്ദനത്താൽ ജീവച്ഛവങ്ങളായവർ

**കേരളത്തിലെ ലോക്കപ്പുകൾ ഇന്ന് പൈശാചികമായ മനുഷ്യപീഢനങ്ങൾക്ക് വേദിയായി മാറിക്കഴിഞ്ഞിരിക്കുന്നു.**

ജൂലൈ 30-ാംതീയതി വെഞ്ഞാറമ്മൂട്ടിലെ കൊപ്പത്തിൽ പൊലീസ് റെയിഡ് നടത്തുകയും നിരവധിപേരെ ലോക്കപ്പിലാക്കി മർദ്ദിക്കുകയും ചെയ്തു. ഇതിനെത്തുടർന്ന് ശശിധരൻ എന്നയാൾ പൊലീസിനെ ഭയന്ന് ആത്മഹത്യക്ക് ശ്രമിച്ചു.

ആഗസ്റ്റ് 6ന് കഠിനംകുളത്ത് പണിമുടക്കിയ തൊഴിലാളികളെ പൊലീസ് മർദ്ദിച്ചു. ആഗസ്റ്റ് 20-ാം തീയതി അർദ്ധരാത്രി കാര്യവട്ടം മെൻസ് ഹോസ്റ്റലിൽ അനുവാദമില്ലാതെ പൊലീസ് കടന്നുകയറി റെയ്ഡ് നടത്തുകയും സതീഷ് എന്ന വിദ്യാർത്ഥിയെ അറസ്റ്റ് ചെയ്ത് ലോക്കപ്പിലിട്ടു മർദ്ദിക്കുകയും ചെയ്തു. ആഗസ്റ്റ് 22-ന് കോഴഞ്ചേരിതാലൂക്ക് സപ്ളൈ ഓഫീസ് ജീവനക്കാരനെ പൊലീസ് മർദ്ദിച്ചു. ആഗസ്റ്റ് 8ന് ഫോർട്ട് സ്റ്റേഷനിൽ വച്ച് മുട്ടത്തറ സ്വദേശികളായ കണ്ണൻ മുത്തു, സുരേഷ്കുമാർ എന്നിവരെ പൊലീസ് മർദ്ദിച്ചു. ആഗസ്റ്റ് 8ന് കോതമംഗലം പുറപ്പാട് ഹംസയുടെ മകൻ അൻസാരിയെ മൃഗീയമായി മർദ്ദിച്ചവശനാക്കിയ ആറ് പൊലീസുകാരെ സസ്പെൻറുചെയ്തു. ആഗസ്റ്റ് 18ന് ചിറയിൻകീഴിലെ അശോകൻ എന്ന യുവാവിനെ പൊലീസ് മർദ്ദനത്തെത്തുടർന്ന് ശ്വാസതടസ്സവും മൂത്രതടസ്സവും അനുഭവപ്പെട്ടനിലയിൽ ആശുപത്രിയിലാക്കി. ആഗസ്റ്റ് ആറാം തീയതി അഞ്ചുതെങ്ങിലെ മണിയൻ എന്നയാളെ മർദ്ദിക്കുകയും കൈവിരലുകളിൽ ആണിതറച്ചുകയറ്റുകയും ചെയ്തു.

സെപ്റ്റംബർ 8-ാം തീയതി വെഞ്ഞാറമ്മൂട് പൊലീസ് സ്റ്റേഷനിൽ ചുമട്ടുതൊഴിലാളിയായ മാധവൻെറ കൈ അടിച്ചൊടിച്ചു. ഇതിനെത്തുടർന്ന് കോലിയക്കോട് കൃഷ്ണൻനായർ എം.എൽ.എ സത്യാഗ്രഹം നടത്തുകയും അർദ്ധരാത്രിയോടെ മാധവനെ വിട്ടയയ്ക്കുകയും ചെയ്തു. സെപ്റ്റംബർ 12ന് നോ എൻട്രി ബോർഡ് കാണാതെ വണ്ടിയോടിച്ചു എന്ന കുറ്റത്തിന് കോഴിക്കോട് വച്ച് ആട്ടോ ഡ്രൈവർ പ്രഹ്ളാദനെ പൊലീസ് മർദ്ദിച്ചു. ഒക്ടോബർ 9ന് ട്രാവൽ ഏജൻറായ ഷറഫുദീൻ പൊലീസ് മർദ്ദനമേറ്റതിനെത്തുടർന്ന് വർക്കല ഗവൺമെൻറ് ആശുപത്രിയിൽ പ്രവേശിപ്പിക്കപ്പെട്ടെങ്കിലും ഗുരുതരാവസ്ഥമൂലം മെഡിക്കൽ കോളേജിലേക്ക് ഷറഫുദീനെ റഫർ ചെയ്യുകയുണ്ടായി. ഒക്ടോബർ 10ന് നെടുമങ്ങാട് ടാക്സി സ്റ്റാൻഡിലെ ഡ്രൈവർ കെ. ശശിധരൻ നായരെ ഫോർട്ട് സ്റ്റേഷനിലെ പൊലീസ് അറസ്റ്റ് ചെയ്ത് മർദ്ദിച്ചു. 13-ാം തീയതി ആലപ്പുഴയിലെ എച്ച്.എം.എസ്. പ്രവർത്തകനായ മുസ്തഫയുടെ മകൻ നൗഷാദ് പൊലീസ് മർദ്ദനത്തെത്തുടർന്ന് കൈ ഒടിഞ്ഞും മൂത്രതടസ്സം അനുഭവപ്പെട്ടും ആശുപത്രിയിലാക്കപ്പെട്ടു.

നവംബർ 6-ാം തീയതി നെയ്യാറിൻകരയിലെ. ചുമട്ടുതൊഴിലാളിയായ ജോൺസൺ പൊലീസ് മർദ്ദനത്തിനിരയായി. ഈ തൊഴിലാളിയുടെ നട്ടെല്ലിനും വൃക്കയ്ക്കും ക്ഷതമേറ്റു. വിഴിഞ്ഞം പൊലീസ് മുക്കോല സ്വദേശിയായ സുഗതൻ എന്ന പതിനൊന്നുകാരനെ മോഷണക്കേസ്സിൻെറ പേരിൽ ഒരാഴ്ച കസ്റ്റഡിയിൽവച്ച് മർദ്ദിച്ചു.

നവംബർ 24-ാം തീയതിയും ഡിസംബർ നാലാം തീയതിയും കോഴിക്കോട് കസബ പൊലീസ് സ്റ്റേഷനിൽ ഭീകരമായ വിദ്യാർത്ഥിമർദ്ദനം നടന്നു. മെഡിക്കൽ വിദ്യാർത്ഥിയായ അജിസുരേന്ദ്രനും ഐ.ടി.ഐ. വിദ്യാർത്ഥിയായ പ്രകാശനും നിഷ്ഠൂരമായ പൊലീസ് പീഢനങ്ങൾക്ക് വിധേയരായി. അടിയന്തരാവസ്ഥക്കാലത്ത് നടന്ന രീതിയിലുള്ള ക്രൂരമായ മർദ്ദനമുറകൾ വിദ്യാർത്ഥികളുടെ മേൽ പ്രയോഗിക്കപ്പെട്ടു. അജിയും പ്രകാശും ഗുരുതരാവസ്ഥയിൽ മെഡിക്കൽ കോളേജ് ആശുപത്രിയിൽ പ്രവേശിക്കപ്പെട്ടു.

ഡിസംബർ 7-ാം തീയതി മനുഷ്യമനസ്സിനെ അറപ്പിക്കുന്ന തരത്തിലുള്ള മർദ്ദനമുറ ചടയമംഗലം പൊലീസ് സ്റ്റേഷനിൽ നടന്നു. അച്ഛനെയും മകനെയും നഗ്നരാക്കി മർദ്ദിക്കാൻ പൊലീസുകാർക്ക് മടിയുണ്ടായില്ല. അറുപതുവയസ്സുള്ള കേശവനും മകൻ പി.ഡബ്ളിയു.ഡി. ഓവർസിയർ മണിലാലുമാണ് ഇത്തരത്തിൽ മർദ്ദിക്കപ്പെട്ടത്.

ഡിസംബർ 21ന് അവശനായ ഒരു യുവാവിനെ കൊച്ചിയിലുള്ള പ്രസ്ക്ളബ്ബിൽ അസിസ്റ്റൻറ് പൊലീസ് കമ്മീഷണർ ജയിംസ് ജോർജ്ജ് കൊണ്ടുവന്നു. യുവാവിൻെറ കൈകൾ വിലങ്ങുവയ്ക്കപ്പെട്ടിരുന്നു. വിലങ്ങണിഞ്ഞിരുന്ന കൈകളിൽ കല്ലുകൾ തിരുകിവച്ചിരുന്നു. മർദ്ദനമേറ്റ് അനങ്ങാൻപോലും കഴിയാതിരുന്ന വിജയകുമാർ എന്ന യുവാവിനെ ചൂണ്ടിക്കാട്ടി അസിസ്റ്റൻറ് പൊലീസ് കമ്മീഷണർ പറഞ്ഞു: 'എന്നെ എറിഞ്ഞവനാണ്. അവൻെറ കൈയിലിരിക്കുന്നത് എന്നെ എറിഞ്ഞ കല്ലുകളാണ്'. പൊലീസ് ഓഫീസറുടെ പരാക്രമത്തിൽ' കുപിതരായ പത്രലേഖകർ ജയിംസ് ജോർജിനെ പ്രസ്ക്ളബ്ബിൽ നിന്നും ശാസിച്ചു പറഞ്ഞയച്ചു. ഡിസംബർ 22ന് മുഹമ്മദ് രാജ് എന്ന യുവാവിനെ വർക്കല പൊലീസ് നഗ്നനാക്കി മർദ്ദിച്ചു.

ജനുവരി ഒമ്പതാം തീയതി വെഞ്ഞാറമ്മൂട്ടിലെ കുളമച്ചൽ പൊയ്കവീട്ടിൽ ജാതവേദസൻ എന്ന യുവാവ് പൊലീസ് മർദ്ദനമേറ്റ് ആയുർവേദ കോളേജ് ആശുപത്രിയിലായി.

ജനുവരി 8-ാം തീയതി ആർട്സ് കോളേജിലെ വിദ്യാർത്ഥി നേതാക്കളായ നാരായണനെയും വിഷ്ണുവിനെയും തിരുവനന്തപുരത്തെ കൻേറാൺമെൻറ് പൊലീസ് നഗ്നരാക്കി ലോക്കപ്പിലിട്ട് ക്രൂരമായി മർദ്ദിച്ചു. ജനുവരി 9ന് കല്ലമ്പലം പൊലീസ് സ്റ്റേഷനിൽ സഹോദരൻമാരായ രാധാകൃഷ്ണനെയും വേണുവിനെയും നഗ്നരാക്കി മർദ്ദിച്ചു. ജനുവരി 6-ാം തീയതി ചിത്രകുമാർ എന്ന യുവാവ് വെഞ്ഞാറമ്മൂട് പൊലീസിൻെറ മർദ്ദനമേറ്റ് ആയുർവേദ കോളേജ് ആശുപത്രിയിൽ പ്രവേശിക്കപ്പെട്ടു.

മാർച്ച് 9ന് പൊലീസ് സ്റ്റേഷനിൽ പരാതിയുമായി ചെന്ന വി. സുരേഷ് എന്ന യുവജനതാദൾ പ്രവർത്തകനെ നേമം എസ്. ഐയും സംഘവും മർദ്ദിച്ചു. സുരേഷിൻെറ നാഭിക്കും നെഞ്ചിനും മുതുകിനും ബൂട്സിട്ടു ചവിട്ടിയ പാടുകൾ ഉണ്ടായിരുന്നു.

മാച്ച് 12ന് അടൂർ പൊലീസ് സ്റ്റേഷനിൽ പൊലീസ് മർദ്ദനമേറ്റ് അബ്ദുൾ ലത്തീഫ് എന്ന യുവാവിൻെറ താടിയെല്ല് പൊട്ടുകയും കർണ്ണപടത്തിന് ക്ഷതമേൽക്കുകയും ചെയ്തു. അബ്ദുൾലത്തീഫിനെ ആശുപത്രി അധികൃതർ മെഡിക്കൽ കോളേജിലേക്ക് റഫർ ചെയ്തു.

ഏപ്രിൽ 3ന് നെയ്യാറ്റിൻകര കിഴക്കുമുറി വീട്ടിൽ ശ്രീധരൻ എന്ന കൂലിപ്പണിക്കാരനെ പൂവാർ എസ്.ഐ. മർദ്ദിച്ചവശനാക്കി. ഏപ്രിൽ 5ന് ചാലക്കുടി മണ്ടികുന്ന് സ്വദേശി ബാബു(25) എന്ന ആട്ടോഡ്രൈവറെ പൊലീസ് ക്രൂരമായി മർദ്ദിച്ചശേഷം പുഴയിൽ കൊണ്ടുപോയി തള്ളിയ ബാബുവിനെ നാട്ടുകാർ ചേർന്ന് ചാലക്കുടി ഗവൺമെൻറ് ആശുപത്രിയിലെത്തിച്ചു. ദരിദ്രകുടുംബത്തിൻെറ ആശ്രയമായിരുന്ന ബാബുവിനെ മർദ്ദിച്ചതിനെതിരെ അമ്മ മുഖ്യമന്ത്രിക്കും മറ്റ് അധികാരികൾക്കും പരാതി നൽകി.

ഏപ്രിൽ 13ന് മെഡിക്കൽ കോളേജിലെ ടാക്സി ഡ്രൈവർമാരായ വിജയൻ, മധുകുമാർ, ശശിധരൻ എന്നിവരെ പൊലീസ് കസ്റ്റഡിയിലെടുത്ത് മർദ്ദിച്ചു. മജിസ്ട്രേട്ടിനുമുന്നിൽ ഹാജരാക്കിയ ഇവരെ മജിസ്ട്രേട്ട് ആശുപത്രിയിലേക്ക് അയച്ചു. ഏപ്രിൽ 26ന് കേശവപുരം ആശുപത്രിയിലെ അഴിമതിയെക്കുറിച്ച് പോസ്റ്റർ പതിച്ച ഉണ്ണി, കൃഷ്ണൻ എന്നിവരെ പൊലീസ് മർദ്ദിച്ച് കേശവപുരം ആശുപത്രിയിലാക്കി.

ജൂൺ 2-ാം തീയതിയാണ് പൊലീസ് മർദ്ദനം സഹിക്കവയ്യാതെ സഹോദരൻമാർ ലോക്കപ്പിനുള്ളിൽ ആത്മഹത്യക്ക് ശ്രമിച്ചത്. ചായകൊടുത്ത ഗ്ളാസ് പൊട്ടിച്ച് പരസ്പരം കുത്തി ഇവർ ആത്മഹത്യയ്ക്ക് ശ്രമിച്ചു. ഒരു മോഷണക്കേസ്സുമായി ബന്ധപ്പെട്ട് അറസ്റ്റിലായ കേൾകുന്ന് സ്വദേശികളായ ചന്ദ്രനും ഉണ്ണികൃഷ്ണനുമാണ് ഇങ്ങനെ ആശുപത്രിയിലായത്.

**കേരളാ പൊലീസിൻെറ നിഘണ്ടുവിലെ പ്രധാന ചികിത്സാവിധിയായ മൂന്നാം മുറയിൽ നിന്ന് സമൂഹത്തിൻെറ ഉന്നതനിലയിൽ മാന്യമായി ജീവിക്കുന്നവർക്കുപോലും ഒഴിവാകാനാകുന്നില്ല.**

ചേർത്തല അർത്തുങ്കൽ സെൻറ് സെബാസ്റ്റ്യൻ ആശുപത്രിയിലെ ഡോക്ടർ രാജ്കുമാറിൻെറ അനുഭവം ഇതിനൊരുദാഹരണമാണ്.

ഭാര്യയുമായി തെറ്റിപ്പിരിഞ്ഞ ഒരു ഡോക്ടർ വിവാഹബന്ധം നിയമാനുസൃതം വേർപെടുത്തുന്നതിനുള്ള നടപടിക്രമങ്ങൾക്കായാണ് തിരുവനന്തപുരത്തുവന്നത്. ചൈത്രം ഹോട്ടലിലെ മുറിയിൽ താമസിച്ചിരുന്ന ഡോക്ടറെ രണ്ടുപൊലീസുകാർ വന്ന് മാർച്ച് 6-ാംതീയതി ഫോർട്ട് സ്റ്റേഷനിലേക്ക് കൂട്ടിക്കൊണ്ടുപോയി. ഡോക്ടറുടെ കൈവശം ഉണ്ടായിരുന്ന പണം പൊലീസ് പിടിച്ചെടുത്തു. ഡോക്ടറുടെ ഭാര്യയും മക്കളും ഭാര്യാ സഹോദരനും ആ സമയം സ്റ്റേഷനിലുണ്ടായിരുന്നു. ഉയർന്ന ഒരു പൊലീസ് ഉദ്യോഗസ്ഥൻെറ സാന്നിദ്ധ്യത്തിൽ സ്റ്റേഷൻ എസ്.ഐ. ഡോക്ടറെ പൂർണ്ണനഗ്നനാക്കി മർദ്ദിക്കാൻ തുടങ്ങി. മർദ്ദിക്കുന്നത് കണ്ടുനിൽക്കാനാകാതെ ഡോക്ടറുടെ ഭാര്യയും മക്കളും സ്റ്റേഷനിൽ നിന്ന് ഇറങ്ങിപ്പോയി. മർദ്ദനമേറ്റ് അവശനായ ഡോക്ടർ ജനറൽ ആശുപത്രിയിൽ അഡ്മിറ്റായെങ്കിലും പോലീസ് ഭീഷണിയെത്തുടർന്ന് ഡിസ്ചാർജ് വാങ്ങി ആലപ്പുഴയിലെ ആശുപത്രിയിലേക്ക് പോയി. സംഭവത്തെത്തുടർന്ന് ഇന്ത്യൻ മെഡിക്കൽ അസോസിയേഷൻ അടിയന്തരയോഗം ചേരുകയും മർദ്ദകർക്കെതിരെ നടപടിയെടുക്കണമെന്ന് ആവശ്യപ്പെടുകയും ചെയ്തു.

1991 സെപ്തംബർ 4ന് വർക്കലയിലെ അഡ്വക്കേറ്റ് മോഹൻദാസ് സുഹൃത്തിനോടൊപ്പം മോട്ടോർ സൈക്കിളിൽ സഞ്ചരിക്കുകയായിരുന്നു. റോഡിൽ നിന്ന എസ്.ഐ. ബൈക്ക് കൈകാണിച്ചു. ബൈക്ക് നിന്നത് അല്പം മാറിയായിപ്പോയി എന്ന കാരണത്താൽ എസ്.ഐ അഭിഭാഷകനെയും സുഹൃത്തിനെയും മർദ്ദിച്ചു. ഡിസംബർ 7ന് പി.ഡബ്ളിയു.ഡി ഓവർസിയറായ മണിലാലിനും മർദ്ദനമേറ്റു.

മാർച്ച് 3-ാം തീയതി നടക്കാവ് പൊലീസ് മൂന്ന് അഭിഭാഷകരെ അറസ്റ്റു ചെയ്തു പീഡിപ്പിച്ചു. ജൂൺ 17ന് കോടതി വളപ്പിൽ അഴിഞ്ഞാടിയ മഫ്ടി പൊലീസുകാർ നിരവധി അഭിഭാഷകരെ അസഭ്യം വിളിക്കുകയും, ചിലരെ കോടതിമുറികളിൽ നിന്നും വലിച്ചിറക്കി കൈയേറ്റം ചെയ്യുകയുമുണ്ടായി.

മാർച്ച് 10ന് ഇടുക്കി വിദ്യാഭ്യാസ ഓഫീസിലെ പി.എ.കെ. ഭാസ്കരനെ പൊലീസ് മർദ്ദിച്ചു. പി.എക്കെതിരെ കള്ളക്കേസ് ചാർജ്ജുചെയ്യാൻ ശ്രമിച്ചു. സംഭവത്തിനുത്തരവാദിയായ ഒരു പൊലീസുകാരനെ പിന്നീട് സസ്പെൻഡ് ചെയ്യുകയുണ്ടായി.

### പരാക്രമം സ്ത്രീകളോടും

| | | |
|---|---|---|
| 1991 ജൂലൈ 30 | വെഞ്ഞാറമ്മൂട്-കൊപ്പം | പൊലീസ് സ്ത്രീകളെ വീടു കയറി മർദ്ദിച്ചു |
| സെപ്തംബർ 12 | കോഴിക്കോട് | കോ-ഓപ്പറേറ്റീവ് കോളേജ് വിദ്യാർത്ഥിനി ബിന്ദുവിനെ പൊലീസ് തല്ലി |
| ഒക്ടോബർ 13 | പുന്നയ്ക്കാമുകൾ | പൊലീസ് മർദ്ദനമേററ് തങ്കമ്മ ജനറലാശുപത്രിയിലായി |
| നവംബർ 3 | തിരുവല്ല | അരിക്കര സ്വദേശി അനുജത്തിക്ക് പൊലീസ് മർദ്ദനമേററു |
| നവംബർ 12 | വള്ളക്കടവ് | സ്ക്കൂൾ അദ്ധ്യാപിക ഷീലാ റൊസാരിയൊായേ കസ്ററഡിയിലെടുത്തു പീഡിപ്പിച്ചു |
| നവംബർ 13 | തിരുവനന്തപുരം | രേഖ, ശ്രീലത, ലീന എന്നിവർക്ക് ലാത്തിയടിയിൽ പരിക്ക് |
| „ „ | മേട്ടുക്കട | വീട്ടമ്മമാരെ പൊലീസ് മർദ്ദിച്ചു |
| ഡിസംബർ 4 | കോഴിക്കോട് | നാലു വിദ്യാർത്ഥിനികൾക്ക് പൊലീസ് ലാത്തിച്ചാർജ്ജിൽ പരുക്കേററു |
| „ 7 | തിരുവനന്തപുരം | എ.കെ.ജി സെൻററിനു മുന്നിൽ സുശീലാഗോപാലൻ എം.പിയോട് പൊലീസ് അപമര്യാദയായി പെരുമാറി |
| „ 9 | പാണപ്പുഴ | എൽ.പി സ്ക്കൂൾ അദ്ധ്യാപിക സതിയെ ലോക്കപ്പിലാക്കി പീഡിപ്പിച്ചു |
| „ 15 | പാലക്കാട് | സിരാജുന്നീസ എന്ന പതിനൊന്നുകാരി പൊലീസ് വെടിയേററു മരിച്ചു |
| 1992 ജനുവരി 1 | വെഞ്ഞാറമ്മൂട് | ഖാദി ലേബർ യൂണിയൻ വൈസ് പ്രസിഡൻറ് ജി. രാധയെ പൊലീസ് പീഡിപ്പിച്ചു |
| ജൂൺ 14 | നെടുമങ്ങാട് വലിയമല | കൂലിപ്പണിക്കാരി സരസ്വതിയെയും മകൾ സരളയെയും മർദ്ദിച്ചു അർദ്ധരാത്രി കാട്ടിലിറക്കി വിട്ടു |
| ജൂൺ 21 | തിരുവനന്തപുരം മ്യൂസിയം പൊലീസ് സ്റേറഷൻ | അജികുമാരി എന്ന യുവതിയെ ക്രൂരമായി മർദ്ദിച്ചു. കണ്ണിന് മാരകമായി പരിക്കേററു |
| ജൂൺ 18 | കല്പററ | രണ്ട് ആദിവാസി യുവതികളെ പൊലീസ് ബലാത്സംഗം ചെയ്തു |

### സ്ത്രീകൾ പീഡിപ്പിക്കപ്പെടുന്നു

**1992 ജൂൺ 18-ാം തീയതി കല്പറ്റ പൊലീസ് സ്റ്റേഷനിൽ നടന്ന ബലാൽസംഗം പൊലീസ് സ്റ്റേഷനിലെ കാക്കിപ്പടയുടെ മൃഗീയതയ്ക്കുദാഹരണമാണ്.**

രണ്ടുമാസം ശിക്ഷവിധിക്കപ്പെട്ട രണ്ടു യുവതികളെ കൽപ്പറ്റ പൊലീസ് സ്റ്റേഷനിൽ വച്ച് മാനഭംഗപ്പെടുത്തി. ആദിവാസിയുവതികളെയാണ് പൊലീസ് ബലാൽസംഗം ചെയ്തത്. ഇതുമായി ബന്ധപ്പെട്ട് രഘു, ഹർഷൻ എന്നീ പൊലീസുകാരെ സസ്പെൻഡു ചെയ്തു. കസ്ബ പൊലീസ് സ്റ്റേഷനിൽ കേസ് ചാർജ്ജ് ചെയ്തെങ്കിലും ആരേയും അറസ്റ്റു ചെയ്തില്ല.

തിരുവനന്തപുരത്തെ മ്യൂസിയം സ്റ്റേഷനിൽ ഒരു യുവതിയുടെ ഇടതുകണ്ണ് അടിച്ചു പൊട്ടിച്ചത് പൊലീസിൻെറ സ്ത്രീപീഡനത്തിന് ഉത്തമ ഉദാഹരണമാണ്. ഈ കഴിഞ്ഞ ജൂൺ 21നാണ് തയ്യൽ പഠിക്കാൻപോയ അജിത എന്ന യുവതിയെ മ്യൂസിയം പൊലീസ് കസ്റ്റഡിയിലെടുത്തത്. വഴുതക്കാടുള്ള എം.എസ്.നായരുടെ വീട്ടുജോലിക്കാരി അമ്പിളി ഒളിച്ചോടിപ്പോയതെവിടേക്കായിരുന്നു—എന്നതായിരുന്നു, പൊലീസിനറിയേണ്ടിയിരുന്നത്. ഈ യുവതിയെ എസ്.ഐ. ക്രൂരമായി മർദ്ദിച്ചു. ഇടതുകണ്ണിനടിയേറ്റ ഈ യുവതിയെ കണ്ണാശുപത്രിയിൽ അടിയന്തിരശസ്ത്രക്രിയയ്ക്കു വിധേയയായ

ക്കേണ്ടിവന്നു.

(ഈ എസ്.ഐ. ഇപ്പോൾ സസ്പെൻഷനിലാണ്)

വനിതാ പൊലീസില്ലാതെ സ്ത്രീകളെ അറസ്റ്റു ചെയ്യാൻ പാടില്ല എന്ന നിയമം മുറിച്ചുകടന്ന ഈ മർദ്ദനത്തിൻെറ കഥ പുറത്തായതോടെ ഭരണസിരാകേന്ദ്രത്തിൽ പൊലീസ് നടത്തുന്ന അഴിഞ്ഞാട്ടങ്ങളുടെ ഭീകരതയാണ് വ്യക്തമായത്.

നെടുമങ്ങാട് പൊലീസിൻെറ ശൗര്യം അനുഭവിക്കേണ്ടിവന്നത് ഒരമ്മയും മകളുമാണ്. ജൂൺ 14-ാം തീയതി കൂലിപ്പണിക്കാരിയായ സരസ്വതിയേയും മകൾ സരളയേയും വലിയമല എസ്.ഐയും സംഘവും അറസ്റ്റു ചെയ്തു. അയൽവാസിയെ ശല്യപ്പെടുത്തിയെന്നായിരുന്നു കേസ്. സ്റ്റേഷനിൽ കൊണ്ടുപോയി സരസ്വതിയേയും സരളയേയും പൊതിരെ തല്ലി. ബലംപ്രയോഗിച്ച് ചില പേപ്പറുകളിൽ ഒപ്പിടുവിച്ചു. മരുതംകുഴിയിലുള്ള സെക്കൻറ് ക്ളാസ് മജിസ്ട്രേട്ടിൻെറ വീട്ടിൽ കൊണ്ടുപോയശേഷം പെരുവഴിയിൽ വച്ച് ക്രൂരമായി മർദ്ദിച്ച് ഇരുട്ടിൽ ഇറക്കിവിട്ടു. പുലർച്ചെ നാട്ടുകാരാണ് അവശരായ ഇവരെ ആശുപത്രിയിലെത്തിച്ചത്. നാട്ടുകാർ പ്രതിഷേധിച്ചെങ്കിലും ഇതിനെതിരെ ഒരു നടപടിയും സ്വീകരിക്കാൻ അധികാരികൾ തയ്യാറായില്ല.

അദ്ധ്യാപികമാരോടുപോലും അല്പം മാന്യതപുലർത്താൻ തയ്യാറാകാത്തവരാണ് ഇന്നത്തെ പൊലീസുകാർ. 1992 നവംബർ 12ന് വള്ളക്കടവ് മുഹമ്മദ്കോയ മെമ്മോറിയൽ ഹൈസ്കൂൾ അദ്ധ്യപികയായ ഷീലാ റൊസാരിയോയെ പൊലീസ് കസ്റ്റഡിയിലെടുത്തു. ബസ്സിൽ രണ്ടുപേർ തമ്മിലുണ്ടായ തർക്കത്തെത്തുടർന്ന് യാത്രമുടങ്ങിയപ്പോൾ 10 മണിക്കുമുമ്പ് സ്കൂളിലെത്താനായി ബസ് വിടണമെന്നു പറഞ്ഞതാണ് ആ അദ്ധ്യാപിക ചെയ്ത അപരാധം. ടീച്ചറോട് സ്റ്റേഷനിൽ വെച്ച് പൊലീസുകാർ അപമര്യാദയായി പെരുമാറുകയും അസഭ്യവർഷം ചൊരിയുകയും ചെയ്തു. കേരളാ സ്റ്റേറ്റ് ടീച്ചേഴ്സ് അസോസിയേഷൻ ഈ സംഭവത്തിൽ പ്രതിഷേധിക്കുകയും കുറ്റക്കാർക്കെതിരെ നടപടി സ്വീകരിക്കണമെന്ന് ആവശ്യപ്പെടുകയും ചെയ്തു.

ഡിസംബർ 12ന് പാണപ്പുഴ എൽ.പി. സ്കൂൾ അദ്ധ്യാപികയായ സതിടീച്ചറെ ലോക്കപ്പിലാക്കി. ടീച്ചറോട് അപമര്യാദയായി പെരുമാറുകയും കള്ളക്കേസുകളിൽ കുടുക്കാൻ ശ്രമിക്കുകയും ചെയ്തു.

പലതവണ പെൺകുട്ടികൾക്ക് മർദ്ദനമേൽക്കേണ്ടിവന്നിട്ടുണ്ട്. 1991 സെപ്റ്റംബർ 12ന് കോഴിക്കോട് വിദ്യാർത്ഥികൾക്കുനേരെ നടത്തിയ ലാത്തിച്ചാർജ്ജിൽ കോ-ഓപ്പറേറ്റീവ് കോളേജ് വിദ്യാർത്ഥിനി എം.കെ. ബിന്ദുവിന് മാരകമായി ലാത്തിയടിയേറ്റു. മർദ്ദനമേറ്റ് അവശയായ ഈ പെൺകുട്ടിയെ കോഴിക്കോട് മെഡിക്കൽ കോളേജ് ആശുപത്രിയിൽ പ്രവേശിപ്പിച്ചു. നവംബർ 13ന് മെഡിക്കൽ സമരത്തോടനുബന്ധിച്ചുനടന്ന ലാത്തിച്ചാർജ്ജിൽ രേഖ, ശ്രീലത, ലീന എന്നിവർക്ക് പരിക്കേറ്റു. ഡിസംബർ 4-ാം തീയതി കോഴിക്കോട് നടന്ന ലാത്തിച്ചാർജ്ജിൽ നാല് പെൺകുട്ടികൾക്ക് പരിക്കേറ്റു. പെൺകുട്ടികളെ പൊലീസുകാർ ക്രൂരമായി മർദ്ദിച്ചു. 1991 ജനുവരി 1ന് കൊല്ലം എസ്.എൻ. കോളേജിനുള്ളിലേക്ക് കടന്നുകയറിയ പൊലീസ് വിദ്യാർത്ഥിനികളെ വിരട്ടിയോടിക്കുകയും മർദ്ദിക്കുകയും ചെയ്തു. സുഹൃത്തുക്കളെ തല്ലുന്നതുകണ്ട ഒരു വിദ്യാർത്ഥിനി ബോധംകെട്ടുവീണു.

ജനുവരി 1-ാം തീയതി കേരള ഖാദി ലേബർ യൂണിയൻ സംസ്ഥാന വൈസ് പ്രസിഡൻറ് ജി. രാധയെ വെഞ്ഞാറമ്മൂട് പൊലീസ് പീഡിപ്പിച്ചു. 1991 ഒക്ടോബർ 13ന് പുന്നക്കാമുകളിലെ രാമയ്യനിവാസിൽ തങ്കമ്മ എന്ന 66 വയസ്സുള്ള വൃദ്ധയെ പൊലീസ് മർദ്ദിച്ചു. 1991 നവംബർ 3ന് തിരുവല്ല അഴിക്കരസ്വദേശി അനുജത്തി(22) എന്ന സ്ത്രീയെ പൊലീസ് ഭീകരമായി മർദ്ദിച്ചു. 7 ദിവസം ഈ പെൺകുട്ടി ആശുപത്രിയിലായി. പാലക്കാട് വെടിവയ്പിൽ സിറാജുന്നീസാ എന്ന 14 വയസ്സുകാരി കൊല്ലപ്പെട്ടു. ഇതിനുത്തരവാദികളെ രക്ഷിക്കാനാണ് അധികാരികൾ ശ്രമിച്ചത്.

വിജ്ഞാനത്തിൻെറ വെളിച്ചം കടന്നുചെല്ലാത്ത ഉത്തരേന്ത്യൻ ഗ്രാമങ്ങളിൽ സ്ത്രീകളുടെ നേർക്കുനടന്ന അക്രമങ്ങളുടെ കഥകളെപ്പോലും നാണിപ്പിക്കുന്ന കേരളാ പൊലീസിൻെറ സ്ത്രീപീഡന കഥ തുടരുകയാണ് സാക്ഷരസമ്പന്നമായ കേരളത്തിൽ.....

## ജനനേതാക്കൾക്കും പീഡനം

പാർലമെൻറംഗങ്ങളെയും നിയമസഭാംഗങ്ങളെയും ജനനേതാക്കൻമാരെയും 'കായികമായി നേരിടാൻ' പൊലീസിന് യാതൊരു മടിയുമില്ലാതായിട്ടുണ്ട്. കഴിഞ്ഞ ഡിസംബർ 7ന് മാർക്സിസ്റ്റു പാർട്ടിയുടെ സംസ്ഥാന കമ്മിറ്റി ഓഫീസായ എ.കെ.ജി. സെൻററിലേക്ക് പൊലീസ് നടത്തിയ ആക്രമണം ഇതിനുദാഹരണമാണ്. പൊലീസിൻെറ ലാത്തിച്ചാർജ്ജിൽ നിന്നും രക്ഷനേടാനായി യൂണിവേഴ്സിറ്റി കോളേജിലെ ചില വിദ്യാർത്ഥികൾ എ.കെ.ജി. സെൻററിലേക്ക് ഓടിക്കയറിയതോടെയാണ് കുഴപ്പങ്ങൾ ആരംഭിച്ചത്. എ.കെ.ജി. സെൻററിനുള്ളിലേക്ക് കല്ലേറും, ടിയർഗ്യാസ് പ്രയോഗവും നടത്തിയതുമാത്രമല്ല വെടിയുതിർക്കാൻ പോലും പൊലീസ് ധൈര്യം കാട്ടി. ഒരു ഓട്ടോറിക്ഷയിൽ അവിടെ വന്നിറങ്ങിയ സുശീലാഗോപാലൻ എം.പി., എം.എ. ബേബി എം.പി, എന്നിവരുടെ നേർക്ക് പൊലീസ് തട്ടിക്കയറി. ബേബിയുടെയും സുശീലാഗോപാലൻെറയും നേർക്ക് കല്ലുകൾ വന്നുവീണു. എം.പിമാരോട് അപമര്യാദയായി പെരുമാറിയ സംഭവം പാർലമെൻറിൽ ഒച്ചപ്പാടുണ്ടാക്കുകയും അടിയന്തിരമായി സംഭവത്തെക്കുറിച്ച് റിപ്പോർട്ടയയ്ക്കാൻ ലോക്സഭാ സ്പീക്കർ സംസ്ഥാനഗവൺമെൻറിനോട് ആവശ്യപ്പെടുകയും ചെയ്തു. അന്നു വൈകുന്നേരം പ്രതിഷേധ സമ്മേളനം ഉദ്ഘാടനം ചെയ്യാനെത്തിയ മുൻ മുഖ്യമന്ത്രി ഇ.കെ. നായനാരുടെ കാർ പൊലീസുകാർ എറിഞ്ഞുതകർത്തു.

1991 ഒക്ടോബർ 3ന് ആറ്റിങ്ങലിൽ ഡി.വൈ.എഫ്.ഐ പ്രവർത്തകരുടെ പ്രതിഷേധമാർച്ചിനു നേരെയുണ്ടായ പൊലീസ് ലാത്തിച്ചാർജ്ജിൽ മുൻ എം.എൽ.എ ആനത്തലവട്ടം ആനന്ദൻെറ തല പൊട്ടി. ജില്ലാ കൗൺസിലറായ സുഭാഷ്, കിഴുവലം പഞ്ചായത്ത് പ്രസിഡൻറ് വേണു എന്നിവരെയും പൊലീസ് അടിച്ചുചതച്ചു.

സെപ്റ്റംബർ 27-ാം തീയതി കൊച്ചി സർവ്വകലാശാല ഓഫീസിനുള്ളിൽ വച്ച് എം.എൽ.എ മാരായ എസ്. ശർമ്മ, ബി. രാഘവൻ, പ്രൊ. വൈസ്ചാൻസിലർ ഡോ. ബലരാമൻ എന്നിവരെ സാമൂഹ്യവിരുദ്ധൻ മർദ്ദിക്കുന്നത് പൊലീസ് നോക്കിനിന്നെങ്കിലും ജനനേതാക്കൾക്കും യൂണിവേഴ്സിറ്റി അധികാരികൾക്കും സംരക്ഷണം നൽകാൻ അവർ തയ്യാറായില്ല.

ആഗസ്റ്റ് 23ന് മുൻ എം.എൽ.എ പി.കെ. ശ്രീനിവാസനെ പൊലീസ് അറസ്റ്റ് ചെയ്ത് സ്റ്റേഷനിൽ കൊണ്ടുപോയി. ശ്രീനിവാസന് ജാമ്യം നിഷേധിക്കാനായി പൊലീസ് ശ്രമിച്ചെങ്കിലും മജിസ്ട്രേട്ട് അദ്ദേഹത്തിന് ജാമ്യം നൽകി.

ശേഷം 49-ാം പേജിൽ





## കലി

ഉണ്ണി—2


















എം.പി.നാരായണപിള്ള



# മൊട്ടയടിക്കേണ്ടതിൻെറ ആവശ്യം

ഏതോ പള്ളിക്കൂടത്തിൽ മലയാളം ഉച്ചരിച്ച എന്ന കുററത്തിന് ഒരു കുട്ടിയുടെ തല മൊട്ടയടിച്ചുവത്രെ.

ഇക്കാര്യത്തിന് അമിതമായ പ്രാധാന്യം കൊടുത്ത് പത്രവാർത്തകളും പ്രതിഷേധ പ്രകടനങ്ങളുമൊക്കെ നടന്നതായും കേൾക്കുന്നു.

ഇതിലെന്താണ് തെററ്?

ഇതറിയണമെങ്കിൽ രോഗത്തിൻെറ മൂലകാരണങ്ങൾ തിരക്കണം.

സ്കൂളിൽ പഠിക്കുന്ന കുട്ടിയായതുകൊണ്ട് പ്രായപൂർത്തിയെത്തിക്കാണില്ല. പതിനെട്ടു വയസ്സു തികഞ്ഞാൽ പിന്നെ ഇത്തരം ശിക്ഷകൾ കൊടുക്കാനുള്ള അധികാരം കോടതികൾക്കു മാത്രമേയുള്ളൂ. പോരെങ്കിൽ പിഴ, തടവ്, തൂക്കിലേററൽ തുടങ്ങിയ ശിക്ഷകൾ മാത്രമേ നമ്മുടെ കോടതികൾ കൊടുക്കാറുള്ളൂ. ഹദ്ദടി, മൊട്ടയടി, കൈമുറിച്ചുകളയുക, കല്ലെറിഞ്ഞു കൊല്ലുക തുടങ്ങിയ ശിക്ഷാരീതികളൊന്നും ഇന്ത്യൻ പീനൽ കോഡിലുള്ളതായറിവില്ല.

മൊട്ടയടിക്കപ്പെട്ട കുട്ടിയുടെ മുടി ഇനിയും വളരും. രണ്ടുമാസത്തിനകം ബാർബർഷാപ്പിൽ പോയി പൂർവസ്ഥിതിയിലാക്കിയെടുക്കാനും പററും. അത്ര വലിയ ശിക്ഷയായിട്ടിതിനെ കാണാൻ പററില്ല.

ശിക്ഷ ചെറുതാണെങ്കിൽത്തന്നെ, അതുയർത്തുന്ന പ്രധാന ചോദ്യം സ്കൂൾ അധികൃതർക്ക് ശിക്ഷിക്കാനുള്ള അധികാരമുണ്ടോയെന്നതാണ്.

ഈ ചോദ്യത്തിന് മറുപടി പറയേണ്ടത് രക്ഷകർത്താക്കളാണ്. ദുർഗ്ഗുണപരിഹാര ജയിലുകൾ ഒഴിച്ചുള്ള ഏതു സ്കൂളിലും ഒരു കുട്ടിയെ ചേർക്കുന്നത് കുട്ടിയുടെ രക്ഷകർത്താക്കളും സ്കൂൾ അധികൃതരുമായുള്ള ഒരു കോൺട്രാക്ടിൻെറ അടിസ്ഥാനത്തിലാണ്. രേഖാമൂലമല്ലെങ്കിലും ഇരുകൂട്ടർക്കും നന്നായറിയുന്നതാണ് ഈ കരാറിലെ വ്യവസ്ഥകൾ. കുട്ടി നന്നായി പഠിക്കണം; സാമൂഹ്യവിരുദ്ധരാകാനിടയുള്ള കൂട്ടുകെട്ടിൽപ്പെടരുത്; വിദ്യാർത്ഥി രാഷ്ട്രീയത്തിലിടപെടരുത്- ഇങ്ങനെയുള്ള പല വ്യവസ്ഥകളും രക്ഷകർത്താക്കളുടെ ഭാഗത്തുനിന്നുണ്ട്. മുടങ്ങാതെ ഫീസ് എത്തിക്കണം, മന്ദബുദ്ധികളാണെങ്കിൽ പ്രൈവററ് ട്യൂഷൻ ഏർപ്പാടു ചെയ്യണം തുടങ്ങിയ വ്യവസ്ഥകൾ സ്കൂൾ അധികൃതർക്കുമുണ്ടാകാം.

ഇംഗ്ലീഷ് മീഡിയം സ്കൂളാണെങ്കിൽ പഠിത്തം കഴിഞ്ഞു വരുന്ന കുട്ടി മണിമണിപോലെ 'അംഗ്രേജി' പറയണമെന്ന വ്യവസ്ഥിതി കൂടി രക്ഷകർത്താക്കൾ വച്ചിട്ടുണ്ട്. അല്ലെങ്കിൽ ഇംഗ്ലീഷ് മീഡിയം സ്കൂളിൽ വിടാനിടയില്ലല്ലോ.

ഒരന്യഭാഷ സംസാരിക്കുന്നത് എളുപ്പമുള്ള പണിയല്ല. സായിപ്പിൻെറ വീട്ടിൽ കുശിനിക്കാരനായി നിന്നാൽപ്പോലും സ്വാഭാവികമായിട്ട് അംഗ്രേജി വായിൽ വരില്ല. എന്നാൽ ഒരു മെഡിക്കൽ റെപ്പിൻെറ പണിക്കുപോലും ഇംഗ്ലീഷു പറയാനറിയണം. അതിൻെറ പോരായ്മകൊണ്ട് കുട്ടികൾ തൊഴിലില്ലാത്തവരായി നടക്കേണ്ടെന്ന് കരുതിയാണ് ഒരുമാതിരി മാതാപിതാക്കൾ കടംവാങ്ങിയും കാണം വിററുമൊക്കെ സന്തതികളെ ഇംഗ്ലീഷ് മീഡിയത്തിലാക്കുന്നത..

ഇതു മനസ്സിലാക്കുന്ന സ്കൂൾ അധികൃതർ സദാ ഇംഗ്ലീഷിൽത്തന്നെ സംസാരിക്കാൻ കുട്ടികളെ പ്രേരിപ്പിക്കുന്നു. എത്ര പറഞ്ഞാലും അതനുസരിക്കാതെ മാതൃഭാഷതന്നെ പറയുന്നവർക്ക് അല്പം ശിക്ഷ അനിവാര്യമാണ്. അത് ചൂരൽപ്രയോഗമാകാം. ഏത്തമിടീപ്പിക്കലാകാം. ബഞ്ചിൻെറ മുകളിൽ നിറുത്തലാകാം. എൻ.സി.സിയിലാണെങ്കിൽ ഗ്രൗണ്ടിന് ചുററും ഏററാൻ വയ്യാത്ത ഭാരവുമായി പത്തുതവണ ഓടിക്കലാവാം. മൊട്ടയടിക്കലാകാം.

മേൽപ്പറഞ്ഞ ശിക്ഷകളിൽ ഏററവും ലഘുവായ ശിക്ഷയല്ലേ മൊട്ടയടിക്കൽ. മൊട്ടയടിച്ചിട്ട് മുടി മുളയ്ക്കാതിരുന്ന ഒരു കേസ് പോലും ഞാൻ കേട്ടിട്ടില്ല. ഗുണങ്ങൾ വേറെയുമുണ്ട്- തലയിലെ താരനും പേനുമൊക്കെ പോയിക്കിട്ടും.

ഒട്ടും ശിക്ഷിക്കാതെ മറെറാരു ഭാഷ പഠിപ്പിക്കാൻ പററില്ല. യുദ്ധകാലത്ത് ചുരുങ്ങിയ സമയംകൊണ്ട് ഭാഷ പഠിക്കേണ്ട ആവശ്യം വരും. പ്രസിദ്ധ ചൈനാവിദഗ്ദ്ധനും ബെർക്‌ലി പ്രൊഫസറുമായ ഫ്രാൻസ് ഷുമാൻ അദ്ദേഹം ജാപ്പനീസ് ഭാഷ പഠിച്ച കഥയെന്നോടു പറഞ്ഞതോർക്കുന്നു. ആററം ബോംബിട്ട് ജപ്പാനെ തോല്പിച്ചതിനുശേഷം ഇറങ്ങുന്ന പട്ടാളത്തിലായിരുന്നു പുള്ളി. പഠിക്കാനേററവും വിഷമമുള്ള ഭാഷകളിലൊന്നാണ് ജാപ്പനീസ്. ഒരു മാസത്തെ ക്രാഷ് പ്രോഗ്രാമായിരുന്നു. ക്ളാസ്സിലല്ല, ബാരക്കിനകത്തൊരു വാക്ക് ഇംഗ്ലീഷു പറഞ്ഞാൽ ശിക്ഷയാണ്. ഉറക്കത്തിൽ സംസാരിക്കുന്ന ശീലമുള്ളവർ ആ സമയത്ത് ഇംഗ്ലീഷ് പറഞ്ഞാൽപ്പോലും ശിക്ഷിക്കും. ആറുദിവസം ഒരൊററ ഇംഗ്ലീഷുവാക്കും പറയാതിരിക്കുന്നവർക്കു മാത്രമേ ഞായറാഴ്ച ബാരക്കിന് പുറത്തുപോകാൻ അനുവാദം കിട്ടൂ.

ഇംഗ്ലീഷ് പഠിക്കാൻ വന്നിരിക്കുന്ന കുട്ടികൾ മലയാളം പറഞ്ഞാൽ തീർച്ചയായും ശിക്ഷിക്കണം. മൊട്ടയടി നല്ല ശിക്ഷാരീതിയുമാണ്. പകരം, ഇതിനെ മാതൃഭാഷയുടെ അന്തസ്സിൻെറ പ്രശ്നമാക്കി പൊക്കിപ്പിടിക്കുന്നത് കാര്യം മനസ്സിലാക്കാതെയുള്ള കളിയാണ്.

ഒരു കുട്ടി ഏതു ഭാഷയിലാണ് പഠിക്കേണ്ടതെന്ന് നിശ്ചയിക്കേണ്ടത് അതിനെ പോററി വളർത്താനുള്ള പങ്കപ്പാടും വിദ്യാഭ്യാസത്തിൻെറ ചെലവും സഹിക്കുന്ന മാതാപിതാക്കളാണ്. ''മാതൃഭാഷ സംസാരിച്ചതിന് മൊട്ടയടി''ക്കുന്നതിൽ വിരോധമുണ്ടെങ്കിൽ കുട്ടികളെ വേറെ വല്ല സ്കൂളിലേക്കും മാററാം. മറിച്ച് അതിലവർക്ക് പരാതിയില്ലെങ്കിൽ നാട്ടുകാരെന്തിന് അലമുറയിടണം.

ഒരു ഭാഷയും ആരുടെയും പുറത്ത് അടിച്ചേല്പിക്കരുത്. മാതൃഭാഷയാണെങ്കിലും രാഷ്ട്രഭാഷയാണെങ്കിലും. ആശയവിനിമയത്തിനുള്ള മാദ്ധ്യമം മാത്രമാണ് ഭാഷ. അതിനപ്പുറമതിനൊരു പ്രസക്തി ആരോപിക്കുന്നതും ആരാധിക്കുന്നതും മാതൃഭാഷയ്ക്കുവേണ്ടി കണ്ണീരൊഴുക്കുന്നതുമൊക്കെ ഒരുമാതിരി മനോരോഗമായി വേണം കാണാൻ.

കള്ളിക്കാട് രാമചന്ദ്രൻ



ഫുട്ബോൾ ചരിത്രം സൂക്ഷിക്കാൻ ഒരു അതുല്യനിമിഷം. ഡാനിഷ് കളിക്കാർ യൂറോപ്യൻ ചാമ്പ്യൻഷിപ്പ് നേടിയതിൻെറ ആഹ്ളാദത്തിൽ.

# ഭാഗ്യം ഡെന്മാർക്കിന്റെ സഹയാത്രികൻ

ദൈവം ഡെൻമാർക്കുകാരനാണെന്നു പറയുന്നില്ല, പക്ഷേ ഡാനിഷ് വിസയുമായി പതിനാറു ദിവസം സ്വീഡനിൽ വന്നുനിന്നു അനുഗ്രഹത്തിൻെറ കാറ്റായി വീശിയിട്ടുണ്ടാവണം. മണ്ണും ചാരി നിന്നവൻ പെണ്ണിനെയും കൊണ്ടുപോകണമെങ്കിൽ നുഴഞ്ഞുകയറാനുള്ള വിരുതിനോടൊപ്പം ഭാഗ്യത്തിൻെറ അകമ്പടിയുമുണ്ടാകണമല്ലോ. എട്ടുടീമുകൾ ഉണ്ടായിട്ടും ഭാഗ്യം ഡെൻമാർക്കിൻെറ ശിബിരത്തിൽ തന്നെ വസിച്ചത് ദൈവാനുഗ്രഹം കൊണ്ടല്ലാതെ മറ്റെന്തുകൊണ്ടാണ്. യുഗോസ്ളാവിയയിൽ രാഷ്ട്രീയാസ്വാസ്ഥ്യത്തിൻെറ ഉരുൾപൊട്ടൽ സംഭവിച്ചതും വിഘടന വ്യഗ്രതയുടെ ഉഷ്ണരോഗം പടർന്നതും യു.എൻ. നിരോധന തീട്ടൂരം ഫുട്ബാൾ ടീമിൻെറ വഴിയടച്ചതും ഗ്രൂപ്പിൽ രണ്ടാം സ്ഥാനത്ത് തലതാഴ്ത്തി നിന്നിരുന്ന ഡെൻമാർക്ക് പത്തുദിവസത്തെ ഷോർട്ട് നോട്ടീസിൽ സ്വീഡനിൽ യൂറോപ്യൻ സോക്കർ ചാമ്പ്യൻഷിപ്പിൽ കളിക്കാനെത്തിയതുമെല്ലാം നേരത്തെ എഴുതി തയ്യാറാക്കപ്പെട്ട ഷെനേറിയോയിൽ ഉണ്ടായിരുന്നതല്ലല്ലോ. നിനച്ചിരിക്കാതെ ഒരു നിയോഗത്തിനുള്ള അരുളപ്പാട് ലഭിച്ചതോടെയാണ് പണ്ടു പടയോട്ടം നടത്തിയ ഡാനിഷ് കപ്പലോട്ടക്കാരെപ്പോലെ സന്ദർഭങ്ങൾക്കൊപ്പം നീങ്ങിയതും പ്രചണ്ഡമായ തിരമാലകൾക്കെതിരെ മുങ്ങാംകുഴിയിട്ട് കുതിച്ചുയർന്നു ലക്ഷ്യം ഭേദിക്കുന്നതുപോലെ എതിരാളികൾക്കെതിരെ ഗോളടിച്ചതും. ബാൾട്ടിക് സമുദ്രത്തിൽ മുങ്ങി ഉത്തരസമുദ്രത്തിൽ പൊങ്ങുന്നതുപോലെയാണ് കളിയുടെ ഏതാണ്ടെല്ലാ തലങ്ങളിലും അധീശത്വമുണ്ടായിരുന്ന ഹോളണ്ടിനും ഇർമ്മനിക്കുമെതിരെയുള്ള മത്സരങ്ങളിൽ ഡാനിഷ് ഫോർവേഡുകൾ ഊളിയിട്ടു കയറിയത്. സൗന്ദര്യം യുദ്ധം ജയിക്കുകയില്ലെന്ന വൈകിവന്ന അറിവും പവർ ഗെയിമിൻെറ പടനിലത്തിൽ ജേതാക്കളാകാൻ ഡെൻമാർക്കിനെ സഹായിച്ചിട്ടുണ്ടെന്നുള്ളത് തീർച്ചയാണ്. ചാമ്പ്യൻഷിപ്പിൻെറ കിക്കോഫിനും പത്തുദിവസം മുമ്പ് മാത്രം ഭാഗ്യം ചെന്നു കൂട്ടിക്കൊണ്ടുവന്ന ഡെൻമാർക്കിന് പ്രവചന വിദഗ്ദ്ധർ കല്പിച്ച സ്ഥാനം കോമൺവെൽത്ത് ഒഫ് ഇൻഡിപെൻഡൻറ് സ്റ്റേറ്റ്സിന് മുകളിലായിരുന്നില്ല. ഒരു ചടങ്ങിനെന്ന പോലെ പഴയ സോവിയറ്റ് യൂണിയൻെറ പ്രാതിനിദ്ധ്യം വഹിച്ചെത്തിയതായിരുന്നു സി.ഐ.എസ്. ടീം എന്ന കാര്യം ഓർക്കേണ്ടതുണ്ട്. ഹോളണ്ട്, ഫ്രാൻസ്, ഇർമ്മനി, ഇംഗ്ളണ്ട് എന്നീ നാലു ടീമുകൾക്കുവേണ്ടിയല്ലാതെ മറ്റേതെങ്കിലും ടീമിനുവേണ്ടി കവടി നിരത്തുന്നത് ബുദ്ധിശൂന്യമായ മെനക്കെട്ട പണിയാണെന്ന് അഹങ്കാരത്തോടെ വിശ്വസിച്ചിരുന്ന പ്രവചനക്കാരെ ഞെട്ടിച്ചുകൊണ്ടു യൂറോപ്യൻ സോക്കർ ചാമ്പ്യൻഷിപ്പ് നേടുമ്പോൾ ഡെൻമാർക്ക് അവരുടെ കായിക രംഗത്ത് എക്കാലത്തേയും വലിയ നേട്ടം കൈയിലൊതുക്കുകയായിരുന്നു.

എൺപതുകളുടെ തുടക്കത്തിലാണ് യൂറോപ്പിൽ ആധിപത്യം സ്ഥാപിച്ചുകഴിഞ്ഞിരുന്ന പവർ ഗെയിമിനൊരു വിയോജനക്കുറിപ്പുപോലെ ലാറ്റിനമേരിക്കൻ ഫുട്ബാൾ ശൈലിയോടു വിധേയത്വമുള്ള ഒരു ശൈലിയിൽ കളിച്ചുകയറി ഡെൻമാർക്ക് ഒരു പുതിയ ശക്തിയായി ഉദിച്ചുയർന്നത്. യൂറോപ്യൻ സ്പോർട്സ് കോളമിസ്റ്റുകൾ ഈ പുതിയ ശൈലിയെ 'കോൺട്രാ' എന്നു പേരിട്ട് ആദരിച്ചു. ചുരുക്കം ചിലർ പരിഹാസത്തോടെ കോൺട്രാ ഫുട്ബാളിനെ നിന്ദിക്കാനും മറന്നില്ല. കോൺട്രാ എന്ന ലാറ്റിൻ വാക്കിന് എതിർപ്പ് എന്ന അർത്ഥമാണുള്ളത്. യൂറോപ്യൻ പവർ ഗെയിമിനോടുള്ള എതിർപ്പ് കോൺട്ര എന്ന പ്രയോഗത്തിൻെറ പിറവിക്കു പുറകിലുണ്ടായാലും ഇല്ലെങ്കിലും ശരി സർവ്വതലങ്ങളിലും പടർന്നു കയറി ആക്രമിക്കുന്ന ശൈലിക്ക് ആരാധകരുണ്ടായി. എൺപത്തിനാലിലെ യൂറോപ്യൻ ചാമ്പ്യൻഷിപ്പിൻെറ സെമിഫൈനലിൽ എത്തപ്പെട്ടതോടെയാണ് ലോകം ഡാനിഷ് ഫുട്ബാളിൻെറ നവചാരുത അനുഭവിച്ചറിഞ്ഞത്. സെമിയിൽ ടൈബ്രേക്കറിൽ സ്പെയിനോടു തോറ്റു മടങ്ങിയെങ്കിലും ഡെൻമാർക്കിൽ വരുംകാല ലോകചാമ്പ്യനെത്തന്നെ പലരും ദർശിച്ചു. അവരിൽ പ്രമുഖൻ ഫുടബാൾ കളിയിലെ രാജാക്കൻമാരുടെ രാജാവായ പെലേയായിരുന്നു. രണ്ടു വർഷം കഴിഞ്ഞു മെക്സിക്കോയിൽ ലോകകപ്പ് നടക്കുമ്പോൾ ഡെൻമാർക്കിനുവേണ്ടി വാതുവയ്ക്കാൻ ഒരുപാടു പേരുണ്ടായിരുന്നു. ലോകകപ്പിൻെറ പ്രാഥമിക മത്സരങ്ങളിൽ എതിരാളികളെ ശാരീരിക പീഡനങ്ങൾ ഏൽപ്പിക്കാതെ ബാൾട്ടിക് സമുദ്രത്തിലെ തിരമാലകൾപോലെ ഇരമ്പിമറിഞ്ഞു കളിച്ച ഡെൻമാർക്ക്, ഫുട്ബാളിൻെറ സൗന്ദര്യം എന്താണെന്ന് വെളിവാക്കുകയുണ്ടായി. പ്രീ-ക്വാർട്ടർ മത്സരത്തിൽ എമിലോ ബൂർട്ടേഗാനോ എന്ന സ്പാനിഷ് കഴുകൻ കോൺട്രാ ശൈലിയെ കൊത്തി പിച്ചിച്ചീന്തിയെറിഞ്ഞപ്പോൾ ഏറ്റവുമധികം ഞെട്ടിയതും വേദനിച്ചതും ഡെൻമാർക്കിൻെറ ആരാധകനായിരുന്ന പെലേയായിരുന്നു. ഗോളിയിലേക്ക് മൈനസ് പാസ് ചെയ്യപ്പെട്ട അനാവശ്യമാംവിധം സ്ളോയായ പന്തിൽ പറന്നു വീണാണ് ബൂർട്ടേഗാനോ കോൺട്രാ ശൈലിയുടെ മൃത്യുഗീതം ആലപിക്കാൻ തുടങ്ങിയത്. ഇത്തവണത്തെ യൂറോപ്യൻ ചാമ്പ്യൻഷിപ്പിൻെറ ഫൈനൽ മത്സരത്തിൻെറ അന്ത്യഘട്ടത്തിൽ രണ്ടു തവണ ഡാനിഷ് ബാക്കുകൾ സൂയിസൈഡൽ മൈനസ് പാസ് നൽകുന്നതു കണ്ടു. മെക്സിക്കോയിൽ എട്ടുവർഷംമുമ്പ് ബൂർട്ടേഗാനോ ഓടിയടുത്ത വേഗത്തിൽ ക്ളിൻസ്മാൻെറ കാലുകൾ പന്തിലെത്തിയിരുന്നുവെങ്കിൽ ഡെൻമാർക്കിന് അതു മാരകമായിത്തീരുമായിരുന്നു.

പ്രത്യാക്രമണം മുളയിലേ കൊത്തിയെടുത്ത് നശിപ്പിക്കാനുള്ള കഴിവില്ലായ്മ തന്നെയാണ് ഡെൻമാർക്ക് പരീക്ഷിച്ച കോൺട്രാ ശൈലിയുടെ ദൗർബല്യമായിത്തീർന്നത്. ശൈലീകൃത ഫുട്ബാളിലൂടെ നീക്കങ്ങളെ സൗന്ദര്യവൽക്കരിക്കുന്ന ടീമുകൾ ആദ്യം സ്കോർ ബോർഡ് തുറന്നില്ലെങ്കിൽ അവരെ സംബന്ധിച്ചിടത്തോളം കളിയുടെ അന്ത്യവിധി സുഖകരമായിരിക്കുകയില്ലെന്ന് തെളിയിച്ച ടീമുകളാണ് ഡെൻമാർക്കും ബ്രസീലും.

എൺപത്തിയാറിൽ മെക്സിക്കോയിൽ സംഭവിച്ച പതനം ഒരു നീണ്ടകാലം ഡാനിഷ് ഫുട്ബാളിനെ രോഗാതുരമാക്കിയെന്നതാണ് വാസ്തവം. കളിക്കാരും കോച്ചും തമ്മിലുള്ള ഉടക്ക് ഡെൻമാർക്കിൽ എന്തോ ചീഞ്ഞുനാറുന്നുവെന്ന ഉദ്ധരണിക്ക് അടിവരയിടുകയും ചെയ്തു. എൺപതുകളിൽ ഡെൻമാർക്കിൻെറ ഹീറോയായിരുന്ന മൈക്കേൽ ലൗഡ്രപ്പും കോച്ച് റിച്ചാർഡ് മ്യൂളർ നീൽസനും തമ്മിലുള്ള പൊരുത്തമില്ലായ്മ തീക്ഷ്ണമായ ശകാരങ്ങളായി പത്രങ്ങളിലെ അക്ഷരങ്ങളിൽ വരെയെത്തുകയുണ്ടായി. മൈക്കേലിന് പുറമേ അനുജൻ ബ്രയാൻ ലൗഡ്രപ്പും നീൽസനുമായി കൊരുത്തു. ടീം സെലക്ഷനെക്കുറിച്ച് വിവാദപരമായ പ്രസ്താവനകൾ നടത്താൻ അനുവദിക്കുംവിധം കളിക്കാരെ കയറൂരിവിടുന്ന നീൽസൻെറ നിലപാടിനോടായിരുന്നു ബ്രയാന് എതിർപ്പ്. ഏതായാലും ക്വാളിഫൈയിംഗ് മത്സരങ്ങൾ പുരോഗമിക്കവേ ലൗഡ്രപ്പ് സഹോദരൻമാർ വെടിനിറുത്തൽ പ്രഖ്യാപിച്ചുകൊണ്ടു കോച്ചുമായി സഹകരിച്ചു. കോച്ചിനെയും കളിക്കാരെയും പൊരുത്തിപ്പെടുത്തിയെടുക്കാൻ ഡെൻമാർക്കിലെ കിരീടാവകാശിയായ രാജകുമാരൻ തന്നെ രംഗത്തുവന്നുവത്രേ. ഇർമ്മനിയിലെ ബായേൺ മ്യൂനിക്കിനുവേണ്ടി കളിക്കുന്ന ബ്രയാൻ ലൗഡ്രപ്പ് ഡെൻമാർക്കിൻെറ യൂറോപ്യൻ ചാമ്പ്യൻഷിപ്പ് വിജയത്തിൽ വഹിച്ച പങ്ക് ചരിത്രം വാഴ്ത്തുംവിധമുള്ളതായിരുന്നു. പാളയത്തിൽത്തന്നെ ഒരുപാട് പട കഴിഞ്ഞു വഴിയിൽ വീണു കിട്ടിയ ഭാഗ്യവുമായി സ്വീഡനിലെത്തിയ ഡെൻമാർക്കിൻെറ വിജയത്തെ അവരുടെ പ്രിയപ്പെട്ട എഴുത്തുകാരനായ ഹാൻസ് ക്രിസ്ത്യൻ ആൻഡേഴ്സൻെറ യക്ഷിക്കഥകളുമായി ചേർത്തുവച്ചൊരു വിലയിരുത്തൽ നീതികേടാവും. ഭാഗ്യം സഹയാത്രികനായി ഒപ്പമുണ്ടായിരുന്നുവെങ്കിലും നിലവിലുള്ള യൂറോപ്യൻ ചാമ്പ്യൻമാരുടെയും ലോക ചാമ്പ്യൻമാരുടെയും പാളം തെറ്റിക്കാൻ സർപ്രൈസ് അറ്റാക്ക് എന്ന തന്ത്രം ഡെൻമാർക്ക് വിജയപൂർവ്വം പരീക്ഷിക്കുകയുണ്ടായി എന്നതാണ് സത്യം.

കടലാസിൽ വരച്ചു പഠിച്ചും മൈതാനത്തിൽ കളിച്ചുപഠിച്ചും രൂപപ്പെടുത്തിയ ശൈലി ഏൽക്കാതെ പോകുന്ന സന്ദർഭങ്ങളിൽ ഇൻസ്റ്റൻറ് ടെക്നിക്കുകൾ എടുത്തു പ്രയോഗിക്കേണ്ടി വരുമെന്ന് മനസ്സിലാക്കിയ ഡെൻമാർക്കിനെയാണ് സ്വീഡനിൽ കണ്ടത്. ഡെൻമാർക്ക് പരീക്ഷിച്ച സിസ്റ്റം 4-4-2 ആയിരുന്നുവെങ്കിലും പിടിവാശിയോടെ അതിൽ അവർ പിടിച്ചുതൂങ്ങിയില്ല. രണ്ടു ഫോർവേഡുകളെ ലക്ഷ്യം ഭേദിക്കാൻ നിയോഗിക്കുന്ന ഫുട്ബാൾ തന്ത്രത്തിന് റോയൽ ഡാനിഷ് ബാലേയുടെ സ്വാധീനമുണ്ടെന്ന്



ഫൈനലിൽ ആദ്യഗോളടിക്കാൻ ഡെൻമാർക്കിലെ ജോൺ ജെൻസൻ ഇർമ്മനിയുടെ കാൾ ഹെയ്ൻസ് റീഡിലിനെ വെട്ടിച്ചു കയറുന്നു.

തോന്നിപ്പോകും. രണ്ടു നർത്തകരെ മുന്നിൽ നിറുത്തി പുറകിലേക്ക് പോകുന്തോറും അവരുടെ എണ്ണം കൂടിക്കൂടിയാണ് ഡാനിഷ് റോയൽ ബാലേയിലെ നൃത്തവിന്യാസം നടക്കുന്നത്. സന്ദർഭങ്ങൾ വന്നുവീഴുമ്പോൾ ഹാഫ് ലൈനിലുള്ളവർക്ക് ഓടിക്കയറി സർപ്രൈസ് അറ്റാക്ക് നടത്താനുള്ള ഗ്യാപ്പുകൾ 4-4-2 സിസ്റ്റം തുറന്നുകൊടുക്കുന്നു. ചാമ്പ്യൻഷിപ്പ് നേടുമെന്നു പ്രവചിക്കപ്പെട്ടിരുന്ന ഫ്രാൻസിൻെറയും ഹോളണ്ടിൻെറയും ഇർമ്മനിയുടെയും സ്വപ്നങ്ങൾ തകർക്കാൻ ഡെൻമാർക്കിനെ സഹായിച്ചത് കളിയുടെ ഗതിയെ തകിടംമറിച്ചുകൊണ്ട് മിന്നൽ വേഗത്തിൽ നടത്തിയ നുഴഞ്ഞുകയറ്റമാണ്. ഫൈനൽ മത്സരത്തിൽ കൂടുതൽ ബോൾ എക്സ്ചേഞ്ച് നടത്താൻ ഇർമ്മൻ കളിക്കാരെ ഡെൻമാർക്ക് അനുവദിക്കുകയാണെന്നു തോന്നിപ്പോയി. ഇർമ്മൻ കളിക്കാരിൽ നിന്ന് പന്തു തട്ടിയെടുക്കുക എളുപ്പമല്ലെന്ന് അറിയാവുന്നതുകൊണ്ട് തെന്നിവരുന്ന പന്തിൽ അവർ ശ്രദ്ധ വച്ചിട്ടുണ്ടാകണം. ഇർമ്മനിയുടെ മെക്കാനിക്കൽ ഫുട്ബാളിന് റിഥം കിട്ടിക്കഴിഞ്ഞാൽ അതിനെ പ്രതിരോധിക്കലൊവും എതിർ ടീമിൻെറ ജോലി. കൂടുതൽ യാന്ത്രികമായി തീർന്നതിൽത്തന്നെയാണ് ഇർമ്മൻ ഫുട്ബാളിൻെറ പോരായ്മ കുടികൊള്ളുന്നതും. തങ്ങൾ ഗൃഹപാഠം ചെയ്തുവെന്ന ശൈലിയിൽനിന്ന് പൊടുന്നനെയൊരു തെന്നിമാറൽ അവർക്ക് സാദ്ധ്യമല്ല. ഫൈനൽ മത്സരത്തിൻെറ അന്ത്യഘട്ടത്തിൽ ഒന്നും എറിക്കാതെ വന്നപ്പോൾ ക്ളിൻസ്മാൻ നടത്തിയ ഒറ്റയാൻ മുന്നേറ്റം ഫലവത്തായില്ലല്ലോ.

ഇർമ്മനിയുടെ നീക്കങ്ങൾ അത് ആരംഭിക്കുന്ന ഇടങ്ങളിൽവച്ചു തകിടം മറിക്കാൻ ഡെൻമാർക്ക് നടത്തിയ ശ്രമങ്ങൾ വിജയിച്ചപ്പോൾ ഒരു യന്ത്രഭാഗം തകർക്കപ്പെട്ടതുപോലെയായി ഇർമ്മൻ ടീമിൻെറ അവസ്ഥ. പെനാൽറ്റി ഏരിയയിലെത്തപ്പെട്ട ഇർമ്മൻ ഫോർവേഡുകളാകട്ടെ ആൾക്കൂട്ടത്തിൻെറ നടുവിൽ അകപ്പെട്ടതുപോലെ തോന്നിച്ചു. ആ രീതിയിലാണ് ഡാനിഷ് കളിക്കാർ അവരെ വട്ടംചുറ്റിക്കളഞ്ഞത്. ഫൗളാണെന്ന് തോന്നിപ്പിക്കാത്തവണ്ണമുള്ള തന്ത്രപൂർവ്വമായ ടാക്ക്ളിങ്ങുകൾ ഡാനിഷ് കളിക്കാർ ഫലവത്താക്കി. കളിയുടെ പത്തൊൻപതാം മിനിട്ടിൽ ജോൺ ജെൻസൻ നേടിയ ഗോളിന് ലീഡു നേടുന്നതുവരെയുള്ള സമയത്ത് ഇർമ്മനി ആധിപത്യം പുലർത്തുകയായിരുന്നു. ബദ്ധവൈരികളായ ഹോളണ്ട് ഒഴിഞ്ഞുപോയി ദുർബലരായി കരുതപ്പെട്ടിരുന്ന ഡെൻമാർക്ക് പകരം വന്നത് ഇർമ്മൻ കളിക്കാരിൽ അമിതവിശ്വാസം വളർത്തിയിട്ടുണ്ടാകാം. ആ അമിതവിശ്വാസവും ഡാനിഷ് ഗോൾമുഖത്ത് ജിബ്രാൾട്ടറിലെ പാറപോലെ ഉറച്ചുനിന്ന പീറ്റർ ഷെമെയ്ഷെൽ എന്ന ഗോളിയും ചേർന്നാണ് ആദ്യം വലയനക്കാനുള്ള അവസരം ഇർമ്മനിക്ക് നഷ്ടമാക്കിയത്. കളിയുടെ ആരംഭദശയിൽ മത്തിയാസ് സാമറിനെ ഫൗൾ ചെയ്തതിനു ഇർമ്മനിക്കു ലഭിച്ച ഫ്രീകിക്ക് എടുക്കുവാൻ തോമസ് ഹെയ്സലർ ക്ഷണിക്കപ്പെടുമ്പോൾ ഡാനിഷ് കളിക്കാരും ആരാധകരും ഒരു വീർപ്പുമുട്ടലിൻെറ അസ്വാസ്ഥ്യത്തിലായിരുന്നു. സി.ഐ.എസ്സിനും സ്വീഡനുമെതിരെ ഫ്രീകിക്കിലൂടെ ഗോളടിച്ച ഹെയ്സലറുടെ കിക്ക് ഡെൻമാർക്ക് പ്രതിരോധത്തിൻെറ തലയ്ക്ക് മുകളിലൂടെ ആർക്ക് രൂപം കൊണ്ടില്ല. ഫൈനൽ മത്സരത്തിൽ ഈ എണ്ണം പറഞ്ഞ കളിക്കാരൻ ഡാനിഷ് പ്രതിരോധ വ്യൂഹത്തിനുള്ളിൽ താഴ്ചക്കാരനെപ്പോലെ ഉഴറിയെങ്കിലും സി.ഐ.എസ്സിനെതിരെ ഹെയ്സ്ലർ എടുത്ത ഫ്രീകിക്ക് ഫുട്ബാളിൻെറ ചരിത്ര ശേഖരത്തിൽ ഒരു പവിഴമുത്തുപോലെ സൂക്ഷിക്കപ്പെടും. മതിൽ കെട്ടി ഉയർത്തി നിന്നിരുന്ന സി.ഐ.എസ്. കളിക്കാരുടെ തലയ്ക്ക് മുകളിലൂടെ പന്ത് ഒരു ആർക്കുപോലെ വളഞ്ഞു ഗോൾ പോസ്റ്റിൻെറ

ഇടതുമൂലയിൽ ചെന്നുവീഴുമ്പോൾ ദൈവം ആകാശത്തുനിന്ന് ഇറങ്ങിവന്നാൽപ്പോലും അതു തടയാൻ കഴിയുമായിരുന്നില്ല. ഹെയ്സ്ലറുടെ കാലിൽനിന്നു രൂപംകൊണ്ട ആ ആർക്ക് ഒരു ഗോൾഡൻ ആർക്ക് തന്നെയാണ്. അതിനു ഒരു ഗോൾഡൻ ബോളല്ല ഒരു നൂറെണ്ണം സമ്മാനമായി നൽകിയാലും മതിയാകുകയില്ല.

പത്തൊമ്പതാം മിനിട്ടിൽ തങ്ങൾക്കെതിരെ ഗോൾ വീണതോടെ ജർമ്മൻ കളിക്കാർ ആശയക്കുഴപ്പത്തിലേക്കു തെന്നിവീഴുകയായിരുന്നു. പ്രത്യേകിച്ചും മിഡ്ഫീൽഡ് നാഥനില്ലാ കളരിപോലെയാകുകയും ചെയ്തു. മറുഭാഗത്താകട്ടെ ബ്രയാൻ ലൗഡ്രപ്പ് തന്റെ നിയോഗമറിഞ്ഞു സൂത്രധാരനായി മാറി അവസരങ്ങൾ സൃഷ്ടിക്കുകയായിരുന്നു.

പത്തൊമ്പതാം മിനിട്ടിലെ ഡെൻമാർക്കിന്റെ ഗോൾ അവിശുദ്ധമായ ഒന്നായിരുന്നുവെന്ന ജർമ്മൻ പത്രങ്ങളുടെ കുറ്റപ്പെടുത്തലിനു ചെറിയ ന്യായീകരണമില്ലാതില്ല. കൊച്ചു കുറ്റത്തിനും വലിയ കുറ്റത്തിനും ഒരുപോലെ ചൂരലെടുക്കുന്ന ഹെഡ്മാസ്റ്ററെപ്പോലെയായിരുന്നു സ്വിസ് റഫറി ബ്രൂണോ ഗാലർ തന്റെ പോക്കറ്റിൽനിന്നും മഞ്ഞക്കാർഡ് പുറത്തെടുത്തത്. ജർമ്മൻ കളിക്കാർക്കെതിരെ വീശിക്കാണിച്ച അഞ്ചു കാർഡുകളിൽ മൂന്നെണ്ണം പൊറുക്കപ്പെടാവുന്ന കുറ്റത്തിനുള്ളതായിരുന്നു. ആദ്യഗോളിനു വഴിയൊരുക്കിയ നീക്കം പ്രകടമായ ഒരു ഫൗളിൽനിന്നായിരുന്നുവെന്നതാണ് ജർമ്മൻ പത്രങ്ങളെ ക്ഷുഭിതരാക്കിയത്. ആന്ദ്രേ ബ്രെമയെ വീഴ്ത്തിയ കിം വിൽഫോർട്ടിന്റെ ടാക്ക്ളിംഗ് മരണക്കാർഡു കണ്ടിരുന്നുവെങ്കിൽ കളിയുടെ വിധി മറ്റൊരു വിധത്തിലാകുമായിരുന്നുവെന്നു കരുതുന്നവർ കുറവല്ല. വിൽഫോർട്ടിൽനിന്ന് ഫ്ളെമിംഗ് പോൾസനിലൂടെ ലാർസനിലെത്തിയ പന്താണ് ജ്മ്മനിയുടെ ഇരട്ട കിരീടമെന്ന മോഹത്തിന് ആദ്യപ്രഹരമേൽപ്പിച്ചത്.

ഇംഗ്ളണ്ടിലെ മാഞ്ചസ്റ്റർ യുണൈറ്റഡിന്റെ ഗോളി കൂടിയായ പീറ്റർ ഷ്മെയ്ഷെൽ വലിയ താരപ്രഭയൊന്നുമില്ലാതെയാണ് ഡെൻമാർക്ക് ഗോൾ വലയത്തിന്റെ കാവൽക്കാരനായിയെത്തിയത്. കലാശക്കളിയും കഴിഞ്ഞു യൂറോപ്യൻ ചാമ്പ്യൻഷിപ്പ് കോപ്പൻഹേഗനിലെത്തുന്നതിനുമുമ്പുതന്നെ ഷ്മെയ്ഷെൽ ലോകകോത്തര ഗോളിയായി വാഴ്ത്തപ്പെട്ടുകഴിഞ്ഞിരുന്നു. ഹോളണ്ടിനെതിരെയുള്ള സെമി ഫൈനൽ മത്സരത്തിൽ വാൻ ബാസ്റ്റന്റെ പെനാൽറ്റി കിക്ക് തട്ടിത്തെറിപ്പിച്ചതാണ് ഷ്മെയ്ഷെലിനെ ഹീറോയാക്കിയതെങ്കിൽ എക്സ്ട്രാ ടൈമിലെ മുപ്പതു മിനിട്ടു നേരം ഡെൻമാർക്കിന്റെ പ്രതിരോധ ഭദ്രതയെ അനർത്ഥമാക്കിക്കൊണ്ട് ഡച്ചു ഫോർവേഡുകൾ മാറിമാറി സമ്മാനിച്ച അഗ്നിപരീക്ഷകൾക്കു മുമ്പിൽ പതറാതെ നിന്നപ്പോഴാണ് ഷ്മെയ്ഷെലിന്റെ യഥാർത്ഥ മഹത്വം വെളിപ്പെടുത്തപ്പെട്ടത്. ആ അളവിലുള്ള അഗ്നിസമ്മർദ്ദം ഫൈനലിൽ നേരിടേണ്ടിവന്നില്ലെങ്കിലും ഷ്മെയ്ഷെൽ ജർമ്മൻ ബുള്ളറ്റു വീരൻമാരുടെ ഹൈബോളുകളേയും ഗ്രൗണ്ട് ഡ്രൈവുകളേയും ആത്മവിശ്വാസത്തോടെ അതിജീവിച്ചു. ഇനി യൂറോപ്യൻ ഫുട്ബാൾ കമ്പോളത്തിൽ ഈ ഡെൻമാർക്കുകാരന് പൊന്നുവിലയായിരിക്കും.

യൂറോപ്യൻ ചാമ്പ്യൻഷിപ്പ് ഡെൻമാർക്കിന് കൈമാറേണ്ടിവന്നുവെങ്കിലും ഒരു കണക്കുതീർത്തതിന്റെ സുഖം സ്വീഡനിൽനിന്ന് വിമാനം കയറിയ ഡച്ച് കളിക്കാരുടെ മനസ്സിലുണ്ടായിരുന്നിരിക്കണം. കഴിഞ്ഞ ലോകകപ്പിൽ തങ്ങളെ നാണംകെടുത്തിവിട്ട ജർമ്മനിയെ ഡച്ച് ഫുട്ബാളിന്റെ മാസ്മര തരംഗം സൃഷ്ടിച്ചുകൊണ്ടുതന്നെയാണ് ഹോളണ്ടു ശിക്ഷിച്ചുവിട്ടത്. രണ്ടുവർഷം മുമ്പ് റൂഡിവോളറുടെ 'ആര്യനാവു'കൊണ്ടുള്ള 'കറുമ്പൻ' എന്ന വിളികേട്ടു വേദനിച്ച ഫ്രാങ്ക് റൈക്കാർഡ് എന്ന സൂര്യനാംകാരൻ ജർമ്മൻ ഡിഫൻസിനെ ഇടവും വലവും കീറിമുറിച്ചത് ഒടുങ്ങാത്ത പ്രതികാരദാഹം കൊണ്ടു തന്നെയാണ്. സെമിയിൽ തോറ്റു ചാമ്പ്യൻഷിപ്പ് നഷ്ടപ്പെടുത്തിയെങ്കിലും ഡച്ചുകാർ അവരുടെ ഹൃദയത്തിൽ റൈക്കാർഡിന് ഒരു ഹീറോയുടെ വരവേൽപ്പ് നൽകിയിട്ടുണ്ടാവണം. ഒപ്പം മനസ്സിന്റെ സിംഹാസനത്തിൽ ഇരുത്തിയിരുന്ന ഒരു രാജകുമാരനെ അവർ ഇറക്കിയും വിട്ടിട്ടുണ്ടാകണം. വാൻ ബാസ്റ്റൻ എന്ന രാജകുമാരനെ. ആറുവർഷം മുമ്പ് മെക്സിക്കോയിൽവച്ചു ഫ്രാൻസിനെതിരെ ലഭിച്ച പെനാൽറ്റി കിക്ക് ബ്രസീലിന്റെ വെളുത്ത പെലേയായ സീക്കോ തുലച്ചതുപോലൊരു പാതകമാണ് ഡാനിഷ് ഗോളിക്ക് അനായാസം തട്ടിക്കളിക്കാവുന്ന തരത്തിലൊരു ദുർബലമായ പെനാൽറ്റി കിക്ക് പായിച്ച വാൻ ബാസ്റ്റൻ ചെയ്തത്. രണ്ടുതവണ യൂറോപ്യൻ ഫുട്ബാളർ ഒഫ് ദി ഇയർ പട്ടം ലഭിച്ച കളിക്കാരൻ തന്റെ ആക്ഷനിലൂടെയും ടൈമിങ്ങിലൂടെയും പെനാൽറ്റി തടുക്കാൻ നിന്ന ഗോളിക്ക് ആന്റിസിപ്പേഷനുള്ള അവസരം നൽകിയത് എങ്ങനെ പൊറുക്കപ്പെടാനാണ്. ബാസ്റ്റന് നിറം കെട്ടുവെങ്കിലും ഹോളണ്ട് തന്നെയാണ് ഇത്തവണത്തെ യൂറോപ്യൻ കപ്പിലെ മികച്ച ടീം. നല്ല കളിക്ക് എപ്പോഴും കിരീടാവകാശം കിട്ടണമെന്നില്ലല്ലോ.

ഇംഗ്ളണ്ടിന്റെ വ്യവസ്ഥാപിത ഫുട്ബാളിന് സ്വീഡനിൽവച്ചു കൈമോശം വന്നത് തിരിച്ചു വരവിനുള്ള ഒരു അവസരമാണ്. പോൾ ഗാസ്കെയിന്റെ അഭാവം കാരണം ഡേവിഡ് പ്ളാറ്റിലും ഗാരിലിനേക്കറിലും സമ്മർദ്ദമേറിയിട്ടുണ്ടാവണം. പ്ളാറ്റിന്റെ ഒറ്റയാൻ കുതിപ്പുകൾക്ക് സൂത്രശാലിത്വമുണ്ടായിരുന്നുവെങ്കിലും ഏറെ സന്ദർഭങ്ങളിലും അതു ലക്ഷ്യത്തിലെത്താതെ പുകഞ്ഞു പോകുകയാണ് ചെയ്തത്. ആശയപ്പൊരുത്തമില്ലായ്മ തന്നെയാണ് ഇംഗ്ളണ്ടിന്റെ കുഴി തോണ്ടിയത്. മിഷേൽ പ്ളാറ്റിനിയുടെ ശിക്ഷണവും ഷാൻ പിയറേ പാപ്പിൻ എന്ന സൂപ്പർ കളിക്കാരന്റെ സാന്നിദ്ധ്യവും ഫ്രാൻസിന് നൻമ ചെയ്തില്ല. സുവർണ്ണ ദശയിലേക്കുള്ള മടങ്ങിപ്പോക്ക് വെറുമൊരു കെട്ടുകഥയായിത്തീർന്നു. ഹോംഗ്രൗണ്ട് എന്ന ആനുകൂല്യമുണ്ടായിരുന്നുവെങ്കിൽപ്പോലും സ്വീഡന്റെ സെമിയിലേക്കുള്ള കുതിച്ചുകയറ്റം ഒരു ചരിത്രരേഖയായിത്തീർന്നു. തടിമിടുക്കിൽനിന്നും പുറത്തുവരുന്ന ഫുട്ബാളിനോട് ആഭിമുഖ്യം കാട്ടാത്ത സ്വീഡന്റെ സെമിഫൈനൽ നേട്ടത്തിനു പുറകിലുള്ളത് പരസ്പര ധാരണയിലൂടെ പരിമിതികളെ മറികടക്കാനുള്ള കഴിവുതന്നെയാണ്. എതിർ ടീമിന്റെ വമ്പത്തം സ്വീഡിഷ് കളിക്കാരിൽ ഒരു കുലുക്കവുമുണ്ടാക്കിയില്ല. ശിശുമുഖമുള്ള തോമസ് ബ്രോലിൻ എന്ന കളിക്കാരന് മാന്ത്രിക കാലാണുള്ളതെന്നു തോന്നുന്നു. ആതിഥേയർക്ക് അവകാശപ്പെടാൻ മറ്റൊന്നു കൂടിയുണ്ട്. ചാമ്പ്യൻമാരായ ഡെൻമാർക്കിനെ തോൽപ്പിച്ച ഏക ടീമെന്ന ക്രെഡിറ്റ്.

(ശേഷം 50 -ാം പേജിൽ)



ഒരു പകരം വീട്ടലിന്റെ സുഖം. ജർമ്മനിക്കെതിരെ ഗോളടിച്ച റൈക്കാർഡിനെ ടീം അംഗങ്ങൾ കെട്ടിപ്പുണരുന്നു.





### മുടിയുന്ന വ്യവസായ കേരളം

# വ്യവസായവകുപ്പിന്റെ തൊഴുത്ത്

ആർ. ശരത്



കഴിഞ്ഞ ലക്കത്തിൽനിന്നും തുടർച്ച

## കെ.എസ്.ഡി.പി

“കഴിഞ്ഞവർഷം ഈ കമ്പനിയെ അടിയന്തരമായി സാങ്കേതിക വിദഗ്ദ്ധന്മാരെ ഏല്പിക്കണമെന്ന നിവേദനവുമായി ഞങ്ങൾ കുറെ തൊഴിലാളി നേതാക്കൾ മുഖ്യമന്ത്രിയെ കാണാൻ പോയി. നിങ്ങളുടെ കമ്പനി ഇനിയും പൂട്ടിയില്ലേ എന്നാണ് അദ്ദേഹം ഇങ്ങോട്ടു ചോദിച്ചത്.” ആലപ്പുഴ ഡ്രഗ്സ് ആൻഡ് ഫാർമസ്യൂട്ടിക്കൽസിലെ എംപ്ളോയീസ് യൂണിയൻ ഭാരവാഹികളായ കെ.ബി. വേണുഗോപാലും എം.ഡി. സതീഷ്കുമാറുമാണ് ഇക്കഥ പറഞ്ഞത്. ഇതിനപ്പുറമുള്ള മറെറാരു കാര്യമാണ് വർക്കേഴ്സ് കോൺഗ്രസ് ജനറൽ സെക്രട്ടറി കെ.ബി. ഹസ്സനു പറയാനുള്ളത്. “നാഴികയ്ക്കു നാല്പതുവട്ടം വിമാനമാർഗ്ഗം ഡെൽഹിക്കു പറക്കുന്ന മാർക്കററിംഗ് വിഭാഗത്തിലെ ഉന്നതന്മാരും അഴിമതി നിറഞ്ഞുനില്ക്കുന്ന പർച്ചേസ് വിഭാഗവുമുൾപ്പെട്ട മാനേജ്മെന്റിന്റെ ധൂർത്തിനെപ്പററി മന്ത്രിമാർക്കു പരാതി കൊടുത്തും സമരം ചെയ്തും ലഘുലേഖകളടിച്ചിറക്കിയും മടുത്തു.” ഇങ്ങനെ കാലാകാലങ്ങളിൽ വന്ന് വ്യവസായരംഗം വെടിപ്പാക്കുന്ന സർക്കാരുകളും ഫാക്ടറിയുടെ മൂലധനംപോലും കൈയിട്ടു വാരാൻ മടിക്കാത്ത മാനേജ്മെന്റും കൂടിയാണ് ലാഭത്തിലാക്കാൻ കഴിയുന്ന ഈ കമ്പനിയും തുലച്ചുകളഞ്ഞതെന്നാണ് തൊഴിലാളികൾ ഒന്നടങ്കം വിധിയെഴുതുന്നത്. മാനേജ്മെന്റിലെ ഒരുവിഭാഗത്തിന്റെ പിടിപ്പുകേടും തിരിമറിയുമാണ് ഈ സ്ഥാപനത്തിന്റെ ആണിക്കല്ലിളക്കിയതെന്ന ആരോപണങ്ങൾ ശരിവയ്ക്കുന്നതാണ് പല ഉയർന്ന ഉദ്യോഗസ്ഥന്മാരുടെയും ഒരിടത്തും തൊടാത്ത വിശദീകരണങ്ങൾ. സ്ഥിരമായി ഒരു മാനേജിംഗ് ഡയറക്ടറില്ലാത്ത അവസ്ഥയിലാണ് കമ്പനി ഇത്രയുംനാൾ നടന്നുവന്നത്. ഇതു കൂടാതെ ഭാരിച്ച വിലയ്ക്ക് അസംസ്കൃത സാധനങ്ങൾ വാങ്ങി ഔഷധങ്ങൾ നിർമ്മിച്ച് സർക്കാർ കല്പിച്ചിരിക്കുന്ന നിയന്ത്രിതവിലയ്ക്കു വില്ക്കേണ്ട സ്ഥിതിയും കൂടിയായപ്പോൾ കമ്പനിയുടെ കഷ്ടനഷ്ടങ്ങൾ ഏറി. ഒടുവിൽ ഇടയ്ക്കിടെ സർക്കാർ കുത്തിത്തിരുകുന്ന ഓഫീസർമാരുടെ എണ്ണം കമ്പനിക്കു താങ്ങാനാവാതെ വന്നപ്പോൾ തകർച്ച ഏതാണ്ട് പൂർത്തിയായി. 1974-ൽ, പൈ കമ്മീഷൻ ശുപാർശയനുസരിച്ച് സ്ഥാപിച്ച ഈ പൊതുമേഖലാ ഔഷധ നിർമ്മാണശാല 6 കോടിരൂപയോളം നഷ്ടത്തിലാണ്. അന്ന് ആരോഗ്യവകുപ്പിന്റെ അടുക്കളയെന്ന് എല്ലാവരും വിശേഷിപ്പിച്ച ഫാക്ടറിയെ ഇന്ന് ഇവിടത്തെ തൊഴിലാളികൾതന്നെ വ്യവസായവകുപ്പിന്റെ തൊഴുത്തെന്നു വിളിക്കുന്നതു കേൾക്കുമ്പോൾ കാരണമന്വേഷിക്കേണ്ട ബാദ്ധ്യത തീർച്ചയായും സർക്കാരിനുണ്ട്.

1974 ഒക്ടോബറിൽ പ്രവർത്തനം തുടങ്ങിയ കെ.എസ്.ഡി.പി 1984 വരെ 4 കോടി 99 ലക്ഷം രൂപ ലാഭമുണ്ടാക്കിയിരുന്നു. 1980-ൽ സർക്കാർ ആശുപത്രികൾക്ക് തുച്ഛമായ നിരക്കിൽ മരുന്നു നല്കിയിരുന്ന ഫോർമുലേഷൻ യൂണിററിനു തൊട്ടടുത്തായി വിററാമിൻ എ പ്ളാൻറുകൂടി വന്നതോടെ നഷ്ടവും തുടങ്ങി. അന്ധതാനിവാരണത്തിനു സഹായിക്കുന്ന വൈററമിൻ എ സർക്കാർ നിശ്ചയിക്കുന്ന നിയന്ത്രിതവിലയ്ക്ക് വില്ക്കേണ്ട ബാദ്ധ്യതയാണ് ഈ ഫാക്ടറിയെ ഏല്പിച്ചു കൊടുത്തത്. ഈ രണ്ടു യൂണിററുകളും ചേർത്ത് ഔഷധനിർമ്മാണരംഗത്ത് പുതിയൊരു കാൽവയ്പായിരുന്നു ലക്ഷ്യം. ഗുണമേന്മയുള്ള മരുന്നുകൾ ഉല്പാദിപ്പിച്ച്




ആലപ്പുഴയിലെ കെ.എസ്.ഡി.പി. ഫാക്ടറി മന്ദിരം


ചെമ്മനം ചാക്കോ

ആരെന്നെനിക്കറിയായ്കയ,ല്ലെങ്കിലും
പേരു പറവതു ഭംഗിയോ കൂട്ടരേ?
ഞാനെന്നഭാവത്തൊടൊപ്പം മിടുക്കിൻെറ
നാനാവശങ്ങളും കൈവശമുള്ളവൻ;
കണ്ടാൽ സുഭഗൻ; കമനീയ വാചക-
മുണ്ടാരെയും പാട്ടിലാക്കാ,നഭിനയം
കൊണ്ടായതിൻ മേന്മകൂട്ടാൻ ചിരിയുടെ
ചെണ്ടോ കരച്ചിലിൻ തുണ്ടോ തൊടുക്കുവോൻ;
ആത്മാർത്ഥതയ്ക്കു ശ്രോതാവിൻ ഹൃദംഗ്രഹി-
ച്ചാഹ്ളാദമുദ്രയും കെട്ടിപ്പിടുത്തവും;
പൂശകൻ പാൽ കുടിക്കും പോലിടയ്ക്കിടെ
പൂച്ച തെളിഞ്ഞുപോമാത്മപ്രശംസയും;
കൊണ്ടേറുമിഷ്ട,മടുത്താലടുത്തോൻെറ
മുണ്ടുകൾ പോലും തിരുമ്മിക്കൊടുത്തിടും;
ബാദ്ധ്യതയുണ്ടാക്കിവച്ചു വേണ്ടും കാര്യ-
സാദ്ധ്യത്തിനായതിറക്കിക്കളിച്ചിടും!
നേരോതിയാൽ കഥാനായകൻ നിങ്ങളും
പേരുപറയാതറിയുന്ന ബുദ്ധിമാൻ!

2

അല്പം സിനിമയും നാടകവുമായ് കക്ഷി-
യദ്ധ്യാപകനായ്ക്കഴിയുന്ന വേളയിൽ
ഒന്നിച്ചുപണ്ടു പഠിച്ചവൻ മന്ത്രിയായ്
വന്നകാലം മുതൽ വ്യാഴം പിറക്കയായ്!
മക്കളെക്കോൺവെൻറിലാക്കാൻ, പ്രസംഗങ്ങ-
ളുദ്ഘാടനങ്ങൾക്കെഴുതിക്കൊടുക്കുവാൻ,
ചെത്തിപ്പഴമിഷ്ടമെങ്കിൽ മന്ത്രിക്കതു
ചെങ്കോട്ട നിന്നു വരുത്തിക്കൊടുക്കുവാൻ,
ഹാജര ഹാജർ കഥാനാഥൻ; തരംപോലെ
രാജകീയ സ്തുതി പ്രോൽഘോഷണങ്ങളും!
കമ്മറ്റിയായ കമ്മറ്റിയിലൊക്കെയും
നമ്മുടെ ബുദ്ധിമാനംഗമതിൻ ഫലം!
പുത്തൻ ഖദറുടുപ്പേഴുവാങ്ങീ മന്ത്രി-
സത്തമൻ നിൽപ്പതു കോൺഗ്രസ്സിലാകയാൽ;
വച്ചുമൂളിച്ചിടും: ''വീട്ടിൽ മിനിസ്റ്ററെ
'കൊച്ചുകള്ളാ' എന്നുപോലും വിളിക്കുവൻ!''

3

തൻ സഹപാഠിയെ രക്ഷിക്കുവാൻ മന്ത്രി
വൻ പരിപാടിക്കു രൂപംകൊടുക്കയായ്:
മിഥ്യയ,ല്ലിന്നാട്ടിലെങ്ങുമെങ്ങും പണ്ടു
ബുദ്ധസംസ്ക്കാരം തളിരിട്ടിരുന്നുപോൽ.
എല്ലാം ചികഞ്ഞുപഠിക്കേണ്ടതാ,ണതി-
നില്ലാ വകു,പ്പൊന്നുകൂടാതെ പറ്റുമോ!
'ബുദ്ധപഠനകേന്ദ്ര'ത്തിനദ്ധ്യക്ഷനാ-
യദ്ധ്യാപകൻ കഥാനാഥൻ നിയുക്തനായ്.
ബുദ്ധനുമായ്ബന്ധമാരാഞ്ഞവർക്ക് ''അയാൾ
ബുദ്ധിയുള്ളോൻ'' എന്നു ചൊല്ലി മന്ത്രീന്ദ്രനും!
കാറിന്നുകാർ, പിന്നെ ഫോണും, ഡയറക്ടർ-
സാറിന്നു പ്യൂണുമാപ്പീസും; സുഖംസുഖം!
അഞ്ചുകൊല്ലത്തെ നിയമനം, ബുദ്ധിമാ-
നപ്പൊഴെയ്ക്കും വല്ല വി.സി.യാകില്ലയോ?

4

പുസ്തകമൊന്നു തയാറാക്കിനായകൻ
'ബുദ്ധൻെറ ദാമ്പത്യദുഃഖം' പ്രമേയമായ്!
മന്ത്രിതൻ മുന്നിലണഞ്ഞുചൊന്നാൻ:- ''കൃതി-
ക്കന്തസ്സിനൊത്തോരു ഫോർവേർഡുചേർക്കണം.
കാലത്തു കുത്തിക്കുറിച്ചു ഞാനങ്ങേയ്ക്കു
നാലഞ്ചുപേജു വരുന്നതാമാമുഖം.
ആയതോടൊപ്പം മിനിസ്റ്റർ നിൽക്കും പൂർണ്ണ
കായത്തിലുള്ളോരു ഫോട്ടോ കൊടുക്കണം!
എന്നും മിനിസ്റ്ററല്ലാരു,മെന്നാൽ ബുക്കി-
ലെന്നും മിനിസ്റ്റർ മിനിസ്റ്ററായ് മേവിടും!''
മന്ത്രിതൻചിത്രം മനോഹര,മാമുഖം
തന്ത്രപ്രധാനം, പ്രകാശനം മോഹനം.
ബഡ്ജറ്റിലുള്ള തുകയത്രയുംതിന്നു
കട്ടിത്തുകൽ ബയൻറിട്ടോരു പുസ്തകം!

5

എന്തുചെയ്യട്ടെ?—രണ്ടാണ്ടു കടന്നീല,
ഹന്ത, നിലംപൊത്തി സർക്കാരു,കഷ്ടമേ!
തന്നെപ്പിരിച്ചുവിടാതിരുന്നീടുമോ
പിന്നെജ്ജയിച്ചോരിടതൻെറ മുന്നണി?
അപ്പുമാൻ രക്ഷയ്ക്കു തൻ ബുദ്ധിശാലയിൽ
തപ്പിത്തിരഞ്ഞു കവചങ്ങൾ രാപകൽ!
സോപ്പിട്ടുകണ്ടോരിടതരെയൊക്കെയും,
കാപ്പുകെട്ടീകാശടവിൽ കൊടുക്കുവാൻ!
തന്ത്രപൂർവ്വം ചെന്നു ചൊല്ലുന്നു ബുദ്ധിമാൻ
സ്വന്തം വകുപ്പിൻെറ മന്ത്രിയോടീവിധം:-
''ബുദ്ധൻെറ ദാമ്പത്യദുഃഖ'മെന്നുള്ളോരു
പുസ്തകം രണ്ടാംപതിപ്പിറക്കീടണം.
എങ്ങുമെന്നും ഡിമാൻറുള്ളൊരീഗ്രന്ഥത്തി-
നങ്ങുന്നു നല്ലോരു ഫോർവേഡെഴുതണം.
നേരമില്ലെങ്കിൽ കുഴപ്പമി,ല്ലോതിയാൽ-
പ്പോരു,മതീയിവൻ കുത്തിക്കുറിച്ചിടാം.
ആയതോടൊപ്പം മിനിസ്റ്റർതൻ സമ്പൂർണ്ണ-
കായത്തിൽ നൽ കളർഫോട്ടോ കൊടുക്കണം.
എന്നും മിനിസ്റ്ററല്ലാരു,മെന്നാൽ ബുക്കി-
ലെന്നും മിനിസ്റ്റർ മിനിസ്റ്ററായ് മേവിടും!''
ഒന്നാംപതിപ്പിൻ മുഖവുരമാറ്റിയ
രണ്ടാം പതിപ്പും മനോഹരം പുസ്തകം!
അന്തസ്സിൽ വർണ്ണപ്പകിട്ടിൽ നിൽപ്പൂ പുതു-
മന്ത്രി ഫോർവേർഡിന്നു മുന്നിൽ കൃതാർത്ഥനായ്!
ഈന്തപ്പനയുടെ നാട്ടിൽനിന്നെത്തിച്ചി-
തീന്തപ്പഴം മിനിസ്റ്റർക്കിഷ്ടമാകയാൽ.
കാറിന്നുകാർ, പിന്നെ ഫോണും;ഡയറക്ടർ-
സാറിന്നുവന്നില്ല വ്യാഴക്കെടുതികൾ!

6

എന്തൊരു ദുഷ്ടൻെറ ദുഷ്ടനീ ദുർവിധി?
തന്തയ്ക്കുനേരേ പിറക്കാത്ത നിർദ്ദയൻ!
നാലാണ്ടുതീർത്തില്ലതാ,നതിൻ മുന്നമേ
നാട്ടിൽത്തിരഞ്ഞെടുപ്പെത്തുന്നു പിന്നെയും!
അയ്യോ, പ്രതീക്ഷാവിരുദ്ധമായ് കോൺഗ്രസ്സു
കയ്യാളിടുന്നധികാരക്കസേരകൾ!
ബുദ്ധിമാൻ സ്തംഭിച്ചുപോയ് തൻ സഹപാഠി-
യെത്തുന്നു വീണ്ടും വകുപ്പിൻെറ മന്ത്രിയായ്!

7

മന്ത്രിതൻ മുൻപിലോച്ചരാനിച്ചു കുമ്പിട്ടു
തന്ത്രപ്രവൃദ്ധനാം ബുദ്ധിമാൻചൊൽകയായ്:-
''ബുദ്ധൻെറ ദാമ്പത്യദുഃഖം ഭയങ്കരം,
പുസ്തകം മൂന്നാംപതിപ്പിറക്കീടണം.
ആ മുഖശ്രീയൊക്കെയൊപ്പിയെടുത്ത മ-
ട്ടാമുഖത്തിൽ നവംചിത്രം കൊടുക്കണം!''
ചാടുവചനക്കൊഴുപ്പിൽ കുളിപ്പിച്ചു
കൂടുതലോതുന്നതിൻ മുൻപു മന്ത്രിയും
ഉത്തരവിൻ നീണ്ടലക്കോട്ടു നീട്ടിയാ
ബുദ്ധിമാൻ തന്നോടു മെല്ലെപ്പറകയായ്:-
''എന്നും ഡയറക്ടറല്ലാരു,മാകയാൽ
പൊന്നുമോൻ സ്കൂളിൽ തിരിച്ചുപോയീടുക!''

---

കുറഞ്ഞവിലയ്ക്ക് ലഭ്യമാക്കുകയെന്ന ലക്ഷ്യമിട്ടുകൊണ്ടാണ് ഔഷധനിർമ്മാണരംഗത്ത് സർക്കാർ വന്നത്. ഇതുപോലെ നിസ്സാരവിലയ്ക്ക് വൈററിൻ എ ഉല്പാദിപ്പിച്ചു കൊടുക്കുകയെന്നതായിരുന്നു വൈററമിൻ എ പ്ളാൻറിൻെറ പിറവിക്കു പിന്നിലെ ലക്ഷ്യവും. മെഡിസിൻ വാങ്ങി ഫോർമുലേററു ചെയ്യുന്ന ഫോർമുലേഷൻ പ്ളാൻറ് അത്ര പെട്ടെന്ന് മൂക്കുകുത്തി വീഴുമെന്നു വിശ്വസിക്കാൻ ഒരു ന്യായീകരണവുമുണ്ടായിരുന്നില്ല. പല സ്റേറജിൽ റിയാക്ഷൻ നടന്ന് ഒരു നൈരന്തര്യമുള്ള പ്രക്രിയയിലൂടെ ഉല്പാദനം കൈവരിക്കേണ്ട വൈററമിൻ പ്ളാൻറിനെപ്പററി തുടക്കത്തിലേ പലരും ആശങ്ക പ്രകടിപ്പിച്ചിരുന്നു. വൈററമിൻ എ പ്ളാൻറിൻെറ പ്രൊജക്ട് റിപ്പോർട്ടിൽ ആദ്യത്തെ 5 വർഷം ലാഭത്തിൻെറ കാര്യം ഒന്നും പറഞ്ഞിട്ടുമില്ല. നാലുകൊല്ലത്തോളം കാര്യമായി ഉല്പാദനം ഉണ്ടായില്ല എന്നതാണു ശരി. 30 എം.എം.യു ആണ് കമ്പനിയുടെ പ്രൊഡക്ഷൻ ടാർജററ്. 1988-ൽ കഷ്ടിച്ച് 12.5 എം.എം.യു നേടിയെന്നാണ് മാനേജ്മെൻറ് അവകാശപ്പെടുന്നത്. ബോംബെയിലെ ഒരു ബഹുരാഷ്ട്രക്കമ്പനി 1984-ൽ നല്കിയ കാലഹരണപ്പെട്ട ഒരു ടെക്നോളജിയിൽക്കൂടി വേണം വേണ്ടത്ര സാങ്കേതിക പരിജ്ഞാനമില്ലാത്ത മാനേജ്മെൻറിന് വൈററമിൻ എ ഉല്പാദിപ്പിക്കാൻ. ഇവിടെ മറെറാരു വിരോധാഭാസംകൂടിയുണ്ട്. വൈററമിൻ എ ഉല്പാദിപ്പിക്കാൻ വേണ്ട അസംസ്കൃതസാധനമായ പാമറ്റേറ്റിന് പൊതുവിപണിയിൽ 5000 രൂപ വിലയുണ്ടെന്നും ഇതിൻെറ നിയന്ത്രിതവില 2959 രൂപ മാത്രമാണെന്നുമാണ് എ.ഐ.ടി.യു.സി സെക്രട്ടറി ജഗദീശ് ബോസ് ചൂണ്ടിക്കാട്ടുന്നത്. ഇതിൻെറ ഉല്പാദനച്ചെലവ് 4200 രൂപയിൽ അധികം വരും. ഇതുമൂലം ഭീമമായ നഷ്ടം സഹിച്ചുകൊണ്ട് വിററാമിൻ എ വില്ക്കേണ്ടി വരുന്നു. ഇതിനു പരിഹാരം കാണണമെങ്കിൽ നിയന്ത്രിതവില നീക്കംചെയ്യുകയും അവശ്യഔഷധം എന്ന പരിഗണനവച്ച് വിററാമിൻ എയുടെ ഉല്പാദനത്തിനാവശ്യമായ അസംസ്കൃതപദാർത്ഥങ്ങളെ കസ്ററംസ് തീരുവയിൽനിന്ന് ഒഴിവാക്കാൻ കേന്ദ്രഗവൺമെൻറിൻെറ ധനകാര്യ-വാണിജ്യ വകുപ്പുകൾ നടപടികളെടുക്കുകയും ചെയ്യണമെന്ന് ബോസ് അഭിപ്രായപ്പെടുന്നു. കേരളാസ്റ്റേറ്റ് ഇൻഡസ്ട്രിയൽ എൻറർപ്രൈസസ് എന്ന സ്ഥാപനത്തിൻെറ സബ്സിഡിയറി യൂണിററ് എന്ന നിലയിൽ നിന്ന് കെ.എസ്.ഡി.പിയെ വിമുക്തമാക്കി സ്വതന്ത്ര ചുമതലയുള്ള സ്ഥാപനമാക്കണമെന്ന നിർദ്ദേശം തൊഴിലാളികൾ വച്ചിട്ട് നാളേറെയായി. മദ്ധ്യവർത്തിയായി നിന്ന് എല്ലാ കാര്യത്തിലും തടസ്സം നില്ക്കുന്നത് എന്തിനും കൈനീട്ടി നില്ക്കുന്ന ഉദ്യോഗസ്ഥന്മാരാണെന്ന് എല്ലാ ട്രേഡ് യൂണിയനുകളും സംയുക്തമായി സർക്കാരിനു നല്കിയ നിവേദനത്തിൽ പറഞ്ഞിരിക്കുന്നു. ഇതൊന്നു കേൾക്കാനുള്ള ക്ഷമ മന്ത്രിക്കില്ലത്രെ. ഇതും ട്രേഡ് യൂണിയൻ നേതാക്കൾതന്നെ പറഞ്ഞതാണ്.

120-ഓളം ജീവൻരക്ഷാ ഔഷധങ്ങൾ ഉല്പാദിപ്പിക്കുന്ന ഫോർമുലേഷൻ യൂണിററ് 1978-ൽ 4.46 ലക്ഷം രൂപ ലാഭമുണ്ടാക്കിയതു ശ്രദ്ധേയമാണ്. മരുന്നു നല്കിയതിൻെറ വിലയിനത്തിൽ ആരോഗ്യവകുപ്പ് കൊടുക്കേണ്ട പണം യഥാകാലം നല്കിയിരുന്നെങ്കിൽ ഉല്പാദനം കൂടുതൽ വർദ്ധിപ്പിക്കുവാനും പലിശയിനത്തിൽ ഓരോ വർഷവും കൊടുക്കേണ്ടി വരുന്ന 70 ലക്ഷത്തോളം രൂപ ലഭിക്കാനും കഴിയുമായിരുന്നു. സംസ്ഥാന ഗവൺമെൻറിന് പ്രതിവർഷം 48 കോടി രൂപയുടെ ഔഷധങ്ങൾ ആവശ്യമാണത്രെ. എന്നാൽ കെ.എസ്.ഡി.പി ഫോർമുലേഷൻ ഡിവിഷന് ഉല്പാദിപ്പിക്കാൻ കഴിയുന്നത് 8 കോടി രൂപയുടെ ഔഷധങ്ങൾ മാത്രമാണ്. ഇപ്പോൾ ഡി.എ.എച്ച്.എസ്സിൽനിന്ന് മൂന്നു മാസം കാലാവധി നിശ്ചയിച്ചുകൊണ്ടുള്ള ഓർഡറുകളാണ് ലഭിക്കുന്നതെന്നാണ് മാർക്കററിംഗ് വിഭാഗത്തിൽനിന്ന് അറിയാൻ കഴിഞ്ഞത്. ഓർഡർ ലഭിച്ചുകഴിഞ്ഞാൽ അത് ചെയ്തുതീർക്കാനുള്ള പ്രൊഡക്ഷൻ പ്ളാനിംഗ്, അസംസ്കൃത സാധനങ്ങൾ വാങ്ങിക്കൽ ഇവയൊക്കെ കഴിയുമ്പോഴേക്കും മൂന്നുമാസമെന്ന കാലാവധി അവസാനിക്കും. ഇതുമൂലം ആ ഓർഡറുകൾ നഷ്ടപ്പെടുന്നു. സർക്കാർ ആശുപത്രികളിലെ ഓർഡർ കണികണ്ടുകൊണ്ട് ദിവസവും തുടങ്ങുന്ന ഉല്പാദനം അവർക്കുകൂടി വേണ്ടാതാകുമ്പോൾ പിന്നെ കെ.എസ്.ഡി.പി എവിടെച്ചെന്നു നില്ക്കും?

വൈററമിൻ എ പ്ളാൻറിൻെറ തുടക്കത്തിൽ സി.ഐ.ടി.യു തൊഴിലാളികൾ നടത്തിയ 125 ദിവസത്തെ സമരമൊഴിച്ചാൽ കാര്യമായ തൊഴിൽസമരങ്ങളൊന്നും ഈ സ്ഥാപനത്തിൻെറ സമനില തെററിച്ചിട്ടില്ല. തങ്ങൾക്കു വേണ്ടത്ര ജോലിചെയ്യാനുള്ള അവസരം ലഭിക്കുന്നില്ലെന്ന് തൊഴിലാളികൾ പറയുമ്പോൾ മാനേജ്മെൻറിൻെറ പിടിപ്പുകേടിലേക്കാണ് നമ്മുടെ ശ്രദ്ധ തിരിയുന്നത്. മാനേജർമാർ തമ്മിലുള്ള കിടമത്സരങ്ങളിൽ മൗനംപൂണ്ട് നിഷ്ക്രിയരാകുന്ന സൂപ്പർവൈസർമാരോട് ചിലപ്പോഴും ജോലി ചോദിച്ചു വാങ്ങുന്ന നിലയിലേക്കുവരെ എത്തിയ സാഹചര്യങ്ങൾ വേണുഗോപാൽ എന്ന തൊഴിലാളി എണ്ണിയെണ്ണിപ്പറയുമ്പോൾ ഇവർക്കിടയിലുള്ള അകലം നമ്മുടെമുമ്പിൽ വ്യക്തമാകുന്നു. വൈററമിൻ എ പ്ളാൻറിൻെറ കാര്യത്തിലാണെങ്കിൽ മാർക്കററിംഗും പർച്ചേസും ഫോർമുലേഷൻ യൂണിററിൻെറ കൂട്ടത്തിലാണ്. തീരുമാനങ്ങൾ അവിടെ വച്ചെടുക്കുകയും വേർതിരിച്ചു കണ്ടുകൊണ്ട് ഇവിടെ വന്ന് നടപ്പാക്കുകയും ചെയ്യുന്ന അശാസ്ത്രീയമായ രീതി ഏതു മാനേജ്മെൻറ് സ്ററഡീസിൽനിന്നു കിട്ടിയതാണെന്ന് നാം ചോദിച്ചുപോകും. വൈററമിൻ എ പ്ളാൻറിൻെറ കാര്യംതന്നെയാണ് തൊഴിലാളികൾ ചൂണ്ടിക്കാട്ടുന്നത്. ആവശ്യത്തിലേറെ ഓർഡർ കുന്നുകൂടിക്കിടക്കുന്നു. ഉല്പാദനം ഇല്ല. ഇതിനുവേണ്ട അസംസ്കൃതസാധനങ്ങൾ എത്തിക്കാനുള്ള കാലതാമസം. എത്തിയാൽത്തന്നെ സമർത്ഥമായി ഉല്പാദനം നടത്താനുള്ള സാങ്കേതികതാമസം. സാങ്കേതികമേന്മയും ഉല്പാദനവും കൂട്ടാൻ പര്യാപ്തമായ ടെക്നോളജിയെക്കുറിച്ചുള്ള അജ്ഞത. സാങ്കേതികവിദഗ്ദ്ധൻെറ അഭാവം. ആകെക്കൂടി.

(ശേഷം 28-ാം പേജിൽ)

# ശുചീന്ദ്രം രേഖകൾ

ടി.എൻ. ഗോപകുമാർ



കഴിഞ്ഞ ലക്കത്തിൽനിന്നും തുടർച്ച

ശുചീന്ദ്രം ക്ഷേത്രഗോപുരത്തിന്റെ ഏറ്റവും മുകളിൽ കയറി നോക്കിയാൽ കന്യാകുമാരിയിലെ സമുദ്രസംഗമം കാണാം. കൂട്ടത്തിൽ നാഞ്ചിനാടിന്റെ സമൃദ്ധിയും—ചില ഭാഗങ്ങളിൽ സമൃദ്ധിനഷ്ടങ്ങളുടെ പച്ചയില്ലാ പരപ്പുകളും.

തൊട്ടുതാഴെയുള്ള ഗ്രാമഭംഗി ശ്രദ്ധിക്കുമ്പോൾ കോണുകളിൽ രണ്ടു കുഗ്രാമകൂനകൾ കാണും: കർക്കാടും കാക്കും പുതൂരും. ശുചീന്ദ്രത്തിലെ ഫ്യൂഡൽ സമ്പ്രദായത്തിൽ ജനിച്ച രണ്ടു കേന്ദ്രങ്ങൾ. ശുചീന്ദ്രത്തെ കാക്കാൻ—സംരക്ഷിക്കാനായി—ശുചീന്ദ്രനിവാസികൾ ഒരു ഫർലോങ് തെക്കുകിഴക്ക് മാറി കണ്ടെത്തിയ ഒരു ഭാഗമാണ് കാക്കുംപുതൂരെ എങ്കിൽ, ശുചീന്ദ്രത്തെ സവർണ്ണസമൂഹം ഇന്നും മനസ്സുകൊണ്ടു ബഹിഷ്ക്കരിക്കുന്ന പാടങ്ങൾക്കിടയിലെ കല്ലുനിറഞ്ഞ ഭാഗത്ത് അ വർണ്ണർ കണ്ടെത്തിയ ചെറിയ താവളമാണ് കർക്കാട്. ഒന്നു ഊരും മറ്റത് കാടും! ഗോപുരത്തലപ്പിൽനിന്നു നോക്കിയാൽ മനസ്സു വ്യാപരിക്കുന്നത് കർക്കാടിലേക്കാണ്. ഗോപുരത്തിന്റെ ഏഴുനിലകളിലും കാണുന്ന വിശിഷ്ട ചുമർചിത്രങ്ങളിലൂടെ തെളിയുന്ന പുരാണകഥകളുടെ ആനുകാലികമായുള്ള അർത്ഥമില്ലായ്മ വിളിച്ചുപറയുന്ന കർക്കാട്. ശുചീന്ദ്രം ക്ഷേത്രത്തിൽ വളരെ വൈകി മാത്രം പ്രവേശിക്കുവാൻ അവകാശം ലഭിച്ച ഒരു ജനസമൂഹം. ഈ സമൂഹത്തിലെ മനുഷ്യർ പൂർണ്ണഹിന്ദുക്കളായോ മനുഷ്യരായിത്തന്നെയോ ശുചീന്ദ്രത്തിലെ ഭൂരിപക്ഷം സമ്മതിക്കുന്ന പക്ഷം—അവർക്ക് ആ തലത്തിലുള്ള സാമൂഹ്യനീതി ലഭിക്കുന്ന പക്ഷം ഇന്ത്യാ സംസ്ക്കാരത്തിന്റെ ഔന്നത്യവും ഹൈന്ദവരുടെ മാഹാത്മ്യങ്ങളും നമുക്ക് സമ്മതിക്കാമായിരുന്നു. ആർ.എസ്.എസ്സിൽ ആളെ കൂട്ടാൻ കരുക്കളായി, രണ്ടു തലമുറയ്ക്ക് വിദ്യാഭ്യാസം തിരസ്ക്കരിക്കപ്പെട്ട ഈ സമൂഹത്തെ കാണുന്ന മനസ്സുകളാണ് ഇപ്പോഴുമുള്ളത്.

കർക്കാടിനെക്കുറിച്ചുള്ള എന്റെ രണ്ട് അനുഭവകഥകളാണ് ഈ അദ്ധ്യായം. ഇന്ത്യയൊട്ടാകെ കർക്കാടുകളായതുകൊണ്ട് മാത്രവുമാണ്. ആദ്യകഥ എന്നോടൊപ്പം മലയാളം ക്ലാസ്സിൽ പഠിച്ചിരുന്ന, പലപ്പോഴും ക്ലാസ്സിൽ എന്നെ രണ്ടാം സ്ഥാനത്താക്കിയിരുന്ന ഒരു പെൺകുട്ടിയുടേത്. ചെറിയൊരു അംഗവൈകല്യം കാരണം ആ സുന്ദരിയായ നായർ പെൺകുട്ടി, ഒരുപക്ഷേ ശുചീന്ദ്രത്തെ ക്രൂരമായ സവർണ്ണരുടെ അനുകമ്പസഹിക്കാഞ്ഞ്, കർക്കാടിലെ ഒരു അവർണ്ണയുവാവുമായി പ്രേമത്തിലായി, കോളേജ് വിദ്യാഭ്യാസത്തിനിടയിൽ അയാളുമായി കർക്കാടിലേക്ക് "ഒളിച്ചോടി".

അഞ്ചുമിനിട്ട് വേഗത്തിൽ നടന്നാൽ എത്തുമായിരുന്ന കർക്കാടിലേക്ക് ആ പെൺകുട്ടി വിവാഹിതയായി ചെന്നത് ഒരു വലിയ കുതിച്ചുചാട്ടമായിരുന്നു. ഗ്രാമത്തിലെ യാഥാസ്ഥിതിക മനസ്സുകൾ പെട്ടെന്ന് രണ്ടു നൂറ്റാണ്ടുകൾ പിറകോട്ട് ചാടി. കർക്കാടിലെ കല്ലുകൾക്കിടയിൽ ആ സ്നേഹബന്ധം ഉത്സവമായി കൊണ്ടാടി.

ശുചീന്ദ്രം ക്ഷേത്രവും, ക്ഷേത്രക്കുളവും, കൊടിമരവും വിശ്വാസങ്ങൾ കാരണം ഉപജീവനം നടത്തിയിരുന്നവരും എല്ലാം തകർന്നുവെന്നമട്ടിൽ വീട്ടുമുറ്റങ്ങളിൽ, അമ്പലനടയിൽ, കുളപ്പടികളിൽ ബഹളമുണ്ടാക്കി.

കുട്ടിയെ ബലാല്ക്കാരമായി തിരിച്ചുകൊണ്ടുവന്നാലോ എന്നും ചിലർ ആലോചിച്ചു. ഈ പഴയ കഥയുടെ പുതിയ അദ്ധ്യായം ഇതുവരെ തീർക്കാനായിട്ടില്ല എങ്കിലും വളരെക്കാലം മുമ്പ് ഈ ദമ്പതികൾ സന്തുഷ്ടരായി ഗോപുരവാതിൽ കടന്നുനീങ്ങുന്ന കാഴ്ച മനസ്സിൽ നിറഞ്ഞുനില്ക്കുന്നു. ആ ബന്ധം പിന്നീട് എങ്ങനെയായാലും ആ വിജയം ശുചീന്ദ്രത്തെ യഥാർത്ഥ സംസ്ക്കാരത്തിന്റെ ചിന്തകളിലേക്ക് മടക്കിവിളിക്കണമായിരുന്നു. സ്വന്തം ജീവിതത്തിന്റെ കാര്യത്തിൽ സമൂഹത്തെ വെല്ലുവിളിച്ച് ഒരു നിലപാട് സ്വീകരിക്കാൻ, എന്റെ അമ്മയെപ്പോലെ, പുതിയ സാഹചര്യങ്ങളിൽ ആ പെൺകുട്ടിക്ക് കഴിഞ്ഞുവെന്നതാണ് വിജയം. അവർണ്ണരുടെ ചില വീടുകളുള്ള ഭാഗത്തിന് 'കല്ലിന്റെ കാട്' എന്നു പേരിട്ട മനസ്സുകളിലെ ഇരുമ്പ് ഒരു ശുദ്ധികർമ്മത്തിലൂടെയും മാറുകയില്ലല്ലോ.

സ്കൂൾ മൈതാനിയിലെ കളികൾക്കുശേഷം മൂലയിലിരുന്നു "അരട്ടയടിക്കുമ്പോൾ" (സമയം കൊല്ലുമ്പോൾ) ഞാൻ പരിചയപ്പെട്ട വ്യക്തിയാണ് കർക്കാടിലെ ദേവസഹായം. തമിഴ് ബ്രാഹ്മണ സുഹൃത്തുക്കളാണ് അയാളെ എനിക്ക് പരിചയപ്പെടുത്തുന്നത്. ഞാൻ അറിയുമ്പോൾ ദേവസഹായമെന്ന ആ ഇരുപതുകാരൻ ശിവജ്ഞാനമായിരിക്കുന്നു.

എന്റെ മേൽവിലാസം
വാങ്ങിയിട്ട് ശിവജ്ഞാനം
പറഞ്ഞു: "നാൻ ഒനക്ക്
തൊല്ലയ് തരമാട്ടേൻ. നീ ഉൻ
കാര്യം നല്ലാ പാര്."
ദേവസഹായമായോ
ശിവജ്ഞാനമായോ
സുഹൃത്തായോ
ഇതുവരേയും ഒരു
'തൊല്ല'യും തരാതെ ആ
സുഹൃത്ത് എവിടേയോ
ജീവിക്കുന്നു—ശുചീന്ദ്രത്തെ
എന്റെ ഭാവിയിലുള്ള
ബാദ്ധ്യതകളുടെ ഭാഗമായി.

കർക്കാടിൽ ക്രിസ്ത്യാനിയായി ജനിച്ച ദേവസഹായം അവിടത്തെ പള്ളിയുമായി ബന്ധപ്പെട്ട ചില കള്ളത്തരങ്ങൾ കണ്ട് അന്ധാളിച്ചു. പയ്യൻ ദേവസഹായത്തിന്റെ ചോദ്യങ്ങൾക്ക് കർക്കാടിലെ വ്യവസ്ഥിതിയിൽ നിന്ന് മറുപടിയുണ്ടായില്ല. ശുചീന്ദ്രത്തെ സവർണ്ണ സമൂഹവും തിരസ്ക്കരിച്ചപ്പോൾ ദേവസഹായം വാശിയിൽ സ്ഥലംവിട്ടു. ആ യാത്രയ്ക്കിടയിൽ ഒരു യോഗിയെ കണ്ടു. ജീവിതത്തിന്റെ പൊരുൾ ശൈവസിദ്ധാന്തങ്ങളുടെ അറിവിലാണെന്ന് അദ്ദേഹം ഉപദേശിച്ചു. ആ പൊരുൾ തേടിയുള്ള എല്ലാ പുസ്തകങ്ങളും—കമ്പരും മാണിക്കവാചകരും മറ്റും അയാൾ തേടിപ്പിടിച്ചു വായിച്ചു.

"'തിരുവാചക'ത്തിർക്കുരുകാർ ഒരു വാചകത്തിർക്കുമുരുകാർ" എന്നോ മറ്റോ തമിഴിലൊരു ചൊല്ലുണ്ട്. കാവ്യഭംഗിനിറഞ്ഞ "തിരുവാചകം" വായിച്ചുരുകാത്തവൻ ഒരു വാചകത്തിനുമുരുകില്ല എന്ന്. ദേവസഹായം ഉരുകിക്കഴിഞ്ഞപ്പോഴാണ് ശിവജ്ഞാനമായത്. താനന്വേഷിച്ചുകണ്ടെത്തിയ പൊരുൾ എന്നിലേക്ക് ആഴ്ചകൾ നീണ്ടുനിന്ന വാദപ്രതിവാദങ്ങളിലൂടെ കടത്തിവിടാൻ ദേവസഹായം ശ്രമിച്ചിട്ടുണ്ട്. തിരിഞ്ഞാലോചിക്കുമ്പോൾ എന്റെ പ്രായക്കുറവ് ദേവസഹായം പ്രശ്നമാക്കിയിരുന്നില്ല എന്നതാണ് അതിശയമായി തോന്നുന്നത്.

കർക്കാടിലെ ഈ സുഹൃത്തുമായുള്ള എന്റെ ബന്ധമറിഞ്ഞ ഗ്രാമത്തിലെ മനുഷ്യർ അമ്മയോടു പരാതിപ്പെട്ടു. അമ്മയുടെ അനുവാദത്തോടെ ശിവജ്ഞാനത്തെ ഞാൻ വീട്ടിൽ കൊണ്ടുചെന്നു. ശിവജ്ഞാനവും അച്ഛനും തമ്മിലൊരു നല്ല സംഭാഷണത്തിനും അതിടയാക്കി. വെങ്കിടിസാർ കഴിഞ്ഞാൽ ആത്മാർത്ഥമായി അച്ഛന്റെ സംസ്കൃത പാരമ്പര്യത്തിലേക്ക് എടുത്തുചാടാൻ എന്നോടുപദേശിച്ച് തോൽവിയടഞ്ഞ മറ്റൊരു മനുഷ്യനാണ് ശിവജ്ഞാനം.

ശിവജ്ഞാനത്തിന്റെ ചെറിയ കൂരയിൽ ഞാനൊരുപ്രാവശ്യം പോയിട്ടുണ്ട്. വൈദ്യുതിയോ കുളിമുറിയോ ഇല്ലാത്ത മൺകൂര. എന്നെ അവിടെക്കൊണ്ടുചെന്ന് അശുദ്ധിപ്പെടുത്തിയതിന് കർക്കാടിലെ മനുഷ്യർ ശിവജ്ഞാനത്തെ ചീത്തവിളിച്ചു. എനിക്ക് ഭക്ഷണം തരാൻ ആ കൂരയിലെ നല്ല മനസ്സുകൾക്ക് ധൈര്യമുണ്ടായില്ല. ജാതിക്കുറവുമായുള്ള എന്റെ ആദ്യത്തെ അനുഭവമതാണ്. ഓർക്കുമ്പോൾ കർക്കാടിനോട് ഇന്നും കുറ്റബോധം തോന്നുന്നു.

ഉപരിവിദ്യാഭ്യാസത്തിനും തൊഴിലിനുമായുള്ള എന്റെ പരക്കം പാച്ചിലുകൾക്കിടയിൽ ദേവസഹായവുമായുള്ള എന്റെ ബന്ധം നഷ്ടപ്പെട്ടു. അമ്മയെ ദേവസഹായം ഇടയ്ക്കിടെ ചെന്നുകണ്ടിരുന്നു—എന്റെ ക്ഷേമമന്വേഷിക്കാൻ മാത്രമായി.

നീണ്ടയൊരിടവേളയ്ക്കുശേഷമാണ് ദേവസഹായത്തെ പിന്നീട് കണ്ടത്; ശുചീന്ദ്രത്തു നിന്നും തിരുവനന്തപുരത്തേക്കുള്ള ഒരു തീവണ്ടിയാത്രയ്ക്കിടയിൽ. ഒരു പ്രസ്സിൽ ജോലിയെടുക്കുന്നതിനിടയിൽ ഒരു കൈയിലെ മൂന്നുവിരലുകൾ നഷ്ടപ്പെട്ട ശിവജ്ഞാനം ബുദ്ധിമുട്ടിലായിരുന്നു. പേരും വിശ്വാസവും മാറ്റിയതിന് ലഭിച്ച ശാപമാണെന്ന് പള്ളിയുടെ വക്താക്കളും സവർണ്ണബന്ധങ്ങൾ തേടിയ പാപത്തിന് ലഭിച്ച ശിക്ഷയാണെന്ന് ക്ഷേത്രത്തിന്റെ വക്താക്കളും പറയുന്ന അവസ്ഥയിലാണ് താനെന്ന് അംഗവൈകല്യം വന്നവർക്കായുള്ള സർക്കാർ ആനുകൂല്യങ്ങൾക്കുവേണ്ടിയുള്ള അപേക്ഷകളുടെ കടലാസ്സുകൾ കാണിക്കുന്നതിനിടയിൽ ശിവജ്ഞാനം പറഞ്ഞു. വിരലുകളുടെ മാത്രം നഷ്ടം അംഗവൈകല്യമല്ല എന്നൊരു പ്രശ്നം കാരണം നഷ്ടപരിഹാരം ലഭിക്കുകയില്ല എന്നൊരു നിയമത്തിന്റെ കാര്യവും! താത്വികന്റെ വേദനിപ്പിക്കുന്ന ചിരിയുമായി.

എന്റെ മേൽവിലാസം വാങ്ങിയിട്ട് ശിവജ്ഞാനം പറഞ്ഞു: "നാൻ ഒനക്ക് തൊല്ലയ് തരമാട്ടേൻ. നീ ഉൻ കാര്യം നല്ലാ പാര്." ദേവസഹായമായോ ശിവജ്ഞാനമായോ സുഹൃത്തായോ ഇതുവരേയും ഒരു 'തൊല്ല'യും തരാതെ ആ സുഹൃത്ത് എവിടേയോ ജീവിക്കുന്നു—ശുചീന്ദ്രത്തെ എന്റെ ഭാവിയിലുള്ള ബാധ്യതകളുടെ ഭാഗമായി.

കർക്കാടിലെ ദേവസഹായവുമായുള്ള ബന്ധത്തിൽ എന്റെ ചെറിയ പ്രായത്തിൽ ആശയക്കുഴപ്പമുണ്ടാകുമായിരുന്നു. ആ കാലഘട്ടത്തിൽ തന്നെ ഒരു ജർമ്മൻകാരൻ ശുചീന്ദ്രത്ത് വന്ന് രണ്ടാഴ്ച, താമസിച്ചില്ലായിരുന്നുവെങ്കിൽ 'ലോകപരിചയ'ത്തിനായി പിന്നീടുള്ള കൊല്ലങ്ങളിൽ വലിയ ബുദ്ധിമുട്ടായേനെ. ആ കാലവേളയിൽ തന്നെ മൂന്നുകൊല്ലത്തെ എന്റെ തൂലികാ സുഹൃത്തായിരുന്ന ജർമ്മനിയിലെ പെട്രാ കെറ്റിയെ (Petra Kette) വിളിക്കേണ്ടത് പെട്രാകെറ്റയെന്നാകുന്നുവെന്നു പഠിപ്പിച്ചത് മുതൽ യാൻ പീപ്പർ (Jan Piper) തന്റെ പഠനത്തിനിടയിൽ എന്റെ വിവരമില്ലായ്മയുടെ പല ഭാഗങ്ങൾക്കും തല്ക്കാലശമനമുണ്ടാക്കി.

ശുചീന്ദ്രം അമ്പലത്തിലെത്തുന്ന ടൂറിസ്റ്റുകൾക്ക് ഗൈഡായി ചമഞ്ഞ് ആരുമറിയാതെ ചില്ലറ കാശുണ്ടാക്കുന്ന കാലഘട്ടം കൂടിയായിരുന്നു അത്. എല്ലാം മനസ്സിലാക്കിയശേഷം



ശുചീന്ദ്രം ക്ഷേത്രം

കാശു തരാതെ 'ബൈ ബൈ' പറഞ്ഞുപോകുന്ന കള്ളന്മാർ കാരണം യഥാർത്ഥ ഗൈഡുകൾ തന്നെ പട്ടിണിയിലായിരുന്നു. കാശിന്റെ ആവശ്യമില്ലാത്ത എന്റെ തമാശകളിൽ നിന്ന് എന്നെ പിന്തിരിപ്പിച്ച വ്യക്തികൂടിയാണ് പീപ്പർ.

പീപ്പർ ആവർത്തിച്ച് ഇന്ത്യയിൽ നടത്തിയ പഠനമാണ് ഇവിടെ ഓർക്കേണ്ടത്. തെക്കേ ഇന്ത്യയിലെ ക്ഷേത്രനഗരങ്ങൾ ആവർത്തിച്ച് സന്ദർശിച്ചപ്പോൾ പീപ്പറിനെ ഒരു പ്രത്യേക വാസ്തുശില്പ ഘടനാസ്വഭാവം ആകർഷിച്ചു. ക്ഷേത്രത്തിനുള്ളിലെ ശ്രീകോവിൽ മുതൽ, പ്രദക്ഷിണ സമ്പ്രദായങ്ങളിൽ തുടർന്ന്, ഉത്സവ വിഗ്രഹയാത്രകളുമായി ബന്ധപ്പെട്ട്, ക്ഷേത്രനഗരത്തിന്റെ തെരുവുകളേയും മറ്റ് ആരാധനസ്ഥാനങ്ങളേയും വീടുകളേയും അതിർത്തിക്കപ്പുറമുള്ള നൽപ്പാടങ്ങളിൽവരെ ഒരു വാസ്തുശില്പ ഐക്യം പീപ്പർ കണ്ടെത്തി.

ശ്രീകോവിലിൽ അഭിഷേകജലമൊഴുകുന്ന മട്ടിലാണ് നെൽപ്പാടങ്ങളിൽ വെള്ളമേകുന്നത് എന്നുവരെ പീപ്പർ സ്ഥാപിക്കാൻ തയ്യാറായിരുന്നുവെന്നതാണ് എന്റെ ഓർമ്മ. ശുചീന്ദ്രത്തെ ഓരോ കോണുകളും ക്യാമറയിൽ പകർത്തി പീപ്പർ. കിഴക്കേനടയിലൂടെയിറങ്ങി തെക്കോട്ടു നടന്നുതുടങ്ങുന്നതിന് മുമ്പു തന്നെ ഇടത്ത് കാണുന്ന ഊടുവഴിയും വിഗ്രഹവും, തെക്കേത്തെരുവിൽ കടന്നാൽ ഉടനെ ഇടത്തുകാണുന്ന മറ്റൊരു സന്നിധി, തെരുവറ്റത്ത് ചെല്ലുന്നതിനു മുമ്പ് വീണ്ടും തെക്കോട്ടുള്ളതിരിവും കൃഷ്ണന്റെ ചെറിയ അമ്പലവും, തൊട്ടുമുമ്പിൽ ഒരു 'പെറ്റി ബൂർഷ്വാ' മട്ടിൽ വലിയൊരു അങ്കണമുണ്ടാക്കി നില്ക്കുന്ന ചിദംബരനാഥന്റെ ക്ഷേത്രം, നേരെ പടിഞ്ഞാട്ട് വിനായക സന്നിധി, അതിനിടയിൽ വീണ്ടും തെക്കോട്ടു മാറിയുള്ള കോണിൽ ഇശക്കിയമ്മൻ കോവിൽ—പീപ്പർ മൂന്നു ഫർലോങ്ങ് നടക്കുന്നതിനിടയിൽ പുതിയൊരു ലോകം കണ്ടു. ക്യാമറയ്ക്കുള്ളിലായത് നോട്ടുബുക്കുകളിൽ പകർത്തി കട്ടൻചായ കുടിച്ച് 'സ്ളീപ്പിംഗ് ബാഗി'ൽ കയറി താടിക്കാരനായ പീപ്പർ കിടന്നുകൊണ്ട് സംസാരിച്ചിരുന്ന വൈകുന്നേരങ്ങളും കൃതാർത്ഥതയോടെ ഓർക്കുകയാണ്.

ശുചീന്ദ്രത്തിന്റെ ഭൂപടം പീപ്പറാണ് എന്നെ ആദ്യം കാണിക്കുന്നത്. ബേർഡ്സ് ഐ വ്യൂ. ഭൂപടം കണ്ടാലുറപ്പാകും, അതേ, എല്ലാമൊരുപോലെയിരിക്കുന്നു. ശ്രീകോവിലിനു ചുറ്റിയുള്ള ചതുരങ്ങളുടെ വിരസമായ ആവർത്തനം മാത്രമാണ് ഗ്രാമവും ഗ്രാമാതിർത്തികളും.

ധനുമാസ തണുപ്പിലും എല്ലാ ദിവസവും ശരീരം വൃത്തിയാക്കുന്ന പീപ്പറുടെ സ്വഭാവമാണ് അച്ഛനെ പ്രത്യേകം ആകർഷിച്ചത്.

"എന്തിന് ജർമ്മനിയിൽ നിന്ന് ഇത്രദൂരം വന്ന് ഇതൊക്കെ ചെയ്യുന്നു?" ഞാനൊരിക്കൽ ചോദിച്ചു.

"It keeps me going."—പീപ്പറുടെ കർമ്മയോഗം. ഡോക്ടറേറ്റും മറ്റും കൂട്ടത്തിൽ കിട്ടുമെന്നു കരുതിയാൽ മതി. ചോദ്യങ്ങൾക്ക് മറുപടിപറയാൻ എന്റെ പ്രായക്കുറവ് പീപ്പർക്ക് തടസ്സമായിരുന്നില്ല; ദേവസഹായത്തെപ്പോലെ.

വട്ടപ്പള്ളിമഠത്തിലെ താണുച്ചേട്ടന് പിന്നീടെഴുതിയ കത്തിൽ "ഗൈഡാ"യി നടന്ന എന്നേയും പീപ്പർ അന്വേഷിച്ചുവെന്നോർക്കുമ്പോൾ ഇന്നും സംതൃപ്തി.

ഇന്ത്യൻ പഠനങ്ങളെക്കുറിച്ച് പീപ്പർ പിന്നീടെഴുതിയ ജർമ്മൻ ഗ്രന്ഥം താമസിയാതെ എത്തി. ശുചീന്ദ്രം അനുഭവങ്ങൾ ഗ്രന്ഥത്തിന്റെ ചെറിയൊരു അദ്ധ്യായം മാത്രം. കൂടുതൽ ഗഹനമായ മറ്റൊരു പുസ്തകത്തിന് പീപ്പർ വീണ്ടും വരുന്നുണ്ടെന്ന് 'ഹിന്ദു'വിന് അദ്ദേഹം നല്കിയ ഒരു അഭിമുഖത്തിലൂടെ ശുചീന്ദ്രം അറിഞ്ഞു. പീപ്പർ ആ പുസ്തകമെഴുതിയോ എന്നന്വേഷിക്കുന്ന ബാധ്യതയും നിലനില്ക്കുന്നു.

(തുടരും)



## കെ. സുരേന്ദ്രൻ





### 15

ശൈവ വെള്ളാള സമുദായത്തിൽ പെട്ട മാണിക്യംപിള്ള പാരമ്പര്യംകൊണ്ടും വാസനകൊണ്ടും വണിക്ക് ആണ്. കൊടുക്കൽ, വാങ്ങൽ—ലാഭം. ലാഭമാണ് ലക്ഷ്യം. ലാഭത്തിനുവേണ്ടി മററെല്ലാം. നാണുസ്വാമിയാകട്ടെ, ഈ കൊടുക്കൽവാങ്ങലിൻെറ മറുവശത്തു നില്ക്കുന്നു. ആരുമായും ഒരിടപാടും ഇല്ലാത്ത സ്വച്ഛന്ദചാരി. ആ നിലയ്ക്ക് ഇവർ തമ്മിലുള്ള സമ്പർക്കത്തിൽ അന്തർഹിതമായ വൈരുദ്ധ്യം തലപൊക്കാനിടയുണ്ടാവാമെന്ന് ചന്ദ്രശേഖരസ്വാമി സംശയിച്ചിരുന്നു. അതിനെ ഒട്ടൊന്ന് മയപ്പെടുത്താൻവേണ്ടിയാണ് കരുതലായി കുറെ പണം മാണിക്യംപിള്ളയെ ഏല്പിച്ചിരുന്നത്. നാണുസ്വാമിയോ ഈ വൈരുദ്ധ്യത്തെപ്പററി ബോധവാനേ ആയിരുന്നില്ല. ഏതു സാഹചര്യത്തെയും വന്ന വഴിക്ക് നേരിടുന്നു; പൊരുത്തക്കേടുണ്ടെങ്കിൽ വഴിയൊഴിഞ്ഞു പോകുന്നു—അത്രതന്നെ.

പക്ഷേ, ചന്ദ്രശേഖരസ്വാമി ശങ്കിച്ച വൈരുദ്ധ്യം ഇവിടെ തലപൊക്കിയതേയില്ല. അദ്ദേഹം കണ്ട യുക്തിയിൽ മററൊരു എതിർയുക്തിയും അടങ്ങിയിരുന്നു. വെള്ളാളരിലെന്നല്ല, തമിഴരിൽ പൊതുവേതന്നെയും, ജീവിതചര്യയിൽനിന്ന് വിഘടിതമെന്നു തോന്നാവുന്ന മററൊരു പ്രവണതകൂടിയുണ്ട്. അവരുടെ കച്ചവടമനസ്സിനും ലൗകിക സ്വാർത്ഥതയ്ക്കും അടിയിൽ സഹജമായി ഉറങ്ങുന്ന ഭക്തി. ഈശ്വരമനസ്കരായ അവധൂതരുടെ സാന്നിദ്ധ്യത്തിൽ അതുണരുന്നു. സേവന രൂപേണ ബഹിർഗ്ഗമിക്കുകയും ചെയ്യുന്നു.

അങ്ങനെ മാണിക്യംപിള്ളയ്ക്ക് ആദ്യംമുതൽതന്നെ നാണുസ്വാമിയോട് ഒരു പ്രത്യേകാനുഭാവം തോന്നിയിരുന്നു. ഏതാനും ദിവസങ്ങൾകൊണ്ടുതന്നെ മനസ്സിലായി ആൾ സാധാരണക്കാരനല്ലെന്ന്. ഒതുക്കവും ലാഘവവുമുള്ള ശരീരം, ചൈതന്യമുള്ള സുന്ദരമായ മുഖം, സ്വയം മുന്നോട്ടു തള്ളാതെ ഒതുങ്ങി നില്ക്കുന്ന പെരുമാററം, ഉള്ളലിയിക്കുന്ന സ്വരം, പുസ്തകങ്ങളുടെ നേർക്കുള്ള കേന്ദ്രീകരണം, അതേസമയം പുസ്തകം വില്ക്കാൻ ഉണ്ട പ്രായോഗിക ശ്രദ്ധ, എല്ലാററിനും പുറമെ ദൈവികമായ സത്യസന്ധത, പണത്തോടുള്ള നിരപേക്ഷത—പണം ഭരദേവതയായ മാണിക്യംപിള്ളയ്ക്ക് ഇതിനെക്കാൾ വലിയ സദാചാരമില്ല. ഇതുമാത്രമല്ല, നാണുസ്വാമിയുടെ സാന്നിദ്ധ്യം ആദ്ധ്യാത്മികതയുടെ അനുരണനം ഉണ്ടാക്കുന്നതായും മാണിക്യംപിള്ളയ്ക്ക് ക്രമേണ അനുഭവപ്പെട്ടു. ശിഷ്യനാണോ—അല്ല. കൊച്ചനുജൻെറ പ്രായം. എന്നാലും സംസാരിക്കുമ്പോൾ അറിയാതെ ഒരു ശിഷ്യഭാവം ആ വ്യാപാരിയിൽ വന്നുപോവുന്നു.

ആദ്യദിവസംമുതൽതന്നെ നാണുസ്വാമിയെ മാണിക്യംപിള്ള വലിയശാലയിലുള്ള സ്വന്തം വീട്ടിലേക്കു കൊണ്ടുപോയിരുന്നു. കട പൂട്ടുന്നതുവരെ കൂടെ നിന്ന സഹായിയോട്, രാത്രിയിൽ എവിടെ?—എങ്ങനെ?— എന്നു ചോദിച്ചപ്പോൾ, കോട്ടയ്ക്കു വെളിയിലുള്ള ആലിൻചുവട് തനിക്കു ധാരാളം മതി എന്നായിരുന്നു ഉത്തരം. ആലിനു കഴിയാവുന്നിടത്ത് എനിക്കും കഴിയാം; ആലിനും എനിക്കും തമ്മിൽ എന്താ അത്ര വ്യത്യാസം? ഇത് വൃഥാ പറച്ചിലല്ലെന്ന് വികാരസ്പർശമില്ലാത്ത സ്വരത്തിൽനിന്നും മനസ്സിലാക്കിയ മാണിക്യംപിള്ള വീട്ടിലേക്കു വരുന്നോ എന്നു ചോദിച്ചു. എന്തിന്? വേണ്ടാ. വീടുണ്ടായിട്ടും ഇറങ്ങിപ്പോന്നവനല്ലേ ഞാൻ.

മാണിക്യംപിള്ള കടപൂട്ടി സിൽബന്തിയായ മൂത്ത മകനുമൊത്ത് കിഴക്കോട്ടും നാണുസ്വാമി പടിഞ്ഞാറോട്ടും നടന്നു. ചില ചുവടുകൾ വച്ചപ്പോൾ സ്വയം ചോദിച്ചു—ഈ സ്വാമി യാര്? ഇന്നെന്ത് ആഹാരം കഴിച്ചു? ഉച്ചയ്ക്ക് വല്ലതും കഴിച്ചുകാണുമായിരിക്കാം. വയർ ഒടിഞ്ഞുകിടക്കുന്നതായാണ് കണ്ടത്. ഈ അസമയത്ത് എവിടെച്ചെന്ന് എന്തു കഴിക്കും?... ഉടനെ മാണിക്യംപിള്ള മകനെ പിറകെ ഓടിച്ച് നാണുസ്വാമിയെ തിരികെ വിളിപ്പിച്ചു.

മാണിക്യംപിള്ളയുടെ വീട്ടിൽ ധനികൻെറ സ്ഥലസൗകര്യം അത്രയില്ലെങ്കിലും തീരെ ഞെരുക്കവുമില്ല. മുന്നറിയിപ്പില്ലാതെ അസമയത്ത് ഒരന്യനുമായി അത്താഴം പങ്കിടാൻ ചെന്നാൽ ഭാര്യയ്ക്ക് വിമ്മിട്ടമുണ്ടാവുമോ എന്ന ചിന്തയായിരുന്നു കൂടുതൽ. പക്ഷേ, നാണുസ്വാമിയെ ഉണ്ണാൻ വിളിച്ചപ്പോൾ വേണ്ടാ എന്നായിരുന്നു പ്രതികരണം. പിന്നെ എന്തിന് എൻെറകൂടെ വന്നു?... വിളിച്ചതുകൊണ്ടു മാത്രം. വിളിച്ചാൽ വരാതിരിക്കാമോ?

നാണുസ്വാമിയുടെ സ്വരത്തിൻെറ പ്രത്യേകതയിൽ കൗതുകം പൂണ്ട ഭാര്യ കാവേരി അമ്മാൾ അകത്തെ മുറിയിൽനിന്ന് എത്തിനോക്കി. പിന്നെ ആളിനെ അടുത്തു കാണാനായി തളത്തിലേക്കു വന്നു. നാണുസ്വാമിയെ ഒന്നു നോക്കി. എന്തോ പറയാൻ വന്നത് തൊണ്ടയിൽ തടഞ്ഞുനിന്നു. നാണുസ്വാമിയും ഒന്നു നോക്കി. മെലിഞ്ഞ ശരീരം. വരണ്ട മുഖം. അതിനുകൂടി ജീവനുള്ള കണ്ണുകൾ. കാസത്തിൻെറ ഉപദ്രവമുണ്ടാവാം.

''കാവേരീ ഇത് നാണുസ്വാമി. നമ്മ ബുക്ക് ഡിപ്പോവുക്ക് ഒരു തുണൈ. ശമ്പളമില്ലാമൽ...''

കാവേരിഅമ്മാൾ തൊഴുതു.

''പഴമിരുക്ക് സ്വാമീ. പാലിരുക്ക്.''

''വേണ്ടമ്മാ. എനിക്ക് ഇതൊക്കെ ശീലമാണ്.''

''അതു മട്ടും ശൊല്ലാതുങ്കോ സ്വാമീ. ഉങ്കളുടെ പശി തീരാമെ എനക്ക് എപ്പടി ശാപ്പിട മുടിയും?''

അങ്ങനെ അന്ന് അവിടെ ഉണ്ട് ഉറങ്ങി.

അടുത്ത ദിവസം വന്നപ്പോൾ അങ്ങാടിമരുന്നുകളുടെ ഒരു പൊതിയുമുണ്ടായിരുന്നു. ഇടിച്ചുപൊടിച്ച് കഷായമാക്കി കുടിച്ചുനോക്കു എന്നു കാവേരിഅമ്മാളിനെ ഉപദേശിച്ചു.

രണ്ടുദിവസം കഴിഞ്ഞ് കാവേരിഅമ്മാൾ ആശ്വാസത്തോടെ അറിയിച്ചു വലിവിന് വളരെ ഇറക്കമുണ്ടെന്ന്. രാത്രിയിൽ വിഷമം കൂടാതെ ഉറങ്ങാൻ കഴിയുന്നു.

മുരുകൻെറ തുണ.

മുരുകാ!–മുരുകാ! എന്ന് കാവേരിഅമ്മാളും അറിയാതെ വിളിച്ചുപോയി.

ക്രമേണ, മാണിക്യംപിള്ളയുടെ കുടുംബാംഗങ്ങൾക്കു മാത്രമല്ല കണ്ടും കേട്ടുമറിഞ്ഞ് ചുററുപാടുമുള്ള തമിഴർക്കും നാണുസ്വാമി ആദരപാത്രമായി. ചില്ലറ മരുന്നുകൾ, ചില്ലറ സാന്ത്വനങ്ങൾ, മനോരോഗ പരിഹാരങ്ങൾ—ഒക്കെ ഒന്നിന് പത്തെന്നവണ്ണം പൊലിച്ചു.

അതിർകവിഞ്ഞെന്നു തോന്നിയ ഈ ആദരവ് നാണുസ്വാമിയെ കൂടുതൽ വിനീതനാക്കുകയാണു ചെയ്തത്. സ്വജനങ്ങളുടെ ഇടയിൽ ഇത്രയുംകാലം കഴിഞ്ഞു. ഇങ്ങനെ ഒരു വണക്കവും വിലവയ്പും അവിടെ കണ്ടില്ല. എളിമയാർന്നവരുടെ കാര്യം വേറെ. കുടുംബക്കാർക്കാണ് അന്യഥാത്വവും നിന്ദയും. അതു കാട്ടാത്തവർ ചുരുക്കം മാത്രം. തമിഴർ എത്ര വ്യത്യസ്തർ. സഹസ്രാബ്ദങ്ങളുടെ പാരമ്പര്യത്തിൻെറ മക്കൾ. മണ്ണിൻെറ എളിമയും ശക്തിയുമുള്ള മക്കൾ. തമിഴ് ഭാഷയുടെയും ദർശനങ്ങളുടെയും ലാളിത്യവും ആഴവും അകാരണമല്ല. തർക്കവ്യാകരണങ്ങളുടെ കുരുക്കുകളില്ല; തലനാര് പകുക്കുന്ന തർക്കാഭ്യാസങ്ങളില്ല. നാടൻമൊഴികൾ.

തമിഴ്ഭാഷയോടും ദർശനങ്ങളോടുമുള്ള ഈ അടുപ്പം പഠിക്കുന്തോറും കൂടിക്കൂടി വന്നതേയുള്ളു. തിരുവള്ളുവർ, മാണിക്യവാചകർ അപ്പർ, സുന്ദരമൂർത്തി, തിരുജ്ഞാനസംബന്ധർ, തിരുമൂലർ...

ആഴ്ചകളും മാസങ്ങളും ഇങ്ങനെ എണ്ണപ്പെടാതെ കഴിഞ്ഞു.

ഒരു സായാഹ്നത്തിൽ 'നാണുഭക്തനല്ലേ ഇത്!' എന്ന അദ്ഭുതപ്പെടൽ കേട്ട് മുഖമുയർത്തി നോക്കിയപ്പോൾ പടിക്കൽ നില്ക്കുന്നതാര്—പെരുന്നല്ലി!

—കൂടെ താടിമീശയുള്ള ഒരു സമവയസ്കനും.

പുസ്തകം താഴെവച്ച് എഴുന്നേററുവന്ന നാണുസ്വാമിയോട് പെരുന്നല്ലി തിരക്കി:

''നിങ്ങൾ ഇവിടെ!''

''ഇതൊരു പുസ്തകശാല. ഞാൻ ഒരു വായനക്കാരൻ!''

''പുസ്തകങ്ങൾ വില്ക്കുന്നിടമല്ലേ ഇത്? വായനശാലയല്ലല്ലോ!''

''എമ്പ്രാൻെറ വിളക്കത്ത് വാര്യൻെറ അത്താഴം!''—എന്നു പറഞ്ഞു നാണുസ്വാമി ചിരിച്ചു.

പെരുന്നല്ലിയുടെ മനസ്സിൽ ഒരലയിളകി. എത്രനാളായി ഈ ചിരി കണ്ടിട്ട്!

പിന്നെ നാണുസ്വാമി സ്ഥിതിഗതി പറഞ്ഞു. അതിനിടെ, കൂടെ വന്ന ആളിനെയും ശ്രദ്ധിച്ചു. ഗോപുരതുല്യമായ നെററി. എഴുന്നുനില്ക്കുന്ന ദീപ്തമായ കണ്ണുകൾ. പതിഞ്ഞ ഒതുക്കമുള്ള ശരീരം... സാധാരണക്കാരനല്ല, തീർച്ച.

ഇതിനിടെ അകത്തുനിന്നും വന്ന മാണിക്യംപിള്ള:

''യാര്—കൃഷ്ണൻവൈദ്യരാ! വണക്കം. വണക്കം...''

പെരുന്നല്ലി കൂട്ടുകാരനെ പരിചയപ്പെടുത്തി.

''ഇത് കൊല്ലൂർ കുഞ്ഞൻപിള്ള, നാണുഭക്താ. കുഞ്ഞൻപിള്ള ചട്ടമ്പി. ഞങ്ങളൊക്കെ ചട്ടമ്പിസ്വാമി എന്നു വിളിക്കും.''

''അതെപ്പടി? ഇവർ ഷൺമുഖദാസൻ''—മാണിക്യംപിള്ള തിരുത്തി.

''അതും ഞാൻതന്നെ. അർജ്ജുന–ഫൽഗുന...പാർത്ഥ...കിരീടി... ഒക്കെ ഒരാളിൻെറ പേർതന്നല്ലോ അണ്ണാച്ചീ.''

മാണിക്യംപിള്ള ചിരിച്ചുകൊണ്ട് ചട്ടമ്പിസ്വാമിയുടെ തോളിൽ ചുററിപ്പിടിച്ചു.

പെരുന്നല്ലി പറഞ്ഞു:

''തൈക്കാട്ട് അയ്യാവിൻെറ ശിഷ്യനാ ചട്ടമ്പിസ്വാമി. മാണിക്യംപിള്ള ബന്ധുവും. അങ്ങനെയാ ഇവരുടെ അടുപ്പം. മാണിക്യംപിള്ളയെ തിരക്കിയാ ഞങ്ങൾ ഇങ്ങോട്ട് കയറിയത്.''

''മുമ്പ് ഒരിക്കൽ അകത്തേക്ക് കയറിപ്പോകുന്നത് ഞാൻ കണ്ടിരുന്നു''— ചട്ടമ്പിസ്വാമിയെ നോക്കിക്കൊണ്ട് നാണുസ്വാമി പറഞ്ഞു.

''ഞാൻ കണ്ടില്ലല്ലോ''— ചട്ടമ്പിസ്വാമി.

''കാണേണ്ടതല്ലേ കണ്ണിൽ പെടൂ.''

''അങ്ങനെയല്ല. ചട്ടമ്പിസ്വാമിയുടെ കണ്ണിൽ പെടാത്തതായി ഒന്നുമില്ലെന്നാ എനിക്കു തോന്നിയിട്ടുള്ളത്''—പെരുന്നല്ലി.

ശരിയാണ്, ഒന്നും വിടാത്ത കണ്ണ്—നാണുസ്വാമിയും മനസാ പറഞ്ഞു.

മാണിക്യംപിള്ളയും ചട്ടമ്പിസ്വാമിയും അകത്തേക്കു തിരിഞ്ഞപ്പോൾ സതീർത്ഥ്യർ ഇടക്കാലവിശേഷങ്ങൾ കൈമാറി... ഞാൻ വീടുഭരണവും കൃഷിയും പേരിന് വൈദ്യവും ഒക്കെയായി കഴിയുന്നു. പ്രധാനം വായനയും എഴുത്തുംതന്നെ. എഴുത്തെന്താ... പദ്യങ്ങൾ... പദ്യങ്ങൾ—എന്ന് പെരുന്നല്ലി കൃഷ്ണൻ വൈദ്യൻ.

നാണുസ്വാമിയും, വിവാഹിതനായതും അമ്മ മരിച്ചതും വീടുവിട്ടിറങ്ങിയതുമൊക്കെ സൂചനാവാക്യങ്ങളിലൂടെ പറഞ്ഞു. ഇവിടെ കൂടിയിട്ട് അഞ്ചാറുമാസമായി.

''ആറുമാസം! ഏതാണ്ട് ഉറച്ച മട്ടുണ്ടല്ലോ.''

''അല്ലല്ല. വായനയായിരുന്നു പ്രധാനം. ഉള്ളതൊക്കെ വായിച്ചു. ചിലതു വീണ്ടും വീണ്ടും വായിച്ചു.''

''ഏതൊക്കെ?''

''തൊൽകാപ്പിയം, നാന്നൂർ മണിമേഖല, ചിലപ്പതികാരം, കുണ്ഡലകേശി, തേമ്പാവാണി, തിരുക്കുറൽ, ഒഴിവിലൊടുക്കം, തേവാരം, തിരുവാചകം... പെരുന്നല്ലി നോക്കിയിട്ടുണ്ടോ ഈ വഴിക്ക്?''

''ഇല്ലില്ല. തമിഴ് നോക്കി വായിക്കാനറിയാം—അത്രേയുള്ളു... അപ്പോൾ ഇനി?''

''ഇനി... ഏതായാലും ഇവിടം വിടുന്നു.''

''എങ്കിൽ എൻെറകൂടെ വാ. പത്തുചുവട് വച്ചാൽ എൻെറ വീടായി.''

''പത്തു ചുവടും പതിനായിരം ചുവടും എനിക്ക് ഒരുപോലെയായി പെരുന്നല്ലി.''

''ശരിക്കും അവധൂതനായി നിങ്ങൾ. അന്നേ ശങ്കിച്ചിരുന്നെങ്കിലും ഇങ്ങനെ അറത്തുമുറിച്ച് വീടും കുടിയും വിടുമെന്ന് ഞാൻ വിചാരിച്ചില്ല. അധികം അലയരുതെന്നേ എനിക്കു പറയാനുള്ളു.''

''മനഃപൂർവ്വമല്ല പെരുന്നല്ലി. ചുററുപാടുകളോട് പൊരുത്തപ്പെടാൻ ഒക്കുന്നില്ല. ഇത്രയും മാസങ്ങൾ ഇവിടെ തങ്ങിയത് പുസ്തകങ്ങൾ മൂലമാണ്. ഈ തമിഴരും വഴക്കമുള്ളവർ. ഒട്ടും സൈ്വരക്കേട് ഉണ്ടാക്കുന്നില്ല.''

''ഇത്രയുമില്ലെങ്കിലും എൻെറ വീട്ടിലും ഒരു ഗ്രന്ഥശേഖരം ഞാൻ ഒരുക്കിയിട്ടുണ്ട്. കൂടുതലും സംസ്കൃതം. ഉപനിഷത്തുക്കളും ശാങ്കരഭാഷ്യങ്ങളുമടക്കം. ശങ്കരൻെറ വേദാന്താരോഹണത്തിന് ഒപ്പം നില്ക്കാൻ എനിക്ക് കഴിവില്ല. എന്തെന്തു കാടുകളും കൊടുമുടികളും. തലചുററി പിടിവിട്ടുപോകും. നിങ്ങളും കൂടെയുണ്ടെങ്കിൽ എനിക്ക് ഒരു തഞ്ചമാ... പിന്നെ സൈ്വരം കെടുത്താൻ എൻെറ വീട്ടിൽ ആരും ധൈര്യപ്പെടുകയില്ല. അമ്മ മാത്രമേ എൻെറ കെട്ടിൽ കടന്നുവരൂ. പിന്നെ ചട്ടമ്പിയെപ്പോലുള്ളവർ... എനിക്ക് വേറെയും ചങ്ങാതിമാരുണ്ട്. നാട്ടുപ്രമാണിമാരും തനി ചട്ടമ്പികളും ഗുസ്തിക്കാരുമൊക്കെ. അത് വേറൊരു ലോകം. നിങ്ങളുടെ സൈ്വരം കെടുത്തുകയില്ല.''

ചട്ടമ്പിസ്വാമിയും മാണിക്യംപിള്ളയും വീണ്ടും വന്നപ്പോൾ പെരുന്നല്ലി ഈ കാര്യം പറഞ്ഞു. മാണിക്യംപിള്ളയുടെ മുഖം അറിയാതെ ഒന്നു മങ്ങി. എങ്കിലും വേഗത്തിൽ പ്രസന്നത കൈക്കൊണ്ട് പറഞ്ഞു:

''നാണുസ്വാമി എനക്ക് ചിന്ന ബ്രദർ... ചിന്ന ഗുരു... ഉങ്ക മനസ്സ് എപ്പടിയോ അപ്പടിയേ നടക്കു എന്ന് എനക്ക് തെരിയും. നാണുസ്വാമി എന്നെ മറക്കക്കൂടാത്. എന്ത



സമയത്തും ഇങ്ക വരലാം. ഉങ്കളുടേതുതാൻ ഇന്ത ബുക്ക് ഡിപ്പോ.''

നാണുസ്വാമി വികാരസ്പർശത്തോടെ പറഞ്ഞു:

''എങ്ങനെ എനിക്ക് മറക്കാനൊക്കും നിങ്ങളെ? നിങ്ങളെ മറന്നാലും ഈ പുസ്തകങ്ങളെ മറക്കാൻ ഒക്കുമോ? മനസ്സിൽ മുത്തുകൾ നിറച്ച പുസ്തകങ്ങൾ. അതിനുത്തരവാദി നിങ്ങളല്ലേ?''

പഴനിവേൽ ബുക്കു ഡിപ്പോ വിട്ട് പെരുന്നല്ലിയിലേക്ക് നടക്കവേ കൃഷ്ണൻവൈദ്യൻെറ ആഹ്ളാദം പുറത്തുചാടി:

''ഇത് എനിക്ക് നിറവുള്ള ഒരു ദിവസമാണ്. എനിക്ക് ഏററവും ഇഷ്ടമുള്ള രണ്ടുപേർ കൂടിക്കണ്ട ദിവസം. എനിക്കില്ലാത്ത സിദ്ധികൾ ഉള്ള രണ്ടുപേർ.''

ചട്ടമ്പിസ്വാമി പരിഹസിച്ചു:

''എന്തോന്ന് കിട്ടാ സിദ്ധി! ഓലയും കടലാസും കരളുന്നു; അതിൽ കിട്ടനും മോശക്കാരനല്ല.''

''വ്യത്യാസമുണ്ട് ചട്ടമ്പി. ഞാൻ കവലകൾ തോറും നിരങ്ങുന്നു. നിങ്ങൾ ഒരുവഴിക്കു മാത്രം പോകുന്നു.''

''കിട്ടൻ ബഹുകാര്യതല്പരൻ; ഞങ്ങൾ ഏകാന്തതല്പരൻ—എന്നോ?''

''എനിക്കും അത് ആകാത്തതല്ല. പക്ഷേ, പലേ പ്രവണതകൾ. സാക്ഷാത്കരിക്കേണ്ടവ. എന്നാലും നിങ്ങളുടെ ഏകാന്തമാർഗ്ഗത്തെ ഞാൻ ബഹുമാനിക്കുന്നു. ബഹുമാനം എളുപ്പം തോന്നുന്ന മനസ്സല്ല എൻേറതെന്ന് അറിയാമല്ലോ. എന്നാലും നിങ്ങളെ ഞാൻ മാനിക്കുന്നു. അങ്ങനെ അധികമാരുമില്ല. ആരുംതന്നെയില്ല എൻെറ പരിചയത്തിൽ, നിങ്ങളൊഴിച്ച്. ആ നിങ്ങൾ കണ്ടുമുട്ടിയതിനാൽ എനിക്ക് ഇന്ന് പുണ്യദിനംതന്നെ.''

പിന്നെ നാണുസ്വാമിയുമായുള്ള പൂർവ്വബന്ധം പെരുന്നല്ലി കുറെയൊക്കെ അനുസ്മരിച്ചു. നാണു നാണുച്ചട്ടമ്പിയായതും, അതിൻെറ പേരിൽ തനിക്ക് ഈർഷ്യ തോന്നിയതും, പലപ്പോഴും അരുതാത്തത് ചെയ്തുപോയതും, അതൊന്നും ഏല്ക്കാതെ നടന്ന നാണുച്ചട്ടമ്പി ക്രമേണ നാണുഭക്തനായതുമൊക്കെ പെരുന്നല്ലി വിവരിച്ചു.

പെട്ടെന്ന് ചട്ടമ്പിസ്വാമി ചോദിച്ചു:

''നാണുഭക്തൻ ആരെയാണ് ഭജിക്കുന്നത്?''



നാണുസ്വാമി വിനയത്തോടെ പറഞ്ഞു:

''അതെനിക്കറിഞ്ഞുകൂടാ.''

''എന്നാലും ഭജിക്കുന്നുണ്ടല്ലോ.''

''അതും എനിക്കു പറയാൻ മേലാ.''

''ഭജിക്കുന്നവനാണല്ലോ ഭക്തൻ.''

''ഭക്തനാണെന്ന് ഞാൻ പറഞ്ഞില്ലല്ലോ.''

''പിന്നെ ഈ പേർ... നാണുഭക്തൻ?''

''ഞാൻ അങ്ങനെയൊരു പേർ എനിക്കിട്ടിട്ടില്ല.''

''ആരോ അങ്ങനെ പേരു വിളിച്ചു; നിങ്ങൾ വിളികേട്ടു.''

നാണുസ്വാമി നേരെ നോക്കി.

''നിങ്ങൾ ഭക്തനാണോ? എങ്കിൽ ആരെയാണ് ഭജിക്കുന്നത്?''

പെരുന്നല്ലി ഓർമ്മിപ്പിച്ചു:

''ഷൺമുഖനെ... പേർതന്നെ ഷൺമുഖദാസനെന്ന് പറഞ്ഞല്ലോ.''

''ശിവൻെറ പുത്രൻ ഷൺമുഖനെയോ?''

''ശിവൻെറ വെറും പുത്രനോ?''

''ഓ, ആ പുരാണമോ?... ശിവനും പർവ്വതിയും തമ്മിലുള്ള സുരതം നൂറു ദിവ്യവർഷങ്ങൾ നീണ്ടുനിന്നതും അസുരപീഡ മൂലം അമ്പരന്ന ദേവന്മാരുടെ പ്രാർത്ഥന പ്രകാരം സുരതം ഇടയ്ക്കുവച്ച് നിർത്തിയതും, സ്ഥാനംവിട്ടിളകിയ രേതസ്സിനെ മറുഗതിയില്ലാതെ ഭൂമിയിലേക്കു വിസർജ്ജിച്ചതും, ഭൂമിയുടെ കാടുകളും പർവ്വതങ്ങളും മുഴുവൻ അതുകൊണ്ടു നിറഞ്ഞതും, ദേവകളുടെ ആവശ്യപ്രകാരം അഗ്നി അതിനെ ഭക്ഷിച്ചതും...''

പെരുന്നല്ലി ഇടയ്ക്കു വീണു:

''നിർത്തെൻെറ നാണുസ്വാമീ, ഈ പുരാണപ്രവചനം. എനിക്ക് നിങ്ങളെ രണ്ടുപേരെയും അറിയാം. നിങ്ങളുടെ അറിവിനെക്കുറിച്ചും അറിയാം. അറിവ് പരസ്പരം പരീക്ഷിക്കേണ്ട കാര്യമില്ല. ചട്ടമ്പിസ്വാമിക്ക് അറിയാത്ത കാര്യമില്ല. പ്രാചീനപരിത്രം മുതൽ വേദാന്തരഹസ്യങ്ങൾവരെ. പരപ്പ് നാണുസ്വാമിക്ക് ഉണ്ടോ എന്ന് ഇപ്പോൾ എനിക്കറിഞ്ഞുകൂടാ. അതിൻെറ കാര്യവുമില്ല. കാരണം ഇദ്ദേഹത്തിൻെറ വിജ്ഞാനസമ്പത്തിനെക്കാളും ആത്മസമ്പത്താണ് എൻെറ തല കുനിപ്പിച്ചത്. സത്യം പറഞ്ഞാൽ ആ ഓർമ്മയാണ് ചട്ടമ്പിസ്വാമിയെ തിരിച്ചറിയാൻ എന്നെ സഹായിച്ചതും.

ചട്ടമ്പിസ്വാമി അനുനയഭാവത്തിൽ പറഞ്ഞു:

''കിട്ടാ, തൻെറ കൂട്ടുകാരനെ പിണക്കിയെങ്കിൽ ക്ഷമിക്ക്. മനസ്സിൽ ഒന്നും വച്ചല്ല.''

നാണുസ്വാമി ക്ഷണം പ്രതികരിച്ചു:

''എന്തിന് പിണക്കം? ഇതൊക്കെ എനിക്കിഷ്ടമാണ്. ചട്ടമ്പിസ്വാമി പറഞ്ഞല്ലോ ഉപാസനാമൂർത്തി ഷൺമുഖനാണെന്ന്.''

''അതേ.''

''എന്തുകൊണ്ട് ശിവനല്ല? വിഷ്ണുവല്ല? കൃഷ്ണനൻ?''

ചട്ടമ്പിസ്വാമി എതിരാളിയെ ഒന്നുഴിഞ്ഞു നോക്കി.

''അതിപ്പോൾ നാണുഭക്താ —''

''അല്ല, നാണു—വെറും നാണു.''

''എങ്കിൽ ഞാൻ നാണാ എന്നു വിളിച്ചോട്ടെ. അങ്ങനാ ഞാൻ. ഇഷ്ടപ്പെടുന്നവർക്ക് എൻേറതായ പേർ.''

''നല്ലതാണല്ലോ. വളരെ സന്തോഷം.''

''നാണാ ഞാൻ ഇപ്പോൾ തൈക്കാട്ട് അയ്യാവിൻെറ ശിഷ്യനാണ്. അയ്യാവിൻെറ മൂർത്തി ഷൺമുഖനാണ്.''

''മാണിക്യംപിള്ള പറഞ്ഞു ഞാനും അയ്യാവിനെപ്പററി കുറെ കേട്ടിട്ടുണ്ട്. പലതും കഥകൾപോലെ തോന്നി. ആകാശമാർഗ്ഗേണ സഞ്ചരിച്ചെന്നും റസിഡൻസി ആഫീസ്സിലും വീട്ടിലും ഒരേസമയത്ത് ഇരുന്നെന്നും—''

''ഇതൊക്കെ ശിഷ്യന്മാർ വിശ്വസിക്കുന്നു... അത്യാവശ്യത്തിന് ആഫീസ്സിനടുത്തുള്ള വീട്ടിൽ ഒന്നു പോകാൻ അനുവാദം നിഷേധിച്ചപ്പോൾ എന്നാൽ ശരി, ഞാൻ ഇവിടെയും ഇരിക്കും വീട്ടിലും പോകും എന്ന് പറഞ്ഞു അയ്യാവ്. അങ്ങനെതന്നെ നടന്നു എന്ന് പരിശോധനയിൽ സായിപ്പിനു മനസ്സിലായെന്നും സായിപ്പ് സമസ്താപരാധം ഏററ് ക്ഷമ ചോദിച്ചെന്നുമാണ് വിശ്വാസം. പിന്നൊരിക്കൽ ഇഷ്ടത്തിന് വിപരീതമായി സായിപ്പ് അയ്യാവിൻെറ പടം പിടിക്കാൻ നോക്കി. ഒന്നല്ല, മൂന്നുതവണ. മൂന്നും തെളിഞ്ഞില്ല. ഒടുവിൽ അനുവദിച്ചു; പടവും തെളിഞ്ഞു.''

''ചട്ടമ്പി സാക്ഷിയല്ലല്ലോ.''

''സാക്ഷി പറയാൻ ഞാനില്ല. എതിർക്കാനുമില്ല. എന്നാലും എൻെറ ബോദ്ധ്യം ഞാൻ പറയാം. അദ്ദേഹം അസാധാരണനായ ഒരു മനുഷ്യനാണ്.''

''ഏതുവിധത്തിൽ?''

''ശരീരത്തിനേയും മനസ്സിനേയും അടക്കിയ ആൾ—''

''ഹഠയോഗി. ശരീരത്തെ സ്വാധീനത്തിലാക്കും. പക്ഷേ, മനസ്സിനെ—?''

''മനസ്സിൻെറ ക്ഷേത്രമല്ലേ ശരീരം. ശരീരം വരുതിയിലായാൽ മനസ്സും വഴങ്ങും.''

''അപ്പോൾ ഏതാണ് ആധാരം?—മനസ്സോ ശരീരമോ?''

''രണ്ടും ഒന്നിനൊന്ന് എന്നാണ് എനിക്കു തോന്നുന്നത്. ഈ കിട്ടൻെറ ഒരനുഭവം കേട്ടത് ഞാൻ എന്നും ഓർക്കും. അനുഭവമല്ല, അനുഭവപാഠം. വഷളത്തരമാണ്. നാണന് പിടിക്കുമോ എന്നറിഞ്ഞുകൂടാ.''

''ചട്ടമ്പിസ്വാമി പറയുന്നതെന്തും എനിക്കു വിലയുള്ളതാണ്... എന്തു വഷളത്തരം? ആ വരമ്പ് കടന്നില്ലേ നമ്മൾ?''

''കിട്ടൻ പറകയായിരുന്നു—ചട്ടമ്പീ, ഏതാനും തുള്ളി രേതസ്സ് വിങ്ങിനിന്നാൽ സ്ത്രീയുടെ രൂപത്തിൽ വരുന്ന മാററം! നിറം, തരം, സ്വരം, ഗന്ധം എല്ലാം അലൗകികം! സംഗതി കഴിഞ്ഞ് നാഡി തളരുമ്പോൾ ആ നിമിഷം വേറൊരു രൂപം. ഉടൻ അവൾ സ്ഥലം വിടണം. അല്ലെങ്കിൽ ഓക്കാനിക്കുമെന്ന്!... ശരീരം മനസ്സിലുണ്ടാക്കുന്ന മന്ത്രവാദം!''

പെരുന്നല്ലി ചിരിച്ചു രസിച്ചു:

''ഒരിക്കലല്ലിത്... അതു കഴിയുമ്പോൾ വെറുപ്പ്.. ആത്മനിന്ദ... തിരിച്ചൊരനുഭവവും ഞാൻ ചട്ടമ്പിയോട് പറഞ്ഞിട്ടുണ്ട്. മനസ്സിന് ഉണ്ടാകുന്ന ക്ഷതം എങ്ങനെ ശരീരത്തെ മാററുമെന്ന്. അഭിമാനക്ഷയം വന്ന കാര്യമാണ്. മററാരിൽനിന്നുമല്ല, വലിയകോയിത്തമ്പുരാനിൽനിന്നുതന്നെ. എന്താ പറഞ്ഞതെന്ന് ഞാൻ പറയുന്നില്ല... നായരോ നമ്പൂതിരിയോ ഒന്നുമല്ലല്ലോ ഞാൻ. ആശ്രിതർക്കെല്ലാം അനുഗ്രഹം. അങ്ങനെ ആശ്രയിക്കാൻ ഞാൻ പഠിച്ചിട്ടില്ല. അതു പോകട്ടെ. ശരീരം തളർന്നുപോയി അന്ന്. ആത്മഹത്യവരെ മനസ്സിൽ കണ്ടു. ചെറുപ്പം മുതലുള്ള കമ്പമാണ് കവിതാരചന. പഠിച്ചു; അഭ്യസിച്ചു—അനുചിതമാണെന്നും ആരും പറഞ്ഞിട്ടില്ല. ഇപ്പോൾ സാഹിത്യത്തിലെ തമ്പുരാൻ എന്നെ നാടുകടത്തുമെന്ന്.''

''സാഹിത്യത്തിലെ തമ്പുരാക്കന്മാർ ഇവരാരുമല്ല കിട്ടാ. മുക്കുവത്തിയുടെ മകൻ, പിടിച്ചുപറിക്കാരൻ... അറിയാമല്ലോ നിനക്ക്.''

''അറിയാം. അറിഞ്ഞു. അതിനകമുണ്ടായ തളർച്ച...''

''ശരിയാണ്, മനസ്സ് ശരീരത്തേയും ശരീരം മനസ്സിനേയും ബാധിക്കുന്നു. തർക്കമില്ല''—ചട്ടമ്പിസ്വാമി.

''രണ്ടും ഒന്നുതന്നെന്നേ''—പെരുന്നല്ലി.

നാണുസ്വാമി: ''അനുഭവതലത്തിൽ. പക്ഷേ, ഏതാണ് പ്രാഥമികം എന്നാണ്



''അണ്ഡിയാണോ മാങ്ങായാണോ മൂത്തതെന്ന്. അതിനുത്തരം പറയാൻ ദൈവംതമ്പുരാൻതന്നെ എഴുന്നള്ളി വരണം''— ചട്ടമ്പിസ്വാമി.

''എനിക്കും അങ്ങനെതന്നെ തോന്നുന്നു. അണ്ടി കിളിച്ച് മാവുണ്ടാവുന്നു. പക്ഷേ, എല്ലാ അണ്ടിയും കിളിക്കുന്നില്ല. ജീവനുള്ളവ മാത്രം. അപ്പോൾ അണ്ടിയിലുള്ള ജീവനാണ് മൂലം.''

''എന്നു പറഞ്ഞാൽ മനസ്സോ?''

''ബ്രഹ്മചൈതന്യത്തിൻെറ അങ്കുരമാണ് മനസ്സെന്നു കേട്ടിട്ടുണ്ട്.''

''അപ്പോൾ നാണൻ ഒരു ബ്രഹ്മോപാസകനാണ്—വേദാന്തി.''

''എന്തോ, എനിക്കറിഞ്ഞുകൂടാ.''

''മനസ്സാണല്ലോ പ്രാഥമികം. മനസ്സ് വാസനകളുടെ ഇരിപ്പിടം. ഗുണങ്ങളുടേയും. അങ്ങനെയുള്ള മനുഷ്യന് നിർഗുണബ്രഹ്മത്തെ ഉൾക്കൊള്ളാനോ അനുഭവിക്കാനോ അതുമായി ലയിക്കാനോ കഴികയില്ല. അതുകൊണ്ടാണ് സഗുണബ്രഹ്മത്തെ ഭജിക്കുന്നത്. ബ്രഹ്മത്തിന് മനുഷ്യഗുണവും മനുഷ്യരൂപവും കൊടുക്കുന്നത്. ഷൺമുഖൻ... ശിവൻ... കൃഷ്ണൻ... ഞാനും അതാണ് ചെയ്യുന്നത്. ഞാൻ ഷൺമുഖദാസനാണ്; കൃഷ്ണദാസനാണ്; ശിവദാസനുമാണ്.''

''അതു ശരി. ഞാനും ഇതൊക്കെയായിരുന്നു... ആണ്... പെരുന്നല്ലിക്കറിയാം ഞാൻ ആദ്യം എഴുതിയത് വിനായകാഷ്ടകമാണ്.''

''ഉള്ളതോ... കേൾക്കട്ടെ ഒരു പദ്യം.''

''തോന്നുന്നില്ല ചട്ടമ്പിസ്വാമി.''

''തോന്നും... തോന്നും. നാണൻ എഴുതിയതാണെങ്കിൽ നാണന് തോന്നും. വലിപ്പം കാണിക്കാനല്ലല്ലോ... ചൊല്ലൂ നാണാ...''

നാണുസ്വാമി ഒരു പദ്യം ചൊല്ലി:

നമദ്ദേവ വൃന്ദം ലസദ്വേക കന്ദം
ശിരഃ ശ്രീമദിന്ദു ശ്രിതശ്രീ മുകുന്ദം.
ബ്രഹ്മച്ചാരുശുണ്ഡം സ്തുതശ്രീസനന്ദം
ജ്ജടാഹീന്ദ്രകുന്ദം ഭജേ ഭീഷ്ടസന്ദം.

ഇതു കേട്ടയുടൻ ചട്ടമ്പിസ്വാമിയും ഒരു പദ്യം ചൊല്ലി.

ഗളദ്ദാനഗണ്ഡം മിളദ്ഭൃംഗ ഖണ്ഡം
ചലച്ചാരു ശുണ്ഡം ജഗത്ത്രാണ ശൗണ്ഡം
ലസദ്ദന്തകാണ്ഡം വിപദ്ഭംഗ ചണ്ഡം
ശിവപ്രേമ പിണ്ഡം ഭജേ വക്രതുണ്ഡം

''ഇതേത്? ശങ്കരാചാര്യരുടേതല്ലേ?'' പെരുന്നല്ലി സംശയിച്ചു.

''അതേയല്ലോ. ശിവഭുജംഗ പ്രയാത സ്തോത്രത്തിൽനിന്ന്. അനുകരണം കാണിക്കാൻവേണ്ടി ചട്ടമ്പിസ്വാമി ചൊല്ലിയതാണ്.''

''ഒന്നു കേട്ടപ്പോൾ മററത് പെട്ടെന്ന് തോന്നിയെന്നേയുള്ളൂ. അനുകരണം കാണിക്കാനല്ല.'' ചട്ടമ്പിസ്വാമി.

''കാണിക്കാതെതന്നെ വ്യക്തമാണല്ലോ. എനിക്കതിൽ ഒട്ടും നാണം തോന്നുന്നില്ല ചട്ടമ്പി. ആ കൈപിടിച്ച് ഞാൻ പിച്ചനടന്നു.''

''പെരുന്നല്ലി ഓർത്തു:

''ഓ, വാറണപ്പള്ളിൽവച്ച് കൊച്ചുകൃഷ്ണ

(ശേഷം 28-ാം പേജിൽ)

# ഒരാൾ രക്തസാക്ഷിയാവുന്നതെങ്ങനെ?

**യു.നന്ദകുമാർ**

പണ്ടൊരിക്കൽ നടന്നതാണ് ഇത്: പണ്ടെന്നു വച്ചാൽ വളരെ പണ്ടൊന്നുമല്ല. ഉപഭോക്തൃ സംസ്കാരം ജീവിതരീതിയിൽ അശ്ളീലച്ചുവ പരത്തുകയും സമൂലമായ മാററങ്ങളിലൂടെ അതിനെ ഏറെക്കുറെ തച്ചുടയ്ക്കുകയും ചെയ്തതിനു മുമ്പുള്ള കാലമെന്നു മാത്രമേ അർത്ഥമാക്കുന്നുള്ളൂ. ഇപ്പോഴാണെങ്കിൽ ഞാൻ എനിക്കുവേണ്ടിയും നിങ്ങൾ നിങ്ങൾക്കുവേണ്ടിയും ജീവിക്കുന്ന കാലം. മനുഷ്യൻ പ്രകൃതിയിൽ നിന്നുമകന്നുവെന്നും പ്രകൃതിയിലെ വിഭവങ്ങളെ ചൂഷണം ചെയ്യുന്ന ഒരു കുത്തക ബൂർഷ്വാ ചൂഷക സംസ്കാരം അവനെ പിടിപെട്ടിരിക്കുന്നുവെന്നും പ്രകൃതിസ്നേഹികൾ വിലപിക്കുന്നുവല്ലോ. ഒന്നാലോചിച്ചാൽ ഇങ്ങനെയല്ലാതെന്തു ചെയ്യും? ആയിരമോ രണ്ടായിരമോ ശമ്പളം പററുന്ന സാധാരണക്കാരന് എന്തു പ്രകൃതി? രാവിലെ പല്ലുതേയ്ക്കാൻ പേസ്ററു മുതൽ ബ്രായും പാൻറീസും വരെ പ്രകൃതിവിഭവങ്ങളായി കിട്ടുമോ? സംസ്കാരം പോയ പോക്കിൽ മനുഷ്യനെ ഒന്നടങ്കം ആക്ഷേപിച്ചിട്ടു കാര്യമില്ലതന്നെ. പക്ഷെ മനുഷ്യൻെറ ഈ മൂല്യത്തകർച്ച നമ്മെ ചുററിപ്പററിക്കഴിയുന്ന എല്ലാ ജീവജാലങ്ങളിലും പ്രതിഫലിക്കുമെന്ന് എത്രപേർ ചിന്തിച്ചിട്ടുണ്ട്? മനുഷ്യൻ നശിച്ചാൽ ലോകം നശിക്കുമെന്നിരിക്കെ മൃഗങ്ങൾക്കിടയിലും ബോധവൽക്കരണമുണ്ടാവുകയും ഏറെക്കുറെ കുണ്ഠിതത്തോടെ അവരും പ്രശ്നം കൈകാര്യം ചെയ്യുകയുമായാൽ അതിലെന്തത്ഭുതം?

പരിസ്ഥിതി സംരക്ഷണസമിതിയുടെ കൂററൻ പൊതുസമ്മേളനം നടക്കവേയാണ് മൈതാനവക്കത്തുള്ള കപ്പക്കാട്ടിൽ കട്ടും മോഷ്ടിച്ചും ഭക്ഷ്യവിഭവങ്ങൾ പൂഴ്ത്തിവച്ചും ജീവിച്ചിരുന്ന ഒരു സാധാരണക്കാരൻ എലിക്ക് ബോധവൽക്കരണമുണ്ടായത്. എന്ത്? പ്രകൃതിവിഭവങ്ങളെ നിർലജ്ജം ചൂഷണം ചെയ്യുന്ന മനുഷ്യൻ ലോകം മുടിക്കുമെന്നോ? മരംവെട്ടും കീടനാശിനികളും ഫാക്ടറിയും ഒക്കെ പ്രകൃതിയുടെ സന്തതികളായ പ്രാണിമൃഗാദികളെ നശിപ്പിക്കുമെന്നോ? വിവിധതരം ജന്തുക്കൾക്കിടയിൽ നില്ക്കുന്ന ഇക്കോളജിക്കൽ ബാലൻസ് എന്താണെന്ന് എലിക്കു മനസ്സിലായില്ല. പക്ഷെ സാരമല്ല. മനസ്സിലായ കാര്യങ്ങൾതന്നെ നടുക്കാൻ പോന്നവയായിരുന്നു. ഓരോ ജീവജാലവും മററൊന്നിൽ ആശ്രയിച്ചിരിക്കുന്നു, ആഹാരത്തിനും, സ്വജീവിതത്തിനും. ചെറുപ്രാണികളെ തങ്ങൾ തിന്നുന്നതുപോലെ ന്യായീകരിക്കാവുന്നതത്രെ പൂച്ച, പരുന്ത് മുതലായ ഉയർന്ന ജന്തുക്കൾ തങ്ങളെ ഭക്ഷിക്കുന്നതും. ഈ വിജ്ഞാനം എലിയിൽ ഞെട്ടലോ ഭയമോ ഉളവാക്കിയില്ല. മറിച്ച് അവൻെറയുള്ളിൽ കുളിർമ്മയുടെ തണൽ പരന്നു. ആ ശീതളച്ഛായയിൽ കുത്തിയിരുന്നു ചിന്തിച്ചു ചിന്തിച്ച് ലോകത്തിൻെറ കടിഞ്ഞാണില്ലാത്ത പോക്കോർത്ത് വ്യാകുലപ്പെട്ടും, ഇക്കോളജിക്കൽ ബാലൻസിൻെറ നഷ്ടമോർത്ത് കണ്ണീർ വാർത്തും ആ എലി ഏറെനേരമിരുന്നു. പിന്നീട് തൻെറ മാളത്തിൽ തിരിച്ചെത്തി തിരിഞ്ഞും മറിഞ്ഞും, ഏറെനേരം കിടന്നും, പ്രിയതമയോടു രമിക്കാതെ അകന്നുകിടന്നും, കുഞ്ഞുങ്ങളെ തലോടാതെ തിരിഞ്ഞു കിടന്നും, നിരാശാബോധത്തിൻെറ കയങ്ങളിൽ ആണ്ടും പൊങ്ങിയും താണും നേരംവെളുപ്പിച്ചു.



ദൂരെ കപ്പക്കാടുകൾക്കിടയിലാകാശത്തിനു നിറംവച്ചു തുടങ്ങുമ്പോഴേക്കും ദുഃഖാർത്തനായ എലി പുറത്തുകടന്നുകഴിഞ്ഞു. അന്നാദ്യമായി അതിനു സ്വന്തം അസ്തിത്വത്തിൽ തീവ്രമായ ദുഃഖമുണ്ടായി. ഈ ദുഃഖം അറിവായിരുന്നു.

വരുന്ന പഞ്ഞമാസങ്ങൾ തരണം ചെയ്യാൻ ശേഖരിച്ചുവച്ചിരുന്ന കപ്പത്തുണ്ടുകളും ആഞ്ഞിലിക്കുരു, ചക്കക്കുരു മുതലായവയും യഥാസ്ഥാനത്തുണ്ടെന്ന് ഉറപ്പു വരുത്തിയാണ് ഭാര്യയേയും കുട്ടികളേയും ഉണർത്താതെ എലി മെല്ലെ പുറത്തു കടന്നത്. പഞ്ഞമാസങ്ങൾക്കായി പണ്ടു ശേഖരിച്ചിരുന്ന നെല്ലും നിലക്കടലയും മററും ഇന്നെവിടെ? ദൂരെ തരിശു കിടക്കുന്ന നെൽപ്പാടങ്ങളും പയറു വിതയ്ക്കാതെ വന്ധ്യമായി കിടക്കുന്ന കണ്ടങ്ങളും നോക്കി എലി നെടുവീർപ്പിട്ടു. കീടനാശിനികൾകൊണ്ടും കാലാവസ്ഥാമാററങ്ങൾകൊണ്ടും ചെറുപ്രാണികൾ നശിച്ചപ്പോൾ വലിയവ പട്ടിണി കിടന്നു ചത്തു. അവയും പോയപ്പോൾ ഇക്കോളജിയുടെ ഇംബാലൻസ്മൂലം കൃഷിയും നശിച്ചുവത്രെ. ലോകത്തിനുവേണ്ടിയുള്ള ഈ ദുഃഖം തളർത്തിയ ശരീരവുമായി എലി ഇറങ്ങിനടന്നു. ജൈവശാസ്ത്ര തലത്തിലുള്ള പുതിയ വിപ്ളവം തുടങ്ങിവയ്ക്കാനും മൃഗങ്ങളെ പ്രകൃതിയിലേക്കു തിരിച്ചുവരുത്താനുമുള്ള സിംബോളിക് യത്നമാണ് എലി പ്ളാൻ ചെയ്തത്.

അങ്ങനെ മൃഗങ്ങളെ തിരിച്ചുകൊണ്ടുവരാനും പരിസ്ഥിതി സംരക്ഷിക്കുവാനുമായി ആത്മത്യാഗത്തിൻെറ മാർഗ്ഗം തൻെറ മുന്നിൽ തെളിഞ്ഞപ്പോൾ അസ്തിത്വത്തിൻെറ ദുഃഖത്തിൽ തകർന്നുകഴിഞ്ഞിരുന്ന എലിക്ക് തൻെറ അന്യവൽക്കരണം ലാഘവപ്പെടുന്നത് അനുഭവപ്പെട്ടു. ജനിതമായ സ്വഭാവം ഉപേക്ഷിച്ച് പട്ടാപ്പകൽ മൈതാനമദ്ധ്യേ നടന്നു പുൽത്തകിടിക്കുമപ്പുറം സ്ഥിതി ചെയ്യുന്ന മാളിക വീടിൻെറ വടക്കേപ്പുറത്തെത്തി, വരാന്തയിൽ ഉലാത്തുന്ന പൂച്ചയെ എലി മുഖം കാണിച്ചു.

ആജന്മശത്രുക്കളായ രണ്ടുപേർ തമ്മിലുള്ള കൂടിക്കാഴ്ച എത്രയും ഉദ്വോഗപൂർണ്ണമാവുമെന്ന് പറഞ്ഞറിയിക്കേണ്ടതില്ലല്ലോ. തികച്ചും ഒരു മൊമൻറ് ഓഫ് ക്രൈസിസ് ആവേണ്ട എല്ലാ സാദ്ധ്യതകളും ഉണ്ടായിരുന്നിട്ടും തൻെറ വലത്തേ കയ്യാൽ മീശ തടവി താല്പര്യലേശമില്ലാതെ 'എന്തെടേയ് ഇവിടെ?' എന്ന മട്ടിൽ എലിയെ നോക്കുകമാത്രമേ പൂച്ച ചെയ്തുള്ളൂ. കഠിനമായ ആൻറി ക്ളൈമാക്സിൻെറ യാതനയോടെ എലി പറഞ്ഞു:

''ഭവാൻ, ചരിത്രാതീതകാലംമുതൽ എലി പൂച്ചയുടെ ഭക്ഷണമാകുന്നു. മനുഷ്യൻെറ അനിയന്ത്രിതമായ വളർച്ചയും ചൂഷിത സ്വഭാവവും സംസ്കാരവും നിമിത്തം നമ്മുടെ ഈ ബന്ധം എന്നോ നശിച്ചുപോയിരിക്കുന്നു. അതിനാൽ ഭവാൻ പ്രകൃതിയെ തിരികെ കൊണ്ടുവരുവാനായി ഈയുള്ളവനെ ഭക്ഷണമായി സ്വീകരിച്ചാലും....''

ഇവിടെ എലി തികച്ചും നാടകീയമായി തൻെറ മാർജ്ജാരശത്രുവിനു മുമ്പിൽ പ്രണാമം ചെയ്തുവെങ്കിലും പൂച്ചയ്ക്കു പ്രീതിയായില്ല.

''പാലും ബിരിയാനിയും വറുത്ത മീനും ജിഞ്ചർ ചിക്കനും കഴിക്കുന്ന എനിക്കെന്തിനെടേയ് നിൻെറ പച്ചമാംസം? അഴുക്കും രോമവും നിറഞ്ഞ നിന്നെക്കാണുന്നതേ എനിക്ക് അറപ്പാണ്. മാത്രമോ, പച്ചച്ചോര എനിക്ക് വല്ല ദഹനക്കേടോ വയറിളക്കമോ ഉണ്ടാക്കിയാലോ? ഇവിടെ വൃത്തിയുള്ള പാത്രത്തിൽ ഭക്ഷണം കഴിക്കുന്ന എനിക്കിനി നിന്നെപ്പിടിക്കാനും കൊല്ലാനും ഒന്നും വയ്യടേയ്. നീ മററുവല്ലയിടവും പോ. എനിക്കു കൊച്ചമ്മയോടൊത്ത് കാറിൽ മാർക്കററിൽ പോകാൻ സമയമായി....''

തികച്ചും ഭൗതികമായ പരിഗണനകൾ മാത്രമുള്ള ഒരു മുതലാളിത്ത സംസ്കാരത്തിലുണ്ടാകുന്ന ബന്ധങ്ങളുടെ തകർച്ച മാത്രമല്ല എലി ഇതിൽ കണ്ടത്. വലിയ വീട്ടിലെ പൂച്ചകൾക്കുണ്ടാകുന്ന സെൻസിബിലിററിയുടെ പ്രശ്നവും കൂടിയാണ്. തങ്ങളെക്കാൾ താഴ്ന്നവരോടുള്ള പുച്ഛം കലർന്ന സഹാനുഭൂതി ഈ പ്രതികരണത്തിലൊളിഞ്ഞുകിടക്കുന്നത് എലിയെ നിസ്സഹായനാക്കി. അത് അവിടെനിന്നും ആട്ടിപ്പായിച്ചതിൽ മനംനൊന്ത് പുറത്തേക്കിറങ്ങി നടന്നു.

പ്രത്യേകിച്ചു ലക്ഷ്യമില്ലാതെ നടക്കുമ്പോഴാണ് കള്ളുഷാപ്പിനരികിലെ അന്തോണിച്ചൻെറ പുരയിൽനിന്നും ഓടിവരുന്ന കണ്ടൻ പൂച്ചയുടെ മുന്നിൽപ്പെട്ടത്. എലി ഒരു പുതിയ സുഹൃത്തിനെക്കണ്ട ഉത്സാഹത്തോടെ പൂച്ചയെപ്പിടിച്ചുനിർത്തി ലോകത്തിൻെറ പരിസ്ഥിതി സംരക്ഷിക്കേണ്ടതിലേക്കായി തന്നെ ഭക്ഷിക്കുവാൻ വിനയപുരസ്സരം അപേക്ഷിച്ചു. തൻെറ വായിലിരുന്ന ഉണക്കപ്പരവ താഴെവച്ച് മുൻകാലുകൊണ്ടമർത്തിപ്പിടിച്ച് തികച്ചും ദയനീയമായി കണ്ടൻപൂച്ച പറഞ്ഞു:

''എൻെറ പൊന്നെലിക്കുട്ടാ, ഈ പാവത്തിനെ വിട്. ഞാൻ വല്ല ഉണക്കമീനും പഴഞ്ചോറുമടിച്ചു ജീവിച്ചോളാം. ചേറും ചോരേം എൻെറ ദേഹത്തിനു പിടിക്കൂല്ല. അന്തോണീടെ പെണ്ണുമ്പിള്ള മറിയച്ചേടത്തി കണ്ടുപിടിക്കും മുമ്പ് ഞാനീ പരവ വീട്ടിലെത്തിക്കട്ടെ. പൊന്നുകുട്ടൻ പോ....''

ഇതും പറഞ്ഞ് പോകുംമുമ്പ് അന്നു നയരൂപേണ മുൻകൈകൊണ്ട് പൂച്ച മാർദ്ദവമായൊന്നു തലോടിയത് എലിയുടെ ഉള്ളു നീററി. ഈ പ്രോലിറ്റേറിയൻ ടിറണി ലോകത്തിനെ നാശത്തിലേക്ക് കൂടുതൽ വേഗത്തിൽ അടുപ്പിക്കുമെന്ന് ഒരു മന്ത്രമെന്നോണം എലി മനസ്സിൽ പറഞ്ഞു. തന്നെ സന്തോഷത്തോടെ ഭക്ഷിക്കാനീ നാട്ടിൽ ഒരു പൂച്ചപോലുമില്ലെന്നത് അതിനെ അധൈര്യപ്പെടുത്തുകയും ലോകത്തിൻെറ നിലനില്പിനായി താൻ തയ്യാറാക്കിയ തൻെറ രക്തസാക്ഷിത്വത്തിനുള്ള പദ്ധതി തകർന്നതിൽ പൊട്ടിക്കരഞ്ഞുംകൊണ്ട് ലക്ഷ്യവും മാർഗ്ഗവുമില്ലാതെ എലി എത്രദൂരം നടന്നുവെന്നറിയില്ല. പരിസരബോധം വന്നപ്പോൾ താനെത്തിയിരിക്കുന്നത് ഒരമ്പലപറമ്പിലാണെന്ന് അതിനു മനസ്സിലായി. അവിടെ അങ്ങുമിങ്ങും



നടക്കവേ ഭജനപ്പുര ശ്രദ്ധയിൽപ്പെട്ടു. വെറും ഒരു കൗതുകം എന്നതിൽക്കവിഞ്ഞ് ഒന്നുമുണ്ടായിട്ടല്ല എലി അങ്ങോട്ടുപോയത്.

ഒഴിഞ്ഞുകിടന്ന ഭജനപ്പുരയുടെ തെക്കുകിഴക്കേ മൂലയിൽ വിരിച്ചിരുന്ന മഞ്ഞപ്പട്ടിൽ ഇരിക്കുന്ന പൂച്ചയെക്കണ്ട മാത്രയിൽ തൻെറ തകർന്ന സ്വപ്നങ്ങൾ ഒരിക്കൽക്കൂടി ഉണർന്നുവരുന്നത് എലി അറിഞ്ഞു. 'എൻെറ ദൈവങ്ങളെ ഇത്തവണ എന്നെ കൈവെടിയരുതേ' എന്ന് ഏകാഗ്രമായി പ്രാർത്ഥിച്ചും, പരാജയഭീതിയുടെ ജാള്യത മുഖത്തു കാണാതിരിക്കാൻ ശ്രമിച്ചും എലി വീണ്ടുമൊരുദ്യമത്തിനായി പൂച്ചയെ സമീപിച്ചു. തികച്ചും വസ്തുനിഷ്ഠമായി തൻെറ ദർശനത്തിൻെറ ഏകദേശരൂപം നല്കി, തനിക്ക് ഇച്ഛാഭംഗം വരുത്തരുതെന്നപേക്ഷിച്ച്, ന്യായമായും ഒരു പൂച്ചയുടെ ഭക്ഷണമായ തന്നെ ഭക്ഷിച്ച് തനിക്ക് ലക്ഷ്യപ്രാപ്തി നല്കണമെന്ന് എലി ഭജനപ്പുരയിലിരുന്ന പൂച്ചയോട് യാചിച്ചു.

ധ്യാനത്തിലിരുന്ന പൂച്ചയുടെ മുന്നിൽ ഇപ്രകാരം പറഞ്ഞുനിർത്തിയ എലിക്ക് അടുത്ത ഏതാനും നിമിഷങ്ങൾ ഒരു ഘോര സസ്പെൻസ് ആയിരുന്നു. തൻെറ ഹൃദയത്തിൻെറ താളം ക്രമാതീതമായി വർദ്ധിക്കുന്നതും സിരകളിലൂടെ തിളച്ചുകയറുന്ന രക്തപ്രവാഹവും എലി അറിഞ്ഞു. എങ്കിലും പാതിയടഞ്ഞ കണ്ണുകളോടെ തൻെറ മേൽ ചാടിവീഴുന്ന പൂച്ചയെ കാത്തുനിന്ന എലിക്ക് ഒരിക്കൽക്കൂടി തെററുപററി.

പൂച്ച പറഞ്ഞത് ഏതാണ്ടിപ്രകാരമാണ്: താനൊരു സന്ന്യാസിപൂച്ചയാണെന്നും, ഹിംസ ചെയ്യരുതാത്ത പാപമാണെന്നും, മാംസാഹാരം തനിക്ക് വർജ്ജ്യമാണെന്നും, പാലും പഴവും കഴിച്ച് ദൈവനാമവുമുരുവിട്ട് ഭജനമിരിക്കുന്നതാണ് തൻെറ നിയോഗമെന്നും, അങ്ങനെ.... അങ്ങനെ.... ലൗകികസുഖങ്ങൾ ത്യജിച്ച്, ആത്മഹത്യ തുടങ്ങിയ പാപചിന്തകൾ വെടിഞ്ഞുവന്നാൽ തന്നോടൊപ്പം ഭജനമിരിക്കാൻ സമ്മതിക്കാമെന്നും പൂച്ച പ്രഖ്യാപിച്ചു.

ഒരു പ്രഭാതം മുതൽ അസ്തിത്വത്തിൻെറ ദുഃഖവുമായി ലോക നന്മമാത്രം മനസ്സിൽ കണ്ട് താനീ നാട്ടിലെമ്പാടും അന്വേഷിച്ചത് ഒരു മരീചികയായിരുന്നുവെന്ന് എലി അറിഞ്ഞു. ഇത്തരം ആൻറി-സെക്കുലർ അനാർക്കിയിൽ എലിക്ക് ലേശംപോലും മതിപ്പുളവായില്ല.

തനിക്കു ചുററും നിറഞ്ഞുനിന്ന അസ്തമിക്കാറായ സൂര്യൻെറ പ്രഭാവമില്ലാത്ത രശ്മികൾ ജീവിതാന്ത്യത്തിലേക്കു പരത്തുന്ന വെളിച്ചമാണെന്ന് എലിക്കു തോന്നി. ഈ ദുഃഖത്തിലും, ഈ വീക്ഷണത്തിലും, ഈ വിശപ്പിലും ദാഹത്തിലും തൻെറ ലക്ഷ്യത്തെക്കുറിച്ചുള്ള ബോധത്തിന് മങ്ങലേററിരുന്നില്ലല്ലോ, എലി ഓർത്തു. അതിന്, ലോകത്ത് ആവർത്തനത്തിൻെറ താളുകൾ നല്കുന്ന സൂര്യചന്ദ്രന്മാർക്കും, സ്ഥായീഭാവം നല്കുന്ന ആകാശവിരിപ്പിനും, താളലയങ്ങൾ നല്കുന്ന അരുവികൾക്കും കുന്നുകൾക്കും, ജീവൻെറ ഉറവിടമായ പ്രകൃതിക്കും തൻെറ ചെറുബുദ്ധിയിൽ തെളിഞ്ഞുവരാത്ത എല്ലാവിധ വിജ്ഞാനങ്ങൾക്കും നന്ദി പറഞ്ഞുകൊണ്ട്, ആ ഭജനപ്പുരയിൽനിന്നുമിറങ്ങി എലി, അതിനു പിമ്പിലുള്ള അമ്പലക്കുളത്തിലേക്കു നടന്നു.

കല്പടവുകളിറങ്ങി കൈകാലുകൾ നനച്ച് അസ്തമിക്കാറായ സൂര്യനെ വന്ദിച്ച് അമ്പലക്കുളത്തിൽ തനിക്കെത്താവുന്നത്ര അകലത്തിലേക്ക് എലി എടുത്തുചാടി . ഏതാനും കുമിളകൾ പൊന്തിവന്ന് ജലപ്പരപ്പിൽ നേരിയ ഓളങ്ങൾ സൃഷ്ടിച്ച് പരിസ്ഥിതിയിൽ അലിഞ്ഞുചേർന്നു.

(25-ാം പേജിൽ നിന്നും തുടർച്ച)

പ്പണിക്കർ പറഞ്ഞിരുന്നല്ലോ. ശാങ്കര സ്തോത്രംപോലെയാണെന്ന്. ഇതേ പ്രായത്തിലായിരിക്കും എഴുതിയതെന്നും പറഞ്ഞു.''

''അതാവില്ല. വളരെ ഇളപ്പത്തിലായിരിക്കും ശങ്കരൻ എഴുതയിത്, ജഗദ്ഗുരു, നാമാര്— അവരുടെ മുമ്പിൽ.''

''അപ്പോൾ ശങ്കരനാണ് നാണൂന്റെ ജഗദ്ഗുരു?''

''എന്നർത്ഥമില്ല. മഹത്വം പറഞ്ഞു. ഗുരുവുംതന്നെ. എന്നാലും ശിഷ്യർക്കും പ്രത്യേക വീക്ഷണം വരാമല്ലോ. വിഭിന്നവ്യക്തികളല്ലേ?''

ചട്ടമ്പിസ്വാമി നാണുസ്വാമിയെ ചുററിപ്പിടിച്ചു.

''സ്വന്തം കാലിൽ! അതാണ് എനിക്കും പ്രിയം... കിട്ടാ, ഇപ്പോഴാണ് എനിക്ക് ഒരു ഉടപ്പിറന്നവനെ കിട്ടിയത്.''

''പറഞ്ഞില്ലേ ഞാൻ—എനിക്കിത് നിറവുള്ള ദിവസംതന്നെ. നിങ്ങളെ അടുപ്പിച്ചു. നിങ്ങൾ അടുത്തു... അമ്മയ്ക്കും സന്തോഷമായിരിക്കും''—പെരുന്നല്ലി സന്തോഷിച്ചു.

പെരുന്നല്ലിയിൽവീട് പാരമ്പര്യംകൊണ്ടും ധനഃസ്ഥിതികൊണ്ടും ആഢ്യതയാർന്ന ഈഴവകുടുംബങ്ങളിൽ ഒന്നായിരുന്നു. ആ ആഢ്യത ആകാരത്തിലും പെരുമാററത്തിലും വഹിക്കുന്ന തറവാട്ടുകാരിയായിരുന്നു കൃഷ്ണൻവൈദ്യരുടെ അമ്മ. നാണുസ്വാമി സഹജമായ സങ്കോചത്തോടെ പിൻവലിഞ്ഞു നിന്നെങ്കിലും മറിച്ചായിരുന്നു ചട്ടമ്പിസ്വാമി. വിശക്കുന്നു എന്നു പറഞ്ഞു നേരേ അടുക്കളയിലേക്കുതന്നെ കയറും. പിന്നെ അമ്മയെയുംകൊണ്ടായിരിക്കും വരിക. അമ്മയ്ക്കോ—സന്തോഷവും ഉത്സാഹവും മാത്രം.

''അയ്യോ ഈ കുഞ്ഞന്റെ കാര്യം പറഞ്ഞാൽ... നിന്ന നിലയിൽ നിറം മാറും. എനിക്ക് സാമ്പാറുണ്ടാക്കിത്തരും. ജോലിക്കാരെ ഉപദേശിക്കും. പെമ്പിള്ളാരോട് കല്യാണക്കാര്യം പറയും... തിരുവാതിരക്കളി കാണിക്കും... ഈ കൊച്ചുകിട്ടൻ പറയുന്നതോ— മഹർഷിയെപ്പോലെയാണെന്ന്. അറിയാൻ വയ്യാത്ത കാര്യമില്ലെന്ന്.''

ആദ്യമൊക്കെ അകന്നുനിന്നെങ്കിലും നാണുസ്വാമിയും ക്രമേണ പിടിച്ചടുപ്പിച്ചു. ഒന്നാമത്, സവിശേഷതയുള്ളവർ അകന്നു നിന്നാൽ അവരെ അടുപ്പിക്കാനുള്ള സ്ത്രീകളുടെ അബോധമായ വാശി. പിന്നെ മുഖതേജസ്സ്.



കീർത്തനങ്ങൾ ചൊല്ലുമ്പോഴുള്ള ഇമ്പം... മനസ്സലിയൽ... അങ്ങനെ നാണുസ്വാമിയും അമ്മയുടെ പ്രജ്ഞയായിത്തീർന്നു.

പക്ഷേ, പെരുന്നല്ലിയിലെ താമസത്തിന്റെ പ്രധാന മുഹൂർത്തങ്ങൾ ഗ്രന്ഥപാരായണവും ചട്ടമ്പിസ്വാമിയുമായുള്ള ആത്മവിനിമയവുമായിരുന്നു.

(തുടരും)

---

19-ാം പേജിൽ നിന്നും തുടർച്ച)

കുറെ പടുകൂററൻ മെഷീനുകൾ ഇറക്കിവച്ച് കുറെ തൊഴിലാളികളെയും നിയമിച്ച് ട്രയൽ ആൻഡ് എറർ സംവിധാനത്തിൽ കുറച്ച് വൈററമിൻ എ ഉണ്ടാക്കിയെടുക്കുന്നു. വർഷങ്ങളായി പ്രോജക്ട് മാനേജരോ വർക്സ് മാനേജരോ ഇല്ല. വാളെടുക്കുന്നവനെല്ലാം വെളിച്ചപ്പാടെന്ന മട്ടിൽ രസതന്ത്രം പഠിച്ചിട്ടില്ലാത്തവർ കെമിസ്ററും ടെക്നോക്രാററുകളുമായി തട്ടിയും മുട്ടിയും നടത്തിപ്പോകുന്ന ഒരു ഫാക്ടറിയായിത്തീർന്നിരിക്കുന്നു കോടികൾ വായ്പ വാങ്ങി തുടങ്ങിയ ഒരു ഔഷധനിർമ്മാണശാല. ഒന്നാന്തരം സ്ററെയിൻലെസ് സ്ററീൽ മെഷീനുകളായതുകൊണ്ട് തുരുമ്പുപിടിച്ചു നശിക്കുന്നില്ല. യന്ത്രങ്ങളുടെ കപ്പാസിററി ഇതുവരെ തിട്ടപ്പെടുത്തുകയോ ഉപയോഗപ്പെടുത്തുകയോ ചെയ്തിട്ടില്ല. കപ്പാസിററി യൂട്ടിലൈസേഷൻ ഇല്ലാതെ വയബിൾ അല്ലെന്നു പറയുന്ന മാനേജർമാരോട് എന്തു പറയാൻ? ഒരു സ്വതന്ത്ര തൊഴിലാളിയായ പി.എസ്. പിള്ളയുടെ നിഗമനത്തിൽ മററു പല ഫാക്ടറികളും ചെയ്യുന്നതുപോലെ അസറ്റേറ്റ് ഫോർമുലേററ് ചെയ്ത് പല പ്രോഡക്ടുകളുമുണ്ടാക്കാം. ഡൈവേഴ്സിഫിക്കേഷനിലൂടെ കമ്പനിയെ ഉണർത്തിയെടുക്കാൻ പല കസ്ററമേഴ്സും ഇങ്ങോട്ടു കയറിപ്പറഞ്ഞിട്ടും ഇവിടെ ആരുടെയും മണ്ടയിൽ കയറുന്നില്ല. ''കമ്മിഷൻ കിട്ടുന്ന അസംസ്കൃതസാധനങ്ങൾ ഇവിടെ മതി. ഉള്ള പ്രൊഡക്ഷൻ നിങ്ങൾ എടുത്താൽ മതി.'' ഈ നിലപാടാണ് പിള്ളയുടെ അഭിപ്രായത്തിൽ കമ്പനിയെ കടത്തിലാക്കിയത്.

ഇതേ മെഷീനുകൾ ഉപയോഗിച്ച് നമുക്ക് തന്നെന്നുപറയുന്ന ടെക്നോളജിയിലൂടെയാണ് ബോംബെയിലെ റോഷ് പ്രോഡക്ട് 500 എം.എം.യു പ്രൊഡക്ഷൻ നേടിയിരിക്കുന്നതെന്ന് ഒരു ജൂനിയർ എക്സിക്യൂട്ടീവ് സമ്മതിക്കുന്നുണ്ട്. തന്റെ മുകളിലിരിക്കുന്നവർ മിക്കവരും പ്രൊഫഷണലി ക്വാളിഫൈഡല്ലെന്നു തുറന്നുപറഞ്ഞ അദ്ദേഹം 90 ശതമാനം ഓഫീസർമാരും ഫങ്ഷണലി ക്വാളിഫൈഡല്ലെന്ന വസ്തുത മറച്ചുവയ്ക്കുന്നതുപോലെ തോന്നി. ഒഴിഞ്ഞുകിടക്കുന്ന കമ്പനി സെക്രട്ടറിയുടെ നിയമനത്തെപ്പററി ഒരക്ഷരം ഉരിയാടാൻ ആരും തയ്യാറല്ല. റ്റി.റ്റി കെ. ഫാർമ അഡ്വാൻസുമായിവന്ന് ഓർഡറും കൊടുത്തു കാത്തുനിന്നിട്ടും ഒഴിവാക്കപ്പെട്ടു. വൈറ്റമിൻ എ ഉല്പാദിപ്പിക്കാൻ ആവശ്യമായ പുൽത്തൈലം കേരളത്തിൽ നിന്നും ബോംബെ ഏജൻസികൾ ശേഖരിച്ചുകൊണ്ടുപോയിട്ട് അവിടെ നിന്നും നാം വാങ്ങുന്നു. മറ്റൊരു ഒളിച്ചുകളി കൂടിയുണ്ട്. ഉല്പാദിപ്പിച്ച വൈറ്റമിൻ എ ഇവിടെത്തന്നെ ഓർഡർ ഇല്ലെന്നു പറഞ്ഞ് വിൽക്കാതെ ചെയ്യാതെ കൂട്ടിവയ്ക്കുന്നു. ഒടുവിൽ നഷ്ടപ്പെടാതിരിക്കാൻ കിട്ടിയ വിലയ്ക്ക് കൊടുക്കാനുള്ള അനുവാദം മന്ത്രിയിൽനിന്ന് തൊഴിലാളികൾ തന്നെ പോയി നേടിക്കൊടുക്കുന്നു. ഈ നാടകത്തെപ്പറ്റിപ്പറഞ്ഞ ഒരു കസ്റ്റമർ തന്റെ തന്ത്രങ്ങൾ വെളിപ്പെടുത്താൻ ആദ്യമൊക്കെ വിസമ്മതിച്ചു. ''കുറച്ചു നാളത്തേക്ക് ഉല്പന്നം വാങ്ങേണ്ടന്നും പിന്നീട് നിസ്സാരവിലയ്ക്ക് ഞാൻ ശരിയാക്കിത്തരാമെന്നും മാനേജ്മെൻറിന്റെ ആൾ പറയുമത്രെ. സാധനം ഇങ്ങനെ കിടന്നാൽ ഒരു ഫലവുമില്ലാതാകും ചീത്തയാകുന്നതിനു മുമ്പേ ഉള്ള വിലയ്ക്ക് കൊടുത്ത് തൊല്ലയൊഴിക്കാൻ മന്ത്രിയോടു ശുപാർശചെയ്യാൻ യൂണിയൻ നേതാക്കളോടും മാനേജ്മെൻറ് പറയും. ഒടുവിൽ എല്ലാം മംഗളമായി കലാശിക്കും. ഞങ്ങൾ പാർട്ടിക്കൊരു ഫണ്ടു കൊടുക്കും.'' ഒരു ഫാക്ടറിയുടെ ചരമക്കുറിപ്പുതന്നെയാണ് ഈ കസ്റ്റമർ വിമുഖതയോടെ പറഞ്ഞുനിർത്തിയത്.

എന്നും ഈ ഫാക്ടറിയെപ്പറ്റി ഒന്നുമറിയാതെ ഇതിനുള്ളിലിരുന്ന ഒരാളുണ്ടാകും. അതു തലപ്പത്തിരിക്കുന്ന മാനേജിംഗ് ഡയറക്ടർ എന്ന ഹതഭാഗ്യനാണ്. ഒന്നുരണ്ടു വർഷത്തിൽ കൂടുതൽ ആരും ഇവിടെ ഇരുന്നിട്ടില്ലെന്നാണ് കണക്കുകൾ വ്യക്തമാക്കുന്നത്. വിജയചന്ദ്രൻ, കൃഷ്ണമൂർത്തി, ബാലകൃഷ്ണൻ, പി.കെ. മൊഹന്തി എന്നിങ്ങനെ പോകുന്നു ആ പേരുകൾ. ഒരു പക്ഷേ എം.ഡി. സമയമെടുത്ത് കാര്യങ്ങൾ പഠിച്ചു വരുമ്പോഴേക്കും ഭരണമാറ്റം ഉണ്ടാകും. സ്ഥാനചലനം മാറിവരുന്ന രാഷ്ട്രീയ പാർട്ടിയുടെ ട്രേഡ് യൂണിയനുള്ള ക്രെഡിറ്റായിത്തീരുകയും ചെയ്യും.

വൈറ്റമിൻ എ പ്ളാൻറിൽ 41 വർക്കേഴ്സിനും 47 ഓപ്പറേറ്റേഴ്സിനുംകൂടി 47 ഓഫീസർമാരുണ്ട്. കീഴ്ജീവനക്കാരുടെ എണ്ണം ഏകദേശം 60 ഓളം വരും. ഫോർമുലേഷൻ യൂണിറ്റിൽ നൂറോളം ഓഫീസർമാർ അണിനിരക്കുമ്പോൾ ഇരുന്നോറോളം വർക്കേഴ്സും 23 മെഡിക്കൽ റെപ്രസെൻറേറ്റീവ് എന്ന തസ്തികകളും സൃഷ്ടിച്ചുവച്ചിട്ടുണ്ട്. ഏതാണ്ട് നൂറോളംപേർക്ക് ഓഫീസർ സ്ഥാനവും ശമ്പളവും നല്കി കെമിസ്റ്റ് എന്ന വിഭാഗത്തിൽപ്പെടുത്തിയിരിക്കുന്നു. രണ്ടായിരത്തി അഞ്ഞൂറിനും നാലായിരത്തിനുമിടയ്ക്ക് ശമ്പളം വാങ്ങുന്നവരാണ് ഈ ഓഫീസർമാർ എല്ലാവരും. എഴുന്നൂറ്റമ്പതിനും ആയിരത്തിയഞ്ഞൂറിനുമിടയ്ക്ക് ശമ്പളം വാങ്ങുന്ന വർക്കർമാരുടെ അരിശം തങ്ങളേക്കാൾ എണ്ണത്തിലും ശമ്പളത്തിലും മുന്നിൽ നില്ക്കുന്ന ഓഫീസർമാരോടാണ്. ഇത് ഇവരുടെ പിടിപ്പുകേടിൽ കുരുങ്ങിക്കിടക്കുന്ന കമ്പനി ആർക്കും ഉത്തരവാദിത്വമില്ലാത്ത ഒരു ആൾക്കൂട്ടത്തിന്റെ കൈയിലാകുന്നുവെന്ന് പറയേണ്ടല്ലൊ.

(തുടരും)



# വേർപാടുകളുടെ വിരൽപ്പാടുകൾ

സി. രാധാകൃഷ്ണൻ

## മുപ്പത്തിയൊന്ന്

ക്ലേശിച്ചാണ് വീടിന്റെ പണി തീർത്തത്. ഓടുമേഞ്ഞ ചെറിയ വീട്. പക്ഷേ, അവസാനത്തെ നാണയത്തുട്ടും ചെലവായി എന്നല്ല, നല്ല തോതിൽ കടം വന്നു. വീടിനുചുററും മതിലും വീടു നില്ക്കുന്നേടം കഴിഞ്ഞുള്ള സ്ഥലത്ത് തൈവെപ്പും ആയതോടെ തീർത്തും അവശനുമായി.

കല്പണിക്കാരുടെകൂടെ പണിയെടുത്ത് വിയർത്തു കുളിച്ചു ചെന്ന ഒരു ഉച്ചയ്ക്ക് അച്ഛൻ ദേഷ്യപ്പെട്ടു: ''തന്റെ ഒരു നരകം!''

''ഇല്ലച്ഛാ, കഴിയാറായി.''

''താനോ തന്റെ വീടോ?''

''എനിക്കിതൊരു ബുദ്ധിമുട്ടായി തോന്ന്ണ്ല്ല്യ.''

''അത്ര മതി. ഏതാണ്ടൊക്കെ ആയില്ലെ?''

''ആയി.''

''കുടിയിരിക്കാൻ അത്ര മതി... ഏതായാലും താൻ അവിടന്നും പോവും!''

''നല്ല അനുഗ്രഹം!'' അമ്മ ഞെട്ടിത്തിരിഞ്ഞു.

''അതെനിക്കറിയില്ല,'' അച്ഛൻ വിരസമായി ചിരിച്ചു: ''ഒന്നേ അറിയൂ: രണ്ടായ്യാലും ഇവന് അവടെ ഏറെക്കാലം കഴിയാൻ പററ്ല്ല്യ!''

''എന്ത് രണ്ടായ്യാൽ?''

''രണ്ടു തരത്തിലായാലും.''

''ഏത് രണ്ടുതരം?''

''ഇവന്റെ പെങ്ങന്മാരേക്കാൾ ഭേദായ്യാൽ ഇവന് അവടെ കഴിയാൻ സാധിക്ക്വോ? മോശായ്യാൽ കഴിയാൻ സാധിക്ക്വോ? ഇനി ഒപ്പമാണെങ്കിലും ഒപ്പമാണ് എന്ന തോന്നൽ ഉണ്ടാക്കാൻ ആരേക്കൊണ്ടെങ്കിലും കഴിയ്വോ?''

''അതുകൊണ്ട്?'' അമ്മയുടെ ചുണ്ടു വിറച്ചു.

''ഉറങ്ങാൻ കള്ള് വേറെ കുടിക്കണം എന്ന് പറഞ്ഞപോലെ...''

കാരണങ്ങൾ വേറെയായിരുന്നെങ്കിലും ഈ പറച്ചിൽ തികച്ചും ശരിയായി.

വീടുണ്ടായിട്ടും അവിടെ ശരിയായ അർത്ഥത്തിൽ കുടിപാർപ്പുണ്ടായുമില്ല.

അമ്മയും മരുമകളുംകൂടി പാലുകാച്ചി. ഒരുനേരത്തെ ഭക്ഷണമുണ്ടാക്കി. ജോലിക്കാരെ സദ്യയൂട്ടി പിരിച്ചയച്ചു.

പുതിയ വീട്ടിൽ ഭക്ഷണം കഴിച്ചുകൊണ്ടിരിക്കേ അമ്മ മരുമകളോടു പറഞ്ഞു: ''നീയ് ഇവടെ നിക്ക്വാണോ അങ്ങട്ട് പോര്വാണോ?''

''അമ്മ പറയണപോലെ ചെയ്യാം.''

പുഴയൊഴുകി വഴിയുണ്ടാകുന്നതുപോലെ ഒരു കീഴ്വഴക്കം നിലവിൽ വന്നു. ഉറക്കവും പ്രാതലും പുതിയ വീട്ടിൽ. പിന്നെ, മോനെയും നടത്തി അവൾ അമ്മയുടെ അരികിൽ ചെല്ലും.

ഒഴിഞ്ഞ വീട്ടിൽ തനിച്ചാവുമ്പോൾ എഴുതാനും വായിക്കാനും സൗകര്യം.

ഫ്ളാസ്കിൽ ഉണ്ടാക്കിവച്ച ചായ ഇടനേരത്ത് എന്ന പതിവും കാലംകൊണ്ട് മാറി. ചായ അമ്മ ഉണ്ടാക്കി കൊടുത്തയയ്ക്കും.

ഉച്ചയൂണ് എല്ലാരുമൊരുമിച്ച് അമ്മയുടെയരികിൽ. ആദ്യമാദ്യം ഭാര്യ നേരത്തെ തിരികെപ്പോന്ന് അത്താഴം തയ്യാറാക്കുമായിരുന്നു. പിന്നെപ്പിന്നെ കറികൾ കൊടുത്തയയ്ക്കാൻ തുടങ്ങി, അമ്മ. കുറച്ചുകൂടി കഴിഞ്ഞപ്പോൾ അത്താഴവും അമ്മയുടെ അരികിലായി. കിടക്കാൻ മാത്രമായി ഒരു യാത്ര.

അമ്മയോട് അവൾ പലതവണ കെഞ്ചി നോക്കി: ''ഞാൻ വല്ലതും വെച്ചുണ്ടാക്കി നോക്കട്ടെ, അമ്മെ.''

''അതെന്തിന്, കുട്ട്യേ, വെറകെങ്കിലും ലാഭിച്ചൂടെ?''

ഒരു വീടുകൂടി അടിച്ചുവാരി വൃത്തിയാക്കുകയെന്ന ഭാരം മാത്രം മിച്ചം. അവൾ അവളുടെ അമ്മയുടെ അരികിലേക്കു പോകുന്ന ദിവസങ്ങളിൽ രാത്രി പുതിയ വീട് അടച്ചിടും.

○

ഏട്ടന്റെ ചെലവുകൾ മുഴുവനും വീട്ടിൽ നിന്നാണ് കഴിയുന്നതെന്ന തോന്നൽ അനിയത്തിക്കുണ്ടായി. കൃഷിയില്ല, തൊടിയിൽ ആദായമില്ല, ശമ്പളവുമില്ല. സ്വന്തമായി വരുമാനം എന്തെങ്കിലും ഉണ്ട് എന്നതിനു തെളിവും ഇല്ല. തറവാട്ടുസ്വത്ത് പങ്കുവയ്പിച്ച് കൈയിലാക്കി, ഇല്ലത്തെ തിരുമേനിയുടെ സ്ഥലം കിട്ടിയത് വിററു വീടുണ്ടാക്കി, ഇനി പഴയ വീട്ടിൽ ചടഞ്ഞുകൂടി ഒന്നുകിലത് മുഴുവൻ, തീറെഴുതി വാങ്ങുകയോ വിററു നശിപ്പിക്കുകയോ ചെയ്താൽ...

പഴയ സമ്പ്രദായപ്രകാരം വീട് പെൺമക്കൾക്കുള്ളതാണ്.

അവളെ ആവുംവിധം ആശ്വസിപ്പിക്കാൻ അമ്മ ശ്രമിച്ചു. അച്ഛനാകട്ടെ, അവളുടെ ആശങ്ക വളരാനുള്ള മൂളലുകളിലൂടെ മാത്രമാണ് മറുപടി പറഞ്ഞത്.

അമ്മ അച്ഛനോടു കയർത്തു: ''അവളോട് അവളുടെ കുട്ടികളേം നോക്കി അവിടെ മിണ്ടാതിരിക്കാൻ ഒന്നു പറ[illegible]ുതെ?''

അച്ഛൻ മിണ്ടിയില്ല.

''ചെവി പൊട്ടിപ്പോയ്യോ!''

''ഇല്ല്യെടോ! ചിലചിലതൊക്കെ കണ്ടാലും കണ്ട്ല്യാന്ന് നടിക്ക്യേം കേട്ടാലും കേട്ട്ല്യാന്ന് നടിക്ക്യേം ചെയ്യണം എന്നാണ് ശാസ്ത്രം!''

''അത് ശര്യാണ്! സ്വൈരല്ല്യാത്തത് എനിക്കും!''

''സ്വത്ത് തന്റെയാണ്. അപ്പൊ, സ്വൈരക്കേടും തനിക്ക്!''

''എന്റെയോ?''

''അല്ലാതെ ആരടെ? അവൾക്കുള്ളതങ്ങട്ട് കൊടുത്താൽ തന്റെ സ്വൈരക്കേട് തീരും.''

''അവൾക്ക് കൊടുത്താൽ ബാക്കിയുള്ളോർക്കോ?''

''എല്ലാർക്കും കൊടുക്കണം!''

''എന്നിട്ട് നമ്മളെങ്ങട്ടാ പോവ്വാ?''

അത്രയുമായപ്പോൾ ഇടപെട്ടു: ''അതാ ഒരു വീട്. അങ്ങട്ട് പോവാം.''

''അതൊന്നും പററ്ല്ല്യ. അത് ആ കുട്ടിക്ക് ഉള്ളതാണ്. മറെറാരു ആശ്രയും ഇല്ല്യാത്തവളാ അത്.''

''അതാണ് ഞാൻ പറഞ്ഞത്,'' അച്ഛൻ ഒരിക്കൽക്കൂടി ഉപദേശിച്ചു: ''ചെവി നന്നേ പതുക്കെയാണ് എന്ന് ഭാവിച്ചോളൂ!''

മോന് നഴ്സറിയിൽ പോകാൻ പ്രായമായപ്പോൾ അവളുടെ വീട്ടിൽ നില്ക്കുകയാണ് സൗകര്യമെന്നു വന്നു. അടുത്താണ് സ്ക്കൂൾ. പുഴയുടെ ഇങ്ങേക്കരയിലുള്ള വിദ്യാലയം പത്തു കിലോമീററർ ദൂരെ പട്ടണത്തിലാണ്.

പുതിയ വീട് ഒഴിഞ്ഞ കൂടായി. പകൽ നേരത്ത് ഇരുന്ന് എഴുതാനും വായിക്കാനും മാത്രമുള്ള ഒരു പർണ്ണശാലയായി, അത്.

നല്ലയൊരളവ് ജോലി ചെയ്യാൻ സാധിച്ചു. മനസ്സിന് സുഖവുമുണ്ടായി. വരണ്ട കിണറിൽ അല്പം നീരുറവുണ്ടായതുപോലെ വരുമാനത്തിൽ നേരിയ വളർച്ചയും വന്നു. കടം ബാക്കിയായെങ്കിലും നില്ക്കപ്പൊറുതിയായി. ജീവിതം ഒരു ചിട്ടയിലായി. അവളും കുഞ്ഞിമോനും അവളുടെ അമ്മയുടെയരികിൽ സന്തോഷത്തോടെ. ഇപ്പുറത്ത് അച്ഛന്റെയും അമ്മയുടെയും ദൈനംദിനപ്രശ്നങ്ങൾ അറിയാൻ സാധിക്കുന്നു.

ഈ ശാന്തതയ്ക്കടിയിൽ അച്ഛന്റെ മനസ്വാസ്ഥ്യം നശിക്കുകയായിരുന്നു എന്ന് അറിഞ്ഞില്ല. നാട്ടിലേക്കു വരാതിരുന്നെങ്കിൽ അച്ഛൻ കുറേക്കൂടി ആരോഗ്യത്തോടെ കുറേക്കൂടി കാലം ജീവിച്ചിരുന്നേനെ!

മകനെ സ്വതന്ത്രനാക്കാനായി അച്ഛൻ താൻ ഇരിക്കുന്ന കൊമ്പ് മുറിക്കുകയായിരുന്നു. കൂട്ടുകുടുംബത്തിന്റെ നൂലാമാലകളിൽനിന്ന് കഴിയുംവേഗം മകനെ മോചിപ്പിക്കാൻ പെൺമക്കളെ പോരിന്റെ വഴിയിൽ കരുതിക്കൂട്ടി അച്ഛൻ തെളിച്ചു!

നാട്ടിലേക്കു വന്നില്ലായിരുന്നെങ്കിൽ, അച്ഛനും അമ്മയും മാത്രമേ വീട്ടിലുണ്ടായിരുന്നുള്ളുവെങ്കിൽ, കാലംകൊണ്ട് തങ്ങൾക്ക്

എല്ലാം കിട്ടുമെന്ന ധാരണയിൽ പെൺമക്കൾ അടങ്ങിക്കഴിഞ്ഞേനെ.

വ്യക്തമായ ലക്ഷ്യമായിരുന്നു അച്ഛരൻേറത്: തൻെറ മകൻ തന്നെപ്പോലെ ജീവിതാന്ത്യത്തിൽ വിഷമിക്കരുത്.

''എന്തു പറഞ്ഞാലും നീയവരെ വെറുക്കരുത്'' എന്ന് അമ്മ പെങ്ങന്മാർക്കായി നിവേദനം നടത്തുമ്പോൾ അച്ഛരൻ തീർത്തും യോജിക്കും: ''ശരിയാണ്. വെറുക്കാൻ വകുപ്പില്ല.''

അമിതമായ ചുമതലാബോധം അരുത്, ഒരളവുവരെ നിസ്സംഗത മകന് കൈവരണം, എന്നേ അച്ഛരനും ഉദ്ദേശിച്ചുള്ളു.

അമ്മ പെൺമക്കളെക്കുറിച്ചു പറയുമ്പോൾ സ്വന്തം തലയിലൊന്നു തൊട്ട്, വെള്ളം തൊട്ടുതെറിപ്പിക്കുന്നതുപോലെ വിരലുകൊണ്ട് ആംഗ്യം കാണിച്ച്, അച്ഛരൻ ചിരിക്കും: ''അശേഷമില്ല, അവററയ്ക്ക് വിശേഷബുദ്ധി!''

അവിടെയെത്തുമ്പോൾ അമ്മ തിരിച്ചും പറയും: ''വേണ്ടാത്ത സ്വാർത്ഥം പറയാനുള്ള ബുദ്ധിയൊക്കെ അവരുടെ കൈയിലുണ്ട്!''

''എല്ലാ സ്വാർത്ഥവും ബുദ്ധിയില്ലായ്മയാണ്,'' അച്ഛരൻെറ ചെറുചിരി സങ്കടത്തിലേക്കുള്ള അതിരിൽ സംശയിച്ചു നില്ക്കും: ''കൂടപ്പിറപ്പുകളോടുള്ള പിണക്കത്തിൻെറ പിന്നിലെ സ്വാർത്ഥമോ, ഏററവും വലിയ ബുദ്ധിയില്ലായ്മയും!''

''ഇവനോട് നേരിട്ടെന്തെങ്കിലും 'കണാകുണാ' പറയാനുള്ള ധൈര്യം, ഏതായ്യാലും ഇതുവരെ ഉണ്ടായിട്ടില്ല. അതൊരു നല്ല കാലം. അങ്ങനെ ചിലതു കാണാതെ കണ്ണടയണം എന്നേ എനിക്കുള്ളു.''

''വരും, അതും വരും!'' അച്ഛരൻ നന്നായി ഒന്ന് ആടി ഇരുന്ന് ചിരിച്ചു.

അമ്മയുടെ പ്രാർത്ഥന ഫലിച്ചില്ല. അച്ഛരൻെറ ഒരു കണ്ണേ അടഞ്ഞിരുന്നുള്ളു, കരയുദ്ധം തുടങ്ങിയപ്പോൾ.

O

കാറ്റടിക്കാതെ ചായുന്ന തെങ്ങുപോലെ അച്ഛരൻ വീണു. താങ്ങാനും ചുമക്കാനും നാട്ടുകാർ ഓടിയെത്തി കലവറയില്ലാതെ സഹായിച്ചു. താഴെയുള്ളവർ എല്ലാരും വന്നു. മരണത്തിൽനിന്ന് രക്ഷപ്പെട്ട് വീട്ടിൽ കൊണ്ടുവന്ന് കിടത്തിയപ്പോഴും വീടുനിറയെ ആളുകൾ. മക്കളും അവരുടെ ജീവിതപങ്കാളികളും മക്കളുടെ മക്കളും.

കാണെക്കാണെ പടയൊഴിഞ്ഞു. അനിയത്തിമാരിൽ രണ്ടുപേർ ആദ്യംപോയി. പിന്നെ അനിയൻ. നാട്ടിലാണെങ്കിലും ഭർത്താവിൻെറ വീട്ടിനരികിൽ സ്ഥിരതാമസമാക്കിയ അനിയത്തിയും വീടടച്ച് കുട്ടികളേയും കൂട്ടിയാണ് പോന്നത്. അവൾക്കും പോകണം. അവളുടെ കുട്ടികൾ പഠിക്കുന്നത് അവിടെയുള്ള സ്കൂളിലാണ്.

''ഞാൻ ഇവിടെ നില്ക്കാം,'' അവൾ പറഞ്ഞു.

''വേണ്ട.''

അച്ഛരൻെറ കൂടെ രാവും പകലും ആരെങ്കിലും വേണം. അടുക്കളയിലും ഒരാൾ വേണം. അമ്മ ആകേ തകർന്നിരിക്കുന്നു. അച്ഛരൻെറ കൂടെ നില്ക്കുന്ന ആൾക്ക് അച്ഛരനെ പൊക്കാനും മാറ്റിക്കിടത്താനും ശേഷിയുണ്ടാവണം, സന്നദ്ധത മാത്രം പോരാ. ഫിസിയോതെറാപ്പിയും ചെയ്യണം.

''ഇവിടെ ആളില്ലാതെ...''

അവൾ തുനിഞ്ഞുകൂടിയപ്പോഴും പറഞ്ഞു: ''കുട്ടികളുടെ സ്കൂൾ കളയേണ്ട. ശനിയും ഞായറും വന്നാൽ മതി. വല്ലാതെ വിഷമിച്ചാൽ ഞാൻ വിവരം തരാം.''

വിചാരിച്ചതിലേറെ വേഗം അമ്മ ഉയിർത്തെണീറ്റു. വേറെ ആരുമില്ല. എഴുന്നേല്ക്കാതെ പറ്റില്ല. ആവശ്യം ആരോഗ്യത്തിൻേറയും അമ്മ തന്നെ.

ചെറിയ തോതിലാണെന്നാലും നിത്യേനയെന്നോണം അച്ഛരൻെറ സ്ഥിതി മെച്ചപ്പെട്ടു വന്നു. വിളിച്ചാൽ കൃത്യമായി വിളികേൾക്കും, വായിൽ കൊടുത്താൽ ഭക്ഷണം കഴിക്കും. മതിയായാൽ ഇടതുകൈ ഉയർത്തി വേണ്ടെന്നുകാണിക്കും.

അച്ഛരനെ ജീവിതത്തിലേക്കു തിരിച്ചുകൊണ്ടുവരികയെന്ന മഹായജ്ഞം രാപ്പകലില്ലാതെ തുടർന്നു. ഇടതുകൈകൊണ്ടെങ്കിലും ഭക്ഷണം കഴിക്കാനും ആവശ്യങ്ങൾ വികൃതശബ്ദങ്ങളായിട്ടെങ്കിലും അറിയിക്കാനും പിടിച്ചുനടത്തിയാലെങ്കിലും ഇടയിട്ടെങ്കിലും നടക്കാനുമായിക്കിട്ടുക—ഇത്രയേ ഉണ്ടായിരുന്നുള്ളു മഹാലക്ഷ്യം.

പ്രധാനപ്പെട്ട ഒരു മുറി പൊളിഞ്ഞുപോയ വീടുപോലെയാണ് അച്ഛരൻെറ തലച്ചോറ് എന്നാണ് ഡോക്ടർ പറഞ്ഞത്. കൂടെ അതിൻെറ വരാന്തയും ബാൽക്കണിയും പോയി. രാവിലത്തെ മരുന്നുകളും ദേഹശുദ്ധിയും കഴിഞ്ഞാൽ ഫിസിയോതെറാപ്പി. ഉച്ചയൂണും മയക്കവും തീർന്നാൽ വീണ്ടും ഫിസിയോതെറാപ്പി. സ്വാധീനമുള്ള കൈകാലുകൾക്ക് ആരോഗ്യം നിലനില്ക്കാൻ കുഴമ്പുതേച്ച് കുളി.

രാത്രിയിൽ ഉറക്കം നന്നേ കുറവ്. കണ്ണുകളിൽ, നേരം ഇരുട്ടുന്നതോടെ, അകാരണമായ ഭയം. ദുർല്ലഭം ചിലപ്പോൾ അടുത്തുള്ളയാളെ അടിക്കുകയും കുത്തുകയും ചെയ്യും. അമ്മ തനിച്ചായാൽ പറ്റില്ല. കാലുകൾ മുറിച്ച് ഉയരം കുറച്ച കട്ടിലിലാണ് കിടത്തിയതെന്നാലും ഉരുണ്ട് താഴെവീണാൽ കുഴപ്പമാവുമെന്ന് ഡോക്ടർ സൂചിപ്പിച്ചിരുന്നു.

അച്ഛരൻെറ കിടപ്പും മട്ടും മാതിരിയും നാട്ടുകാർക്കും ബന്ധുക്കൾക്കും വളരെവേഗം ഒരു അംഗീകൃത യാഥാർത്ഥ്യമായി. അച്ഛരനുമായി, പ്രതീക്ഷിച്ചതിലേറെ വേഗത്തിൽ, ഇണങ്ങി.

പുതിയ അച്ഛരൻ എന്നാൽ, അമ്മയ്ക്ക്, നടക്കാറായിട്ടില്ലാത്ത ഒരു കുട്ടി! രാത്രി കിടക്കയിൽ മൂത്രമൊഴിക്കും. വായിൽ കൊടുത്ത ഭക്ഷണം ഇറക്കാതെ വെച്ചുകളിക്കും. കോപ്രായങ്ങൾ കാണിക്കും. അക്ഷരസ്ഫുടതയില്ലാതെ സംസാരിക്കും. കാരണം കൂടാതെ ചിരിക്കും. വെറുതേ തോണ്ടും, കരയും.

അമ്മയ്ക്ക് ഉറക്കെയുറക്കെ പരിഭവം പറയാം. ശകാരിക്കുകപോലും ചെയ്യാം! കഴുകാനും തുടയ്ക്കാനും പൂർണ്ണമായ സ്വാതന്ത്ര്യം. മുഴുവനായി അച്ഛരനെ വിട്ടുകിട്ടിയിരിക്കുന്നു.

നർമ്മബോധത്തിൻെറ ബാക്കിയോ അർദ്ധബോധാവസ്ഥയുടെ സവിശേഷതകളോ, കാരണമെന്തായാലും, അച്ഛരനെ ചില കോമാളിത്തങ്ങൾ കാണിക്കാനും പ്രേരിപ്പിച്ചു. സ്വാധീനമില്ലാത്ത കൈ മറ്റേക്കയ്യുകൊണ്ട് പിടിച്ചുയർത്തി താഴേക്കിട്ട് ഒരു കളി. കീഴ്ച്ചുണ്ടും മലർത്തി മേൽച്ചുണ്ട് അകംവലിച്ച് പൂതം നാക്കു കടിച്ചെന്നപോലെ തലകൊണ്ട് മറ്റൊരു കളി. ശേഷിയുള്ള കൈകൊണ്ട് അമ്മയെ പിടിച്ച് കട്ടിലിൽ അരികിലിരുത്തി അമ്മയുടെ ദേഹത്തേക്ക് ചാഞ്ഞൊരു കിടത്തം.

അമ്മ വായ പൊത്തി ചിരിക്കും. ''ഇതേ ഇപ്പൊ നന്നായേ്യ!''

അച്ഛരനും കുലുങ്ങിക്കുലുങ്ങി ചിരിക്കും.

അച്ഛരനെ താങ്ങാനും പിടിച്ച് എഴുന്നേല്പിക്കാനും അമ്മയ്ക്ക് ശക്തിയില്ല. നല്ല ആയവും നീളവുമുള്ള ഒരു ആളെ അശുവായ അമ്മ എങ്ങനെ താങ്ങാൻ.

തലച്ചോറിൽ അച്ഛരനെ ശല്യപ്പെടുത്തിയിരുന്ന ഭാഗങ്ങൾ നശിപ്പിച്ച് അച്ഛരൻ സ്വതന്ത്രനും സന്തുഷ്ടനുമായി എന്ന് ചിലപ്പോൾ തോന്നി. വളർച്ചയുടെ ഭാരങ്ങൾ നീങ്ങി ചെറിയകുട്ടിയായതുപോലെ. രാത്രിയിലെ ഭാവമാറ്റമോ, ഇതിൻെറ മറുവശവും. ഇരുട്ടിനെ ഭയം. ഉറക്കമില്ല. ചുറ്റിലും ആളുകൾ വേണം. അവരൊക്കെ ഉണർന്നിരിക്കുകയും വേണം.

ഡോക്ടറോട് പറഞ്ഞപ്പോൾ കിട്ടിയ മറുപടി: ''സെഡേറ്റീവ്സ് കൊടുക്കാൻ വയ്യ. ഭയം എന്തിനേയെന്നൊന്നും പറയാൻ ആർക്കും കഴിയുകയും ഇല്ല. മനസ്സിലുള്ള ഭയം കൺമുന്നിലുള്ളതോ ഉണ്ടായിരുന്നതോ ആയ എന്തെങ്കിലും ഒന്നിൻെറ ഫലമായിക്കൊള്ളണമെന്നില്ല. വിശപ്പില്ലായ്മപോലെ വെറുതേയും വരാം. ഒരു ഗുണമുണ്ട്: നെഞ്ചുവേദന ഇനി ഉണ്ടാവില്ല; പൂർണ്ണവിശ്രമമാണല്ലൊ.''

അന്നത്തെ ഘട്ടത്തിൽ അച്ഛരന് ചുറ്റുപാടുകളേക്കുറിച്ച് പൂർണ്ണബോധമുണ്ടായിരുന്നു. പോളിടെക്നിക്കിൽ പഠിക്കാൻ പോകുകയാണെന്നഭാവത്തിൽ ഊരുചുറ്റി നടക്കുന്ന പേരക്കുട്ടിയെ കൈയിൽക്കിട്ടിയാൽ വാത്സല്യത്തോടെ ചെകിടത്തൊരടിയാണ് ആദ്യം. ചിരിച്ചുകൊണ്ടാണ് അടി. പിന്നെ, ശേഷിയുള്ള കൈകൊണ്ട് അവനുമായി കരാട്ടെസ്റ്റൈൽ മൽപ്പിടുത്തം. താനൊരു കരാട്ടേ അഭ്യാസിയാണെന്നാണ് അവൻെറ ഹുങ്ക്. വീട്ടിൽ സൂക്ഷിച്ചിരുന്ന ഇഷ്ടികയും ഓടുമൊക്കെ അഭ്യാസപ്രദർശനങ്ങളിലൂടെ അവൻ, അച്ഛരന് അസുഖം വരുന്നതിനുമുമ്പേതന്നെ, ഉടച്ചുകഴിഞ്ഞിരുന്നു. വീടുപണി കഴിഞ്ഞതിൻെറ ബാക്കി, തേങ്ങവീണ് ഓടുവല്ലതും ഉടഞ്ഞാൽ മാറ്റാൻ വെച്ചിരുന്നത്. തന്നെ തൻെറ പ്രതിദ്വന്ദി കിടക്കയിൽ മറിച്ചിടുവോളം അച്ഛരൻ യുദ്ധം തുടരും. വലിയ കാര്യമാണ്, അവനെ. പിടിച്ചുനടത്താനും രാത്രി കാവലിരിക്കാനും സഹായം അവനായിരുന്നു.

യുദ്ധം കാണുന്ന അമ്മ വായ പൊളിച്ച് നില്ക്കും: ''ഇതെന്ത് കഥ!''

''മുത്തച്ഛരന് ബ്ളാക്ബെൽറ്റ് കിട്ടാനാണ്!'' കരാട്ടേക്കാരൻ ചിരിക്കും: ''അമ്മമ്മ മാറിക്കോളണം!''

അച്ഛരൻ ചിരിച്ചുചിരിച്ചു ശ്വാസംമുട്ടുന്നത് കണ്ട് അമ്മയും ചിരിക്കും: ''ഒരു കയ്യേ ഉള്ളു! അതിനും വല്ലതും പറ്റിയാൽ...!''

ദിവസവും രാവിലെ അവൻ ഒരു നോട്ടുപുസ്തകം അച്ഛരൻെറ മുന്നിൽ നിവർത്തി ഇടതുകൈയിൽ പേന പിടിപ്പിക്കും: ''തറ!''

അച്ഛരൻ എഴുതാൻ ശ്രമിക്കും. അക്ഷരങ്ങൾ ഓർമ്മയില്ല. കറപറയെന്ന് വരയ്ക്കും, ക്ഷമനശിച്ച്.

''മുത്തച്ഛരാ, ഒന്നാംക്ളാസ്സിൽ തോല്ക്കും! നേരെ എഴുതു. തറ!''

വയ്യ എന്ന് തല പിന്നോക്കം മലർത്തി അച്ഛരൻ പേന വിടും.

അവൻ കൈപിടിച്ച് എഴുതിക്കും.

അമ്മ ഇടപെടും: ''അത്ര മതി.''

''പോരാ! ഫസ്റ്റ് റാങ്ക് കിട്ടണം!''

അമ്മ അവൻെറ നേരെ കയ്യോങ്ങും: ''ചെക്കാ!''

''എന്നാൽ നിങ്ങളൊന്നു തല്ലിൻ!'' കൈയും കെട്ടി അവൻ നില്ക്കും. തല്ലില്ല എന്ന് അവന് അറിയാം. അത്രയ്ക്ക് പ്രിയമാണ്, അമ്മയ്ക്കവനെ. മറ്റൊരു കാരണവുമുണ്ട്. ഒരിക്കൽ അറിയാതെയൊന്നു തല്ലിയിട്ട്, അവൻ ദേഹം ബലംപിടിച്ചതിനാൽ, അമ്മ ഒരാഴ്ച കൈയും വേദനിച്ച് നടന്നു.

ധൈര്യമുണ്ടെങ്കിൽ അവനെ തല്ലുന്നതൊന്നു കാണട്ടെ എന്ന് മുദ്ര കാണിച്ച് അച്ഛരൻ അമ്മയോട് ചിരിക്കും.

രണ്ടാമത്തെ പെങ്ങളുടെ മകനെ കിട്ടിയാൽ മറ്റൊരു കളി. അവന് പത്തായില്ല വയസ്സ്. തൻെറ വയ്യാത്ത കൈ അച്ഛരൻ തന്നെ പിടിച്ചുപൊക്കി അവൻെറ ചുമലിൽ വച്ചുകൊടുക്കും. അതും പേറി അവൻ നിന്നുകൊള്ളണം. അവൻെറ അക്ഷമ അച്ഛരന് ചിരിക്കാൻ വകയാവുന്നു. പിന്നെ, അവൻ അച്ഛരൻെറ അടിവാങ്ങാതെ അച്ഛരനെ തോണ്ടാൻ ചെല്ലുക എന്നൊരു കളി. ഇടതുകൈ, ഉയർത്തിപ്പിടിച്ച് പടക്കളത്തിലിറങ്ങിയവരുടെ ശൈലിയിൽ, അച്ഛരൻ വിറപ്പിച്ചുകൊണ്ടേയിരിക്കും.

എല്ലാ കാര്യങ്ങളും അറിയുന്നുണ്ട് എന്ന് തീർച്ചയായത് കരാട്ടേക്കാരന് അപ്പെൻറിസൈറ്റിസ് വന്നപ്പോഴാണ്. ഡോക്ടർ വന്നു നോക്കിയിട്ട് ഉടനെ ശസ്ത്രക്രിയ വേണമെന്നു പറഞ്ഞു. അച്ഛരനെ അറിയിക്കേണ്ട എന്ന് നിശ്ചയിച്ചു. പക്ഷേ, അവനെ കാറിൽ കയറ്റി നഴ്സിങ്ങ് ഹോമിലേക്ക് കൊണ്ടുപോകുന്ന മുഹൂർത്തത്തിൽ അച്ഛരൻ ബഹളം തുടങ്ങി.

ശസ്ത്രക്രിയയുടെ കാര്യം അറിഞ്ഞിട്ടില്ല എന്ന് തീർച്ചയുള്ളതുകൊണ്ട് പ്രശ്നമെന്ത് എന്ന് അദ്ഭുതമായി. അമ്മയാണ് അടുത്തുണ്ടായിരുന്നത്. അച്ഛരൻ ക്ഷുഭിതനായി ഒച്ചയെടുക്കാനും ആംഗ്യംകാട്ടാനും തുടങ്ങിയപ്പോൾ അമ്മ വിരണ്ടു. വെള്ളം കുടിക്കണോ, മൂത്രമൊഴിക്കാനാണോ, എഴുന്നേല്ക്കാനാണോ എന്നിങ്ങനെ നൂറായിരം അന്വേഷണങ്ങൾക്കും ഇല്ലെന്നും അല്ലെന്നും വേണ്ടെന്നും ഒക്കെ അർത്ഥത്തിൽ മൂളലും കുടച്ചിലും.

രോഗിയും, കൂടെ അളിയനും, രണ്ടുപേർ വേറെയും കയറി കാർ നീങ്ങുന്നതുവരെ അമ്മ ഒരുവിധം കഴിച്ചുകൂട്ടി. പൊറുതിയില്ലാതായപ്പോൾ വിളിച്ചു: ''ഇദാ, ഇവടെ....''

കടന്നുചെന്ന പടി കൈ ബലമായി പിടിച്ച് തുറിച്ചൊരു നോട്ടം. മുഖവും നെറ്റിയും വിയർത്തിരിക്കുന്നു. പൂമുഖത്തേക്ക് പോകണമെന്നു ശാഠ്യം. പിടിച്ചുനടത്തിക്കൊണ്ടുപോയി. പൂമുഖത്തെത്തിയപ്പോൾ മുറ്റത്തിറങ്ങണം. എത്ര കെഞ്ചിയിട്ടും ശാഠ്യം തന്നെ.

മുറ്റത്തിറക്കിയപ്പോഴോ, നിരത്തിലേക്കു പോകണം! പോയേ തീരു. കടുത്ത അങ്കം.

ബഹളം കേട്ട് അയൽവീട്ടുകാരും വഴിപോക്കരും വന്നു.

പെട്ടെന്നാണ് ബോധോദയമുണ്ടായത്: ആസ്പത്രിയിലേക്ക് പോകാനാണ് ഒരുക്കവും തിടുക്കവും!

സന്തോഷവും സങ്കടവും ഒപ്പം തോന്നി. കാര്യങ്ങൾ അറിയുന്നു എന്ന സന്തോഷം. സങ്കടം എന്തിനെന്ന് നിശ്ചയവുമില്ല.

മുറ്റത്ത് നിന്ന നില്പിൽ അവൻെറ അസുഖത്തിൻേറയും ശസ്ത്രക്രിയയുടേയും അതിനു ചെയ്ത ഏർപ്പാടുകളുടേയും എല്ലാ വിവരങ്ങളും പറഞ്ഞുകൊടുത്തു.

തോളിൽ തലചായ്ച്ച് കിതപ്പടക്കി അച്ഛരൻ പിന്നെ ചെയ്തത് പൂമുഖത്തെ ചാരുകസേര ചൂണ്ടിക്കാട്ടുകയാണ്. അതിൽ കൊണ്ടുചെന്ന് ഇരുത്തിയപ്പോൾ നിരത്തിലേക്ക് നോക്കി വേണം ഇരിപ്പ് എന്ന് ശാഠ്യം. പോരാ,



ശേഷം 50–ാം പേജിൽ

# ബെന്ദ്രെയുടെ കലാജീവിതം

കെ.സി. ചിത്രഭാനു



ആയിരത്തിത്തൊള്ളായിരത്തി ഇരുപത്തിഒമ്പത്. ഇന്തോറിലെ സർക്കാർ കലാവിദ്യാലയത്തിൽ, വിശ്രുത ചിത്രകാരനും ആചാര്യനുമായ ദേവ് ലലികറിന്റെ ക്ളാസ്സ് നടക്കുന്നു. ഒരു മണ്ണെണ്ണ ടിന്നും മറ്റ് ചില വസ്തുക്കളും നിശ്ചലദൃശ്യപഠനത്തിനുവേണ്ടി ഒരുക്കി, ജലച്ചായത്തിൽ ആ ദൃശ്യം പകർത്താൻ അദ്ദേഹം തന്റെ കുട്ടികളോടാവശ്യപ്പെട്ടു. മിക്കവരും നീലയും ചാരനിറവും പ്രയോഗിച്ചപ്പോൾ ഒരു കുട്ടി തികച്ചും വ്യത്യസ്തമായി തവിട്ടും നീലയും ചേർന്ന കൂട്ടുകൾ ഉപയോഗിച്ചു. ദേവ് ലലികർ ആ ചിത്രം കണ്ട് വിസ്മയിച്ചുപോയി. ആ ചിത്രം ക്ളാസ്സിലെ മുഴുവനും കുട്ടികളും കാൺകെ പൊക്കിപ്പിടിച്ച് ആ അദ്ധ്യാപകൻ പറഞ്ഞു, 'ഈ കുട്ടി ഭാവിയിൽ ഒരതുല്യപ്രതിഭയാവും' എന്ന്.

ആ കുട്ടിയാണ്, പില്ക്കാലത്ത് അന്തർദ്ദേശീയതലത്തിൽ വിഖ്യാതനായിത്തീർന്ന ചിത്രകാരൻ ശ്രീധർ നാരായണൻ ബെന്ദ്രെ. ഗുരുവിന്റെ പ്രവചനം സാക്ഷാത്ക്കരിക്കപ്പെട്ടുവെന്ന് ബെന്ദ്രെയുടെ കലാജീവിതത്തിലെ നേട്ടങ്ങൾ വ്യക്തമാക്കുന്നു. സമകാലീന ഭാരതീയ ചിത്രകലയിലെ വിഖ്യാതരായ ഒട്ടേറെ കലാകാരന്മാർക്ക് ഗുരുവും മാതൃകയുമായിരുന്നു ബെന്ദ്രെ. അറുപതോളം വർഷത്തെ നിസ്തന്ദ്രമായ കലാസപര്യക്കുശേഷം അദ്ദേഹം ഈയിടെ അന്തരിച്ചു.

കേരളത്തിലെ, പ്രത്യേകിച്ച് തിരുവനന്തപുരത്തെ കലാസ്വാദകർ ബെന്ദ്രെയെ ഓർക്കുന്നുണ്ടാവും. 1986–ൽ അദ്ദേഹം ഒരു മാസത്തോളം തിരുവനന്തപുരത്ത് ഫൈൻ ആർട്സ് കോളേജിന്റെ അതിഥിയായി താമസിച്ചിരുന്നു. ഇവിടത്തെ വിദ്യാർത്ഥികളുമായി ഇടപഴകിയും ആശയവിനിമയം നടത്തിയും അവർക്ക് മാർഗ്ഗദർശനം നല്കിയുമാണ് ബെന്ദ്രെ അക്കാലം ചെലവഴിച്ചത്. തിരുവനന്തപുരത്തും പരിസരപ്രദേശങ്ങളിലും ചുറ്റിക്കറങ്ങി, നാടിനെയും ജനസംസ്ക്കാരത്തെയും നിരീക്ഷിക്കാനും ആ ദൃശ്യാനുഭവങ്ങളെ സ്കെച്ചുകളിലൂടെയും ചിത്രങ്ങളിലൂടെയും പകർത്താനും ആ സന്ദർശനം അദ്ദേഹം ഉപയോഗിച്ചു. 1986–87 കാലങ്ങളിൽ ബെന്ദ്രെ വരച്ച ചിത്രങ്ങളിൽ കാണുന്ന മനുഷ്യരൂപങ്ങളും പ്രകൃതിയും ആ കേരള സന്ദർശനത്തിന്റെ മായാത്ത സ്മരണകളായി നിലകൊള്ളുന്നു. ചന്തയിലേക്ക് എന്ന ചിത്രം തന്നെ ഇതിനൊരുദാഹരണമാണ്.

ആയിരത്തിത്തൊള്ളായിരത്തിപത്തിൽ, ഇന്തോറിൽ ഒരു ബ്രാഹ്മണകുടുംബത്തിലാണ് ബെന്ദ്രെ ജനിച്ചത്. അച്ഛൻ ശ്രീധർ ബൽവന്ത് ബെന്ദ്രെ ഒരു സർക്കാർ ഓഫീസിൽ ഗുമസ്തനായിരുന്നു. അച്ഛന് കലയിൽ പ്രത്യേകിച്ച് അഭിരുചിയൊന്നുമുണ്ടായിരുന്നില്ലെങ്കിലും അമ്മ ഒരു കലാകാരിയായിരുന്നു. അവർ വിശേഷാവസരങ്ങൾക്കുവേണ്ടി ദൈവീകരൂപങ്ങൾ വരയ്ക്കുകയും കളിമണ്ണിൽ മെനയുകയും ചെയ്യുമായിരുന്നു. അമ്മയിലെ കലാവാസനയാകാം മകനിൽ മുളപൊട്ടി വളർന്നത്. കുട്ടിക്കാലം മുതൽക്കേ ചിത്രരചനയിലുള്ള അഭിരുചിയും ആവേശവും ബെന്ദ്രെയിൽ കാണാമായിരുന്നു. എങ്കിലും, മകനെ ഒരു സർക്കാർ ഗുമസ്തനായി കാണാനാണ് അച്ഛൻ ആഗ്രഹിച്ചത്.



ശ്രീധർ നാരായൺ ബെന്ദ്രെ

സ്കൂൾ വിദ്യാഭ്യാസത്തിനുശേഷം ബെന്ദ്രെ ആയിരത്തിത്തൊള്ളായിരത്തി ഇരുപത്തി ഒമ്പതിൽ ഇന്തോറിലെ ഗവൺമെന്റ് ആർട്സ്കൂളിൽ പഞ്ചവത്സര ഡിപ്ളോമ കോഴ്സിന് ചേർന്നു. വീടിന്നടുത്തായതുകൊണ്ടും പഠനസാമഗ്രികൾ സൗജന്യമായി ലഭിക്കുമെന്നതു കൊണ്ടുമായിരുന്നു അച്ഛൻ മകന്റെ അഭിലാഷത്തിന് വഴങ്ങിയത്. ആയിരത്തിത്തൊള്ളായിരത്തി മുപ്പത്തിനാലിൽ ബെന്ദ്രെ കോഴ്സ് വിജയകരമായി പൂർത്തിയാക്കി. ദേവ് ലലികറിന്റെ കീഴിലുള്ള ശിക്ഷണമായിരുന്നു, ബെന്ദ്രെയിലെ കലാകാരന്റെ അടിത്തറ. പ്രകൃതിയുടെ വിവിധ രൂപഭാവങ്ങൾ വ്യത്യസ്തമായ പ്രകാശതലങ്ങളിൽ പ്രത്യക്ഷപ്പെടുന്നത് നിരീക്ഷിക്കാനും വർണ്ണങ്ങളിലൂടെ ആവിഷ്കരിക്കാനും ഗുരു തന്റെ ശിഷ്യനെ പരിശീലിപ്പിച്ചു. പ്രഭാതങ്ങളിലും മദ്ധ്യാഹ്നങ്ങളിലും സായാഹ്നങ്ങളിലും നിലാവിലും മണ്ണെണ്ണ വിളക്കിന്റെ വെട്ടത്തിലും വസ്തുക്കളെ നിരീക്ഷിച്ച് ചിത്രതലത്തിൽ അവതരിപ്പിക്കാൻ ബെന്ദ്രെ അഭ്യസിച്ചു. ഈ പരിശീലനമാണ് ബെന്ദ്രെയെ പിൽക്കാലത്ത് വർണ്ണങ്ങളുടെ ആചാര്യനാക്കിയത്. ഇക്കാലത്ത് ആനുകാലിക കലാകാരന്മാരുടെ രചനകളും മ്യൂസിയങ്ങളിലെ ചിത്രശേഖരങ്ങളും നേരിൽ പോയി കണ്ട് മനസ്സിലാക്കാനും അവസരം ലഭിച്ചു. ബെന്ദ്രെയും സഹപാഠികളും കൂടി അജന്തയിലേക്ക് ഒരു യാത്ര നടത്തി അവിടത്തെ ചുവർചിത്രങ്ങളിലെ ആഖ്യാന ശൈലിയും സാങ്കേതികരീതിയും മനസ്സിലാക്കി. അന്നത്തെ ചിത്രകാരന്മാരിൽ പലർക്കും അജന്താചിത്രങ്ങൾ മാർഗ്ഗദർശിയായിരുന്നെങ്കിലും ബെന്ദ്രെയിൽ അവ കാര്യമായ സ്വാധീനമൊന്നും ചെലുത്തിയില്ല. ആ പാരമ്പര്യശൈലിയേക്കാളേറെ അക്കാദമിക് റിയലിസമെന്ന് വിളിക്കാവുന്ന ശൈലിയാണ് ആയിരത്തിത്തൊള്ളായിരത്തി മുപ്പതുകളിൽ ബെന്ദ്രെ വരച്ചിരുന്ന ചിത്രങ്ങളിൽ കാണുന്നത്. ആയിരത്തിത്തൊള്ളായിരത്തി മുപ്പത്തിനാലിൽ ബോംബെ ആർട്ട് സൊസൈറ്റി സംഘടിപ്പിച്ച വാർഷിക ചിത്രപ്രദർശനത്തിലാണ് ബെന്ദ്രെ ആദ്യമായി പങ്കെടുത്തത്.



അക്കാലത്ത് സമകാലീന ഭാരതീയകലയുടെ വളർച്ചയ്ക്കും പരിപോഷണത്തിനുമായി നിലകൊണ്ടിരുന്ന ഒരു പ്രധാന സംഘടനയായിരുന്ന ബോംബെ ആർട്ട് സൊസൈറ്റി നടത്തിയ പ്രസ്തുത പ്രദർശനത്തിൽ ബെന്ദ്രെയുടെ 'വാഗബോണ്ട്' എന്ന ചിത്രം വെള്ളിമെഡൽ നേടി. പഠനം പൂർത്തിയായ ഉടനെ ലഭിച്ച ഈ പുരസ്ക്കാരം ആനുകാലിക കലാരംഗത്ത് ബെന്ദ്രേയ്ക്ക് അംഗീകാരം നേടിക്കൊടുത്തു. ഇതിനുപുറകെ ബഹുമതികളും സമ്മാനങ്ങളും അദ്ദേഹത്തെ തേടിയെത്താൻ തുടങ്ങി. ആയിരത്തിത്തൊള്ളായിരത്തി മുപ്പത്തിയഞ്ചിൽ ബോംബെ ആർട്ട് സൊസൈറ്റിയുടെ വാർഷികപ്രദർശനത്തിലുണ്ടായിരുന്ന ബെന്ദ്രെയുടെ 'ഒരു ആകർഷകമായ തെരുവുദൃശ്യം' എന്ന ചിത്രം വെള്ളിമെഡലും പ്രശംസാപത്രവും നേടി. തുടർന്നുള്ള വർഷങ്ങളിൽ ബെന്ദ്രെ ഭാരതത്തിന്റെ വൈവിദ്ധ്യമാർന്ന മുഖച്ഛായകളും വിചിത്ര ദൃശ്യങ്ങളും സാംസ്കാരിക ബിംബങ്ങളും തന്റെ ചിത്രങ്ങളിൽ ആവിഷ്ക്കരിച്ചുപോന്നു. ആയിരത്തിത്തൊള്ളായിരത്തി നാല്പത്തിയൊന്നിൽ ബോംബെ ആർട്ട് സൊസൈറ്റിയുടെ അത്യുന്നത പുരസ്ക്കാരമായ സുവർണ്ണ മെഡൽ ബെന്ദ്രെയുടെ 'കാശിയിലെ ദൃശ്യം' എന്ന ചിത്രം കരസ്ഥമാക്കി. ബെന്ദ്രെ ഇതിനകം ജലച്ചായം, ഗോഷെ, എണ്ണച്ചായം എന്നീ സങ്കേതങ്ങളിൽ അസൂയാർഹമായ പ്രാവീണ്യം നേടിയിരുന്നു. ഓരോ ദൃശ്യത്തെയും അതിന്റെ തനിമയിൽ പ്രത്യേകമായ വർണ്ണച്ചേരുവകളിലൂടെ ആവിഷ്ക്കരിക്കുന്നതിൽ തനതായൊരു ശൈലി അദ്ദേഹം രൂപീകരിച്ചെടുത്തു. അതോടൊപ്പം വർണ്ണസങ്കലനത്തിലും പ്രയോഗത്തിലും നൂതന പരീക്ഷണങ്ങൾ തുടരുകയും ചെയ്തു.

പുതിയ മേഖലകൾ തേടി അദ്ദേഹം ആയിരത്തിത്തൊള്ളായിരത്തി മുപ്പത്തി ഒമ്പതിൽ കാശ്മീരിലെത്തി. അവിടെവച്ച് അദ്ദേഹം നിരവധി സ്കെച്ചുകളും ചിത്രങ്ങളും വരയ്ക്കുകയും പ്രദർശിപ്പിക്കുകയും ചെയ്തു. ഇതേ വർഷം തന്നെ കാശ്മീർ സർക്കാർ സർവ്വീസിൽ ചിത്രകാരനും പത്രപ്രവർത്തകനുമായി ജോലികിട്ടി. മൂന്നുവർഷത്തിനുശേഷം ആ ജോലിയിൽ മടുപ്പുതോന്നിയപ്പോൾ അതുപേക്ഷിച്ച് പുതിയ മണ്ഡലങ്ങൾ തേടി പുറപ്പെട്ടു. അദ്ദേഹം നേരെ ചെന്നെത്തിയത് കോയമ്പത്തൂരായിരുന്നു. തികച്ചും വ്യത്യസ്തമായ പ്രവർത്തനമേഖലയിലാണ് നാം അദ്ദേഹത്തെ കാണുന്നത്. സിനിമകളുടെ കലാസംവിധാന നിർവ്വഹണമായിരുന്നു പുതിയ തൊഴിൽ. തിരക്കേറിയ ആ ദിനങ്ങളിലും അദ്ദേഹം സ്കെച്ചുകളും പെയിന്റിംഗുകളും ചെയ്യാൻ സമയം കണ്ടെത്തിയിരുന്നു. ബെന്ദ്രെ തന്റെ ജീവിതസഖിയെ കണ്ടുമുട്ടിയത് ഇക്കാലത്തായിരുന്നു. മദ്രാസിൽ വച്ച് യാദൃശ്ചികമായി പത്മയെ കണ്ടു; അതൊരു സൗഹൃദമായി; ഒടുവിൽ വിവാഹബന്ധത്തിൽ കലാശിക്കുകയും ചെയ്തു. ഒരു കലാകാരനെ വിവാഹം ചെയ്താലുണ്ടായേക്കാവുന്ന ജീവിത ക്ളേശങ്ങളെപ്പറ്റി ബെന്ദ്രെ നല്കിയ താക്കീതുകൾ അവഗണിച്ച്, അദ്ദേഹത്തിന്റെ ജീവിതപങ്കാളിയാവാൻ പത്മ തയ്യാറായി. ആയിരത്തിത്തൊള്ളായിരത്തി നാല്പത്തിരണ്ടിൽ ആയിരുന്നു അവരുടെ വിവാഹം. അധികം താമസിയാതെ, കടുത്ത സാമ്പത്തിക ഞെരുക്കത്തിൽപ്പെട്ട ബെന്ദ്രെ പത്നീസമേതം ബോംബെയിലെത്തി. ആയിരത്തിത്തൊള്ളായിരത്തി നാല്പത്തിമൂന്നിൽ ഒരു ഏകാംഗപ്രദർശനത്തോടെ അദ്ദേഹം ബോംബെയിലെ കലാരംഗത്ത് വീണ്ടും പ്രത്യക്ഷപ്പെട്ടു. ആ പ്രദർശനം ഒരു വൻ സാമ്പത്തികവിജയമായതോടെ ബെന്ദ്രെയുടെ ഭാഗ്യം തെളിഞ്ഞു. സാമ്പത്തികമായ ഭദ്രതയ്ക്കുപുറമേ കലാരംഗത്ത് സ്വന്തം നിലയുറപ്പിക്കാനും ആ പ്രദർശനം സഹായിച്ചു.



നാട്ടിൻപുറത്തിന്റെ ചാരുത
ഒരു ബെന്ദ്രെ ചിത്രം

ബെന്ദ്രെ ഒരു മാതൃകാ കലാദ്ധ്യാപകൻ കൂടിയായിരുന്നു. ആയിരത്തിത്തൊള്ളായിരത്തി നാല്പത്തിയഞ്ചിൽ ശാന്തിനികേതനിൽ ആസ്ഥാന കലാദ്ധ്യാപകനായി ക്ഷണിക്കപ്പെട്ടതോടെയാണ് അദ്ധ്യാപനരംഗത്ത് ബെന്ദ്രെയുടെ പ്രവേശം. ശാന്തിനികേതനിലെ പ്രമുഖകലാചാര്യന്മാരായ നന്ദലാൽ ബോസ്, രാംകിങ്കർ, ബിനോദ്ബിഹാരി മുഖർജി എന്നിവരുമായി അടുക്കാനും അവരുടെ കലാവീക്ഷണവും സൗന്ദര്യമീമാംസയും മനസ്സിലാക്കാനും ഇവിടെവച്ച് ബെന്ദ്രേക്കവസരം ലഭിച്ചു. പൗരസ്ത്യമായ കലാവീക്ഷത്തിനും സാങ്കേതിക സമ്പ്രദായങ്ങൾക്കും പ്രാമുഖ്യം കൊടുത്തുകൊണ്ടുള്ള അവിടത്തെ പാഠ്യക്രമം അദ്ദേഹം ഉൾക്കൊണ്ടു.

ശാന്തിനിതേകനിൽ നിന്ന് തിരിച്ചെത്തിയ ബെന്ദ്രേയ്ക്ക് ഒരു പാശ്ചാത്യ രാജ്യസന്ദർശനത്തിനവസരം കിട്ടി. ബെന്ദ്രെയുടെ ഒരു സുഹൃത്ത് അമേരിക്കൻ ഐക്യനാടുകളിലെ കലാശേഖരങ്ങളും കലാവിദ്യാഭ്യാസ സ്ഥാപനങ്ങളും നേരിൽക്കണ്ട് പഠിക്കാനായി ഒരു യാത്രയ്ക്കവസരമൊരുക്കിക്കൊടുത്തു. ആറുമാസക്കാലം അദ്ദേഹം അമേരിക്കയിൽ ചെലവഴിച്ചു. ഈ യാത്രയിൽ അദ്ദേഹം കൂടെ കൊണ്ടുപോയിരുന്ന ചിത്രങ്ങളുടെ പ്രദർശനം അമേരിക്കയിലെ ആറ് പ്രധാന കേന്ദ്രങ്ങളിൽ വച്ച് നടന്നു. ആയിരത്തിത്തൊള്ളായിരത്തി നാല്പത്തിയെട്ടിൽ ന്യൂയോർക്കിലെ വിന്റ്മാർ ഗാലറിയിൽവച്ച് നടന്നതായിരുന്നു ബെന്ദ്രെയുടെ ആദ്യത്തെ വിദേശപ്രദർശനം. ന്യൂയോർക്കിൽ നിന്ന് ലണ്ടനിലെത്തിയ ബെന്ദ്രെ അവിടത്തെ മ്യൂസിയങ്ങളും ഗാലറികളും സന്ദർശിച്ചു. ലണ്ടനിലെ റോയൽ അക്കാദമി ആയിടെ നടത്തിയ കലാപ്രദർശനത്തിൽ പങ്കെടുക്കാനും ബെന്ദ്രെയ്ക്കവസരം ലഭിച്ചു. ആയിടെ ലണ്ടനിൽ നിന്നും പുറത്തിറങ്ങിയ 'ദി ആർട്ടിസ്റ്റ്' എന്ന മാസികയുടെ പുറംചട്ടയായി വന്നത് ബെന്ദ്രെയുടെ ഒരു പെയിന്റിംഗ് ആയിരുന്നു. ലണ്ടനിൽ നിന്ന് യാത്രതിരിച്ച ബെന്ദ്രെ ഹോളണ്ടിലെയും പാരീസിലെയും കലാശേഖരങ്ങൾ സന്ദർശിച്ചു. പതിനേഴാം നൂറ്റാണ്ട് മുതൽ ഇരുപതാം നൂറ്റാണ്ടിന്റെ ആരംഭം വരെയുള്ള കാലത്ത് രചിക്കപ്പെട്ട വിശ്വപ്രസിദ്ധ ചിത്രകാരന്മാരുടെ സൃഷ്ടി



ശാലീനത—ബെന്ദ്രെയുടെ ഒരു രചന

കൾ നേരിൽ കാണാനവസരം ലഭിച്ചത് അവിസ്മരണീയമായ ഒരു അനുഭവമായിരുന്നെന്ന് ബെന്ദ്രെ പറയുമായിരുന്നു. ഇവരിൽ പലരുടേയും രചനകൾ അദ്ദേഹത്തെ പില്ക്കാലത്ത് സ്വാധീനിച്ചിട്ടുണ്ട്—പ്രത്യേകിച്ച് റെംബ്രാ, വാൻഗോഘ്, ഗൊഗാൻ, സെസാൻ എന്നിവരുടെ ചിത്രങ്ങൾ. വിദേശയാത്രാനുഭവങ്ങളുമായി 1948-ൽ അദ്ദേഹം തിരിച്ചെത്തിയത് സ്വതന്ത്രഭാരതത്തിലേക്കായിരുന്നു.

വിദേശയാത്രയിൽ നിന്ന് നേടിയ അറിവുകളും അനുഭവങ്ങളും ബെന്ദ്രെയുടെ കലയോടുള്ള സമീപനത്തിലും വീക്ഷണത്തിലും പ്രകടമായ പരിവർത്തനങ്ങൾ വരുത്തി. കലാവിദ്യാഭ്യാസരീതിയിൽ കാലാനുസൃതമായി വരുത്തേണ്ട പരിഷ്ക്കാരങ്ങളെപ്പറ്റി അദ്ദേഹം ബോധവാനായെന്നുമാത്രമല്ല, അവ പ്രയുക്തമാക്കുന്നതിനുവേണ്ടി പരിശ്രമിക്കുകയും ചെയ്തു. സാങ്കേതിക വൈദഗ്ദ്ധ്യത്തേക്കാൾ ആശയശുദ്ധിക്കും മൗലികതയ്ക്കുമാണ് കലാസൃഷ്ടിയിൽ പ്രാധാന്യം നല്കേണ്ടതെന്ന് അദ്ദേഹത്തിന് തോന്നി. ചിത്രങ്ങളിൽ, വിഷയത്തിനും അവതരണസന്ദർഭത്തിനുമനുസരിച്ച് രൂപങ്ങളെ വക്രീകരിക്കണമെന്നും ചിത്രതലം ചലനാത്മകമാക്കണമെന്നും അദ്ദേഹം അഭിപ്രായപ്പെട്ടു. തന്റെ പുതിയ ആശയങ്ങളുടെ സാക്ഷാത്കാരത്തിനായി വെമ്പുന്ന മനസ്സോടെ, ബെന്ദ്രെ 1950-ൽ ബറോഡയിലെ എം.എസ്. യൂണിവേഴ്സിറ്റിയിലെ ഫൈൻ ആർട്സ് ഫാക്കൽറ്റിയിൽ, പെയിന്റിംഗ് വിഭാഗത്തിൽ റീഡറായി ജോലിയിൽ പ്രവേശിച്ചു. അദ്ദേഹം തന്റെ അറിവുകളും അനുഭവങ്ങളും ശിഷ്യന്മാരുമായി പങ്കിട്ടു. അദ്ദേഹത്തിന്റെ ഒരപൂർവ്വ വിദ്യാർത്ഥിയും പ്രശസ്തകലാചരിത്രകാരനുമായ ഡോ. രത്തൻ പരിമു ബെന്ദ്രെ ദിനങ്ങളെപ്പറ്റി പറഞ്ഞതോർക്കുന്നു: "പാഠ്യക്രമത്തിന്റെ പരിധികൾക്കകത്ത് നിന്ന് പരമാവധി സ്വാതന്ത്ര്യം അദ്ദേഹം അനുവദിക്കുമായിരുന്നു. ഓരോ വിദ്യാർത്ഥിയുടെയും സവിശേഷമായ കഴിവുകളും അഭിരുചികളും മനസ്സിലാക്കാനും അവരെ അതിനനുസൃതമായി സ്വന്തം ആവിഷ്ക്കാരശൈലി വികസിപ്പിച്ചെടുക്കുന്നതിൽ സഹായിക്കാനും അദ്ദേഹം പ്രയത്നിക്കുമായിരുന്നു. എന്നാൽ തന്റെ ശൈലിയോ ആശയങ്ങളോ വിദ്യാർത്ഥികളിൽ ഒരിക്കലും അടിച്ചേല്പിച്ചിരുന്നില്ല". സമകാലീന കലാസൃഷ്ടികളുമായും പ്രാചീന ചിത്ര-ശില്പ-വാസ്തുശില്പ മാതൃകകളുമായും വിദ്യാർത്ഥികളെ പരിചയപ്പെടുത്തുന്നതിനായി അദ്ദേഹം പഠനയാത്രകൾ പാഠ്യക്രമത്തിലുൾപ്പെടുത്തി; തന്റെ വിദ്യാർത്ഥികളുടെ ചിത്രപ്രദർശനങ്ങൾ മഹാനഗരങ്ങളിൽ സംഘടിപ്പിച്ച് അവരെ സമകാലീന കലാധാരയുടെ ഭാഗമാക്കി. ഈ സംരംഭം വിദ്യാർത്ഥികളിൽ ആത്മവിശ്വാസം പകരാനും ആനുകാലികരംഗത്ത് അവർക്കുള്ള സ്ഥാനം സ്വയം ബോദ്ധ്യപ്പെടാനും ഉപകരിച്ചു. 1959-ൽ ഫാക്കൽറ്റിയുടെ തലവനായി ചുമതലയേറ്റതിനുശേഷവും വിദ്യാർത്ഥികൾക്ക് മാർഗ്ഗദർശനം നല്കാൻ അദ്ദേഹം സമയം കണ്ടെത്തിയിരുന്നു.

വിവിധ പ്രസ്ഥാനങ്ങളെയും ശൈലീവൈവിദ്ധ്യങ്ങളെയും മനസ്സിലാക്കാനും പലപ്പോഴും സ്വാംശീകരിക്കാനും ബെന്ദ്രെ ശ്രമിച്ചിട്ടുണ്ടെന്നതിന് നിദർശനമാണ് അദ്ദേഹത്തിന്റെ ചിത്രങ്ങൾ. ഇംപ്രഷണിസത്തിന്റെ ചായക്കൂട്ടുകളും ക്യൂബിസത്തിന്റെ ചിത്രതലങ്ങളും, അബ്സ്ട്രാക്ഷന്റെ ശൈലീവല്ക്കരണങ്ങളും അദ്ദേഹത്തിന്റെ ചിത്രങ്ങളിൽ ഒരു സാന്നിദ്ധ്യമായി മാറിയിട്ടുണ്ട്. 'സൂര്യകാന്തിപ്പൂവ്', "മുള്ള്" എന്നീ ചിത്രങ്ങളിലെ (1955) ക്യൂബിസ്റ്റ് തലങ്ങൾ ഇതിന് മികച്ച ഒരുദാഹരണമാണ്.

അമൂർത്ത സ്വഭാവം പ്രകടിപ്പിക്കുന്ന ശൈലീഘട്ടത്തിനുശേഷം ബെന്ദ്രെ രൂപാധിഷ്ഠിത (figurative)മായ ദൃശ്യസങ്കലനത്തിലൂടെ നൂതനമായ ഒരു ദൃശ്യഭാഷ ആവിഷ്ക്കരിച്ചു. പാശ്ചാത്യ-പൗരസ്ത്യ സങ്കേതങ്ങളുമായുള്ള പഴക്കം അദ്ദേഹത്തിന്റെ ചിത്രങ്ങൾക്ക് ഒരു പുതിയ മാനം നല്കി. ചിത്രത്തിന് വിഷയമാവുന്ന ദൃശ്യരൂപങ്ങളെ യഥാതഥമായി പകർത്തുകയല്ല; മറിച്ച് അവയെ രൂപപരിണാമങ്ങൾക്ക് വിധേയമാക്കി ആവിഷ്ക്കരിക്കുകയാണ് അദ്ദേഹം ചെയ്തിട്ടുള്ളത്. സഹായകവർണ്ണങ്ങളുടെ തിരസ്ക്കാരവും സുറായെയും പിസ്സാരോയെയും അനുസ്മരിപ്പിക്കുംമട്ടിൽ ചിത്രത്തിലാകെ നിറഞ്ഞുനില്ക്കുന്ന അന്തരീക്ഷസൃഷ്ടിയും ബെന്ദ്രെയുടെ പില്ക്കാലരചനകളുടെ പ്രത്യേകതയാണ്.

ഭാരതീയ ചിത്രകലയ്ക്ക് ബെന്ദ്രെ നല്കിയ സംഭാവനകളെ സമാഹരിച്ചുകൊണ്ട് ഭാരതസർക്കാർ 1969-ൽ അദ്ദേഹത്തിന് 'പത്മശ്രീ' നല്കി.

അമ്പത്തഞ്ചുവർഷം നീണ്ടുനിന്ന കലാസപര്യയിലുടനീളം ബെന്ദ്രെ പ്രകൃതിയുടെ ഉപാസകനായിരുന്നു. അദ്ദേഹത്തിന്റെ ചിത്രങ്ങളിലെ അർദ്ധതാര്യരൂപങ്ങളും വർണ്ണങ്ങളും പ്രകൃതിയിൽ നിന്ന് ആവാഹിച്ചെടുത്തവയാണ്. അദ്ദേഹത്തിന്റെ എല്ലാ അന്വേഷണങ്ങളും ഈ ഭൂമിയിലൂടെയായിരുന്നു. ബെന്ദ്രെ ഒരിക്കൽ പറഞ്ഞതോർക്കുന്നു: "ഈ പൃഥ്വിയാണെന്റെ ലോകം. ഒരു ഗ്രന്ഥശാല പോലെയാണിത്. എല്ലാ അറിവുകളുടെയും ഉറവിടമാണി ഭൂമി. അതുകൊണ്ട് ഞാൻ വരയ്ക്കുന്നതെല്ലാം ഈ ഭൂമിയിൽനിന്ന് ഉയിർക്കൊണ്ടതാണ്. സ്വപ്നങ്ങളല്ല, ഈ ഭൂമിയിലെ അനുഭവങ്ങളാണ് എന്റെ ചിത്രങ്ങൾ."





കാവാലം നാരായണപ്പണിക്കർ



# പട്ടുനൂലിന്റെ വഴി

(കഴിഞ്ഞ ലക്കത്തിൽ നിന്നും തുടർച്ച)

ഡിസംബർ മൂന്നിനു കാലത്തുനടന്ന സെമിനാറിൽ ചൈനീസ് ഓപ്പേറയുടെ പ്രശസ്തി തന്നെ പല പ്രസംഗകരും ആവേശപൂർവ്വം ഉരുവിടുന്നതുകേട്ടപ്പോൾ പാരമ്പര്യത്തിന്റെ മടുപ്പും അല്പം അനുഭവിക്കാൻ ഇടവന്നു. ഉച്ചയൂണിന് സംഘം പല ബസ്സുകളിലായി ഹോട്ടലിലേക്കുതിരിച്ചു. മറ്റുള്ളവരെ കാത്തുകിടന്ന ബസ്സിൽ കയറിയപ്പോൾ ഞാൻ പ്രസന്നയോടു പറഞ്ഞു.: "ഇന്നത്തെ സെമിനാർ കേട്ടപ്പോൾ ഉറക്കം വന്നു" ഇംഗ്ലീഷിലല്ലേ എനിക്കു കന്നടക്കാരനായ പ്രസന്നയോടും ആശയവിനിമയം സാധിക്കു. എന്റെ അഭിപ്രായം കേട്ടുകൊണ്ടാണ് ബ്രിട്ടണിലെ കാർഡിഫിൽ നിന്നും വന്ന നാടകസംവിധായകൻ റിച്ചാർഡ് ഗോഫ് ബസ്സിലേക്കുവന്നത്. അദ്ദേഹം ഞങ്ങളുടെ വികാരത്തിൽ പങ്കുകൊണ്ടു. ഞാൻ സ്വയം സമാധാനിച്ചുകൊണ്ടുപറഞ്ഞു: "ഇതെല്ലാം കളിയുടെ ഭാഗമാണെന്നു കരുതിയാൽമതി". റിച്ചാർഡ് ഇങ്ങനെ പറഞ്ഞവസാനിപ്പിച്ചു: "ഈ കളി കളിക്കാൻ ഇത്രദൂരം സഞ്ചരിച്ചുവരേണ്ടിവന്നല്ലൊ". ഈ അഭിപ്രായപ്രകടനം മുഴുവൻ താൽക്കാലികമായ മുഷിച്ചിലിൽ നിന്നും ഉണ്ടായിപ്പോയതാണ്. ചർച്ചകൾക്കുപൊതുവെ വിരസതവരുന്നത് ഏതു സെമിനാറിന്റെയും സ്വഭാവമാണ്. പ്രത്യേകിച്ചും ചർച്ചകളിൽ ഏകതാനത വരുമ്പോൾ.

ബീജിങ്ങിലെ സെമിനാറിൽ പല പ്രബന്ധങ്ങളുടേയും അവതരണം പ്രകടനങ്ങൾ കൊണ്ടു രസകരമാക്കാൻ സംവിധായകർ ശ്രമിച്ചിരുന്നു. ഏഷ്യയുടെ സമഗ്രമായ നാടകപാരമ്പര്യത്തെ വിലയിരുത്തുകയും അതിന്റെ ശക്തിധാരകളെ അപഗ്രഥിക്കുകയും ചെയ്യുന്ന അനേകം പ്രബന്ധങ്ങൾ അവതരിപ്പിക്കപ്പെട്ടു. ചൈനയിലെ നാടകത്തെപ്പറ്റിയുള്ള ചർച്ചകളായിരുന്നു കൂടുതലും. ചൈനീസ് ഓപ്പേറ ഒരു വലിയ കൂട്ടുകുടുംബമാണ്. ഇരുന്നൂറോളം വിവിധ പ്രാദേശികരൂപങ്ങൾ അടങ്ങുന്ന ആ ബൃഹത്തായ കുടുംബത്തിലെ രണ്ടു പ്രധാന താവഴികളാണ് 'കുംഗു' ഓപ്പേറയും 'ബീജിങ്ങ്' ഓപ്പേറയും. ഈ രംഗകലാസംസ്കാരത്തിന്റെ തന്നെ ദേശീയസ്വഭാവം നേടിക്കൊണ്ട് ജപ്പാനിൽ പരിണാമമാർജ്ജിച്ച രംഗരൂപങ്ങളാണ് നോ, (Noh)യും ക്യോഗനും, കാബൂകിയും. 'മിങ്ങ് ജിയാവോ ലൂളി' എന്ന ജപ്പാനിലെ വലിയപാവക്കളിയും ഏഷ്യൻ നാടകകുടുംബത്തിലെ പ്രമുഖാംഗം തന്നെയാണ്. കൊറിയയിലെ ചാങ്കേ (Changke)യും വിയറ്റ്നാമിലെ 'കോ' (C'o) നാടകവും കോങ്ങ് (C'ong) നാടകവും ഈ സമഗ്രപാരമ്പര്യത്തിന്റെ സന്തതികൾ തന്നെ. കംബോഡിയായിലും ലാവോസിലും വംശവിസ്തൃതിവരുത്തി ഈ നാടകസംസ്കാരം വിജയിക്കുന്നു. ഇന്തോനേഷ്യയിലെ നിഴൽനാടകമായ വയാങ്ങ് (Wayang), മുഖംമൂടി ഉപയോഗിക്കുന്ന മറ്റു നാടകങ്ങൾ ഇവയെല്ലാം ജനപ്രീതിനേടിയ കലകളാണ്. ഏഷ്യൻ നാടകങ്ങളുടെ ഈ പട്ടിക പൂർണ്ണമല്ല. ഈ താവഴികളുടെയെല്ലാം കാർണവസ്ഥാനം കൺഫ്യൂഷൻ സിദ്ധാന്തങ്ങളിലൂടെ ഉറപ്പിച്ചെടുക്കാൻ കഴിഞ്ഞിട്ടുള്ളത് ചൈനയ്ക്കാണ്. തായ്ലണ്ട്, ബർമ്മാ, ഇന്തോനേഷ്യ എന്നീ രാജ്യങ്ങളിൽ ഇന്ത്യയിലെ രാമായണഭാരതങ്ങളുടെ അലയൊലി എത്തിയെങ്കിലും, ചൈനയ്ക്ക് ഇന്ത്യയോടുള്ള സാംസ്കാരിക ബന്ധത്തിന്റെ കാര്യത്തിൽ ഇന്നും തർക്കങ്ങൾ അവശേഷിക്കുന്നുണ്ട്. ചൈനയിൽ മഹായാന ബുദ്ധമതം എന്നു ചെന്നുചേർന്നതാണെങ്കിലും ഇന്ത്യയിൽ നിന്നാണ് ബുദ്ധമതം ചൈനയിൽ വ്യാപിച്ചതെന്നും ശ്രീബുദ്ധന്റെ ജന്മനാട് ഇന്ത്യയാണെന്നുമുള്ള സത്യം ചൈനയ്ക്കു നിഷേധിക്കാൻ കഴിയാത്ത ഒന്നാണ്. ഹുവൻസാങ്ങ് ബുദ്ധമതഗ്രന്ഥങ്ങൾ ഇന്ത്യയിൽ നിന്നു സമ്പാദിച്ചുകൊണ്ടുപോകാൻ നടത്തിയ യാത്രയെപ്പറ്റിയുള്ള കഥകൾ ബീജിംഗ് ഒപ്പേറയിൽ സ്ഥാനംപിടിച്ചിട്ടുണ്ട്.

ഡിസംബർ മൂന്നിന് ഉച്ചതിരിഞ്ഞ് വിലക്കപ്പെട്ട നഗരം (Forbidden City) കാണാൻ ഒരുക്ഷണം. എന്റെ തലയിൽ മറ്റൊരു ഉത്തരവാദിത്വമുണ്ട്. ഞാൻ കൂടെ കൊണ്ടുവന്ന വീഡിയോകൾ സിംപോസിയത്തിലെ പങ്കാളികളിൽ ചിലർക്കായി പ്രദർശിപ്പിക്കണം. കഥകളി, പടയണി, തെയ്യം, കളരിപ്പയറ്റ് എന്നീ കലാരൂപങ്ങൾക്കു പുറമെ എന്റെ 'കർണ്ണഭാരം', 'ഊരുഭംഗം' എന്നീ നാടകാവിഷ്കാരങ്ങളുടെ ചില ഭാഗങ്ങളും പ്രത്യേകം താൽപ്പര്യപ്പെട്ടവർക്കായി കാണിക്കുന്നുണ്ട്. എനിക്ക് ആ പരിപാടി ഉപേക്ഷിക്കേണ്ടിവന്നു. വീഡിയോയുടെ പ്രദർശനച്ചുമതല മറ്റു ചിലരെ ഏൽപ്പിച്ച് ഞാൻ വിലക്കപ്പെട്ട നഗരത്തിലേക്കുതിരിച്ചു. രണ്ടു ബസ്സുനിറയെ ആളുകളുണ്ട്. അമേരിക്കയിലെ സുപ്രസിദ്ധമായ ലാമമ്മാ തിയേറ്ററിലെ ഡയറക്ടറായ മിസിസ്സ് എലൻസ്റ്റുവർട്ട് വെടിപറയാൻ എന്റെ അടുത്ത ഇരിപ്പടത്തിൽ കൂടി. കറുത്തവർഗ്ഗത്തിൽപ്പെട്ട ഈ അറുപതുകാരിയെ കണ്ടാൽ ആരും ഒന്നു ശ്രദ്ധിക്കും. പിരിഞ്ഞു കിടക്കുന്ന വെള്ള മുടികണ്ടാൽ ഒരു കിരീടം വെച്ചമട്ടുണ്ട്. സദാ പ്രതിഷേധം തുടിച്ചു നിൽക്കുന്ന മുഖഭാവം വെള്ളക്കാരോട് ആഫ്രിക്കൻ വംശക്കാർക്കുള്ള വംശീയമായ സമീപനത്തിന്റെ പ്രത്യേകതയായിരിക്കണം. എലൻ ലോകനാടകോത്സവങ്ങളിൽ പലയിടങ്ങളിലും വച്ചുകണ്ട് എനിക്ക് സുപരിചിതയാണ്. എന്റെ നാടകങ്ങൾ ഗ്രീസിലും ജപ്പാനിലും വെച്ചുകണ്ടിട്ടുള്ളതുകൊണ്ട് അവയുടെ അവതരണത്തിന്റെ പ്രത്യേകതകളെ



ലേഖകൻ സിയാനിലെ ഒരു ഗ്രാമവസതിയിൽ

വേണു വി. ദേശം



# ജരൽക്കാരു

അഹോ-
ജരൽക്കാരു!
ജ്വരാക്രാന്തമൗനം കുടിച്ചും,
വികല്പം ഭുജിച്ചും
നിലാവിൻെറ നീലച്ചരം സന്ത്യജിച്ചും
വരണ്ടുള്ള വഹ്നികൾ നീറ്റിത്തെളിച്ചും
തിണർക്കുന്നു നീ.

അലറുമീയരയാൽച്ചുവട്ടിൽ നീ ധ്യാന-
സ്ഥിതനായ് ത്രസിക്കുന്നു; കരിയും ചവർപ്പും
പ്രതികാരപൈദാഹവും വെന്തചൂരും
അടിവേരുകൾക്കുള്ളിലിടറിയെത്തുന്നു.
പാദാദികേശം പുണരുന്നപുറ്റിൽ
പാർക്കുന്ന സർപ്പം പടരുന്നു നിന്നിൽ.
മുടിയഴിച്ചലറിക്കിതക്കുന്നു പിതൃനദികൾ;
മുകളിൽ മുനകൂർത്ത മദ്ധ്യാഹ്നനേത്രം.
അഹോ-
അസംഗാത്മൻ,
വിഫലതകളാലും വിലാപങ്ങൾ നെയ്തും
വ്രണമഗ്ന ജന്മാന്തരങ്ങശ നുണഞ്ഞും
ഹൃദയശ്മശാനം കടഞ്ഞും, പുകഞ്ഞും
വിയർക്കുന്നു നീ.

അതിരുഷിതമാത്മനേത്രം വിണ്ടുപൊട്ടുന്നു.
ആസ്ഥയാ, ഛിദ്രങ്ങളാർക്കുന്നനേകധാ.
മുറിവുകളിലരളിയുടെ തളിര് കിനിയുന്നു;
സ്മൃതികളിൽ ദുഃഖങ്ങൾ ചിറകിട്ടടിപ്പൂ.
ഇരുൾമുരളുമോർമ്മക്കയത്തിൽക്കിതപ്പൂ,
സുഖരഹിതമെരിയുമൊരു വൻനക്രഭൂതം.
കലിയുറയുമാർത്തികൾ നീർത്തിപ്പിടിക്കും
കഠിനതരനഖരങ്ങൾ നീട്ടുന്നു കാലം.
അനാദ്യന്തമേതോ തമസ്സിൻ ചെതുമ്പൽ
ഞരമ്പുകൾക്കുള്ളിൽത്തളർന്നു പാടുന്നു.
കാടകം, വിസ്മൃതസ്നിഗ്ദ്ധതകൾ മീട്ടുന്നു
കാളും ഹൃദയം ജ്വരാവ്യാധി പാത്രം!

* ജരൽക്കാരു: തപംകൊണ്ട് ശരീരമുണക്കിയ ഒരു ഋഷി

ക്കുറിച്ച് മറ്റു കൂട്ടുകാരോട് അവർക്കു പറയാനേറെയുണ്ട്. എലൻ നാടകങ്ങൾ സംവിധാനം ചെയ്യാറില്ല. സംഘാടകസംവിധായകയാണ്. ലാമ്മാ തിയേറ്ററിൻെറ ഈഡിപ്പസ് രാജാവ് ആദ്യം ഗ്രീസിലുള്ള ഡൽഫിയിൽ പ്രധാനസ്റ്റേഡിയത്തിൽ 1985-ൽ അരങ്ങേറിയ കാലംമുതൽ അവരെ എനിക്കറിയാം. ഇൻറർനാഷണൽ തിയേറ്റർ ഇൻസ്റ്റിറ്റ്യൂട്ടിലെ ഒരു സജീവ അംഗം എന്നനിലയിൽ മൂന്നാംലോകരാജ്യങ്ങളിലെ നാടകപ്രവർത്തനങ്ങൾക്ക് കൂടുതൽ അംഗീകാരം നൽകുന്ന കാര്യത്തിൽ വെള്ളക്കാരുമായി നിരന്തരം മല്ലുവെട്ടാൻ എലൻ മുൻപന്തിയിലാണ്.

ലില്ലി എന്ന മിടുക്കിയായ വഴികാട്ടി പെൺകുട്ടിയാണു ഞങ്ങളെ നയിച്ചത്. എല്ലാ മിടുക്കുള്ള ഗൈഡുകളേയുംപോലെ ഈ കൊച്ചുസുന്ദരിക്കും ചില്ലറ തമാശകൾ പൊട്ടിച്ചുകൊണ്ട് അതിഥികളെ രസിപ്പിക്കാനുള്ള വിരുതുണ്ട്. 'പൂച്ചപൂച്ച' പറയുന്നതത്തമ്മയാണെങ്കിലും അവളുടെ പേച്ചുകേൾക്കാൻ ഇമ്പമുണ്ട്. ''എന്തുകൊണ്ടാണ് കാർ നിൽക്കുന്നതുപോലെ സൈക്കിളിനു നിൽക്കാൻ കഴിയാത്തത്?'' നിമിഷനേരം നിശ്ശബ്ദത. പ്രമാണിമാരായ നാടക പ്രവർത്തകരോട് ഒരു കൊച്ചുപെൺകുട്ടിയുടെ സമസ്യ. അതു പിടിക്കാത്തമട്ടിൽ ചില ഗൗരവക്കാർ മറ്റു വിഷയങ്ങൾ പറഞ്ഞു. അവൾ വിടുന്നമട്ടില്ല. ഒരദ്ധ്യാപികയുടെ ഗമയിൽ അവൾ ഉത്തരം കിട്ടാൻ അക്ഷമകാട്ടി. ഒടുവിൽ അവൾ തന്നെ ഉത്തരവും പറഞ്ഞു: 'അത് too tired (Two tyred) ആയിട്ടാണ്.' ''ഹൊ! ഞങ്ങൾക്കിതറിയാൻ വയ്യാത്തപോലെ'' എന്ന ഭാവത്തിൽ ഏവരും ചിരിച്ചു. ചൈനയിലെ സാമ്രാജ്യകാലഘട്ടത്തിലെ ചക്രവർത്തിമാരുടെ കൊട്ടാരങ്ങൾ നിൽക്കുന്ന ഏതാണ്ട് 72 ഹെക്ടർ വിസ്തീർണ്ണമുള്ള വിലക്കപ്പെട്ട നഗരിയിലെത്തിയപ്പോൾ ഉച്ചസൂര്യൻെറ അല്പമായ ചൂടുപോലും ആറി, പരിസരമാകെ കുളിരാൻ തുടങ്ങിയിരുന്നു. ചക്രവർത്തിമാരുടെ ഈ വിഹാരരംഗം പണ്ടു സാധാരണജനങ്ങൾക്ക് വിലക്കപ്പെട്ട നഗരമായിരുന്നു. പതിനഞ്ചാം നൂറ്റാണ്ടിൻെറ ആദ്യപാദത്തിൽ നിർമ്മിച്ച ഈ നഗരം 'മിങ്ങ്', 'ക്വിങ്ങ്' എന്നീ വംശങ്ങളുടെ പ്രതാപം എടുത്തുപിടിച്ചുനിൽക്കുന്നു. ഈ രണ്ടു വംശത്തിൽപ്പെട്ട 24 ചക്രവർത്തിമാർ ഭരണചക്രം തിരിച്ച ഈ കൊട്ടാരങ്ങളിൽ ആകെ ഒമ്പതിനായിരം മുറികളാണുള്ളത്. ഇവിടെ അവസാനം വാണ ചക്രവർത്തി 1911-ൽ നടന്ന വിപ്ളവത്തിൽ നിഷ്കാസിതനായശേഷം ഈ വിലക്കപ്പെട്ട നഗരത്തിലെ വിലക്കുമാറി. ഇവിടം ഒരു കാഴ്ചബംഗ്ളാവായിത്തീർന്നു. ഇവിടത്തെ കൊത്തുപണികളിൽ ചൈനീസ് വാസ്തുശില്പത്തിൻെറ അതിവിശദവും വിദഗ്ദ്ധവുമായ മാതൃകകൾ പ്രത്യക്ഷപ്പെടുന്നു. ചക്രവർത്തികൾ അവരുടെ വെപ്പാട്ടികളുമായി വിഹരിച്ച ഉദ്യാനങ്ങൾ, അവർ അണിഞ്ഞിരുന്ന വിലപിടിപ്പുള്ള കിരീടങ്ങൾ, അസുലഭരത്നങ്ങൾ കോർത്ത മാലകളും മറ്റണിയാഭരണങ്ങളും, ഇവയെല്ലാം ഇന്നു പഴയ നാടുവാഴിത്തത്തിൻെറ ധൂർത്തും കലാവാസനയും പ്രകടമാക്കുന്ന പ്രദർശനവസ്തുക്കളാണ്. ചൈനയിലെ സാമ്രാജ്യശക്തിയുടെ ചിഹ്നമായി എവിടെയും കാണാവുന്ന വ്യാളിമുഖം കൊട്ടാരങ്ങളുടെ കവാടങ്ങളെ അലങ്കരിക്കുന്നു. ഒരിടത്ത് ഭിത്തിയിൽ ചേർത്ത് മണ്ണുകൊണ്ടു നിർമ്മിച്ച ഒമ്പതു ഭീകര വ്യാളിരൂപങ്ങൾ കണ്ടു. അവയുടെ പണിയുമായി ബന്ധപ്പെട്ട ഒരു മിത്തുണ്ട്. നിശ്ചിതദിവസത്തിനുള്ളിൽ ഈ ഒമ്പതു വ്യാളികളുടെ പണിതീർത്തുകൊള്ളണം എന്നു ചക്രവർത്തി പണിക്കാരോടു കല്പിച്ചു. ആ സമയത്തിനുള്ളിൽ പണിതീർത്തില്ലെങ്കിൽ അനുഭവിക്കേണ്ടിവരുന്ന ദണ്ഡനയെപ്പറ്റി പണിക്കാർക്കു നല്ല നിശ്ചയമുണ്ടായിരുന്നു. പ്രജകളുടെ കൊല്ലിനും കൊലയ്ക്കുമുള്ള അവകാശം ദൈവത്തിൽ നിന്നും നേരിട്ടുകിട്ടിയ ചക്രവർത്തിയല്ലേ. മരണഭയത്തോടെ പണിയിലേർപ്പെട്ട ശില്പികൾക്ക് പറഞ്ഞ സമയത്തിനുള്ളിൽ പണിതീർക്കാൻ കഴിഞ്ഞുവെങ്കിലും പണിക്കുറതീർക്കുന്ന അവസാനദിവസം കയ്യബദ്ധത്താൽ ഒരു വ്യാളിയുടെ മുഖം ഉടഞ്ഞുപോയി. പണിക്കാർ ഭയന്നുവിറച്ചു. എങ്ങനെ ഒമ്പതാമത്തെ വ്യാളിയെ ചെയ്തുവയ്ക്കും? അവസാനത്തെ രാത്രിയിൽ തടികൊണ്ടൊരു വ്യാളിമുഖം തീർത്ത് കളിമണ്ണാണ്ണെന്നു തോന്നിക്കത്തക്കവണ്ണം സമയത്തിനു മുമ്പു പണിതീർത്തു വച്ചു. ചക്രവർത്തി ഈ ഇരുട്ടുകൊണ്ട് ഓട്ടയടച്ച കൗശലം കണ്ടുപിടിച്ചുമില്ലത്രെ. കഥ എങ്ങനെ ആയാലും തടിയിൽ പണിഞ്ഞ ആ വ്യാളി ബാക്കി എട്ടു മൺ വ്യാളികളോടൊപ്പം അവിടെയുണ്ട്. സൂക്ഷിച്ചുനോക്കിയാൽ കള്ളപ്പണി വ്യക്തമാവുകയും ചെയ്യും.

(തുടരും)



# സി അച്ചുതമേനോൻെറ ഡയറിക്കുറിപ്പുകൾ

1977-78

ഒക്ടോബർ 4 ചൊവ്വ.

ഹരിയുടെ നിയമന ഉത്തരവ് തിരുവനന്തപുരത്തുനിന്നും അയച്ചിട്ടുണ്ടെന്ന് ഗോപാലകൃഷ്ണൻ പറഞ്ഞു. സുഖമില്ലാത്തതിനാൽ രണ്ടാഴ്ച കഴിഞ്ഞേ ചേരുകയുള്ളുവെന്നു പറഞ്ഞുപോയി എന്നാണറിയുവാൻ കഴിഞ്ഞത്. ഹരി ഇതെല്ലാം മറച്ചുവയ്ക്കുകയാണെന്നു തെററിദ്ധരിച്ച് അവനെ ചീത്ത പറഞ്ഞു. അപ്പോഴേക്കും ഗംഗാധരൻ ഓർഡർ കൊണ്ടുവന്നു. ഒരുപക്ഷെ ഗംഗാധരനെപ്പററി ആയിരുന്നിരിക്കാം പറഞ്ഞത്. അയാൾ എന്തോ അസുഖം കാരണം ലീവിലാണെന്നു തോന്നുന്നു. പോകട്ടെ, എന്തായാലും അവനൊരു രക്ഷയായല്ലൊ.

ഇന്ദിരാഗാന്ധിയെ മജിസ്ട്രേട്ടു വിട്ടു എന്നുകേട്ടു. അത് അതിലേറെ വിചിത്രം. അറസ്ററിനെ പ്രതിഷേധിച്ചു നാളെ തൃശൂർ ഹർത്താലിനു ആഹ്വാനം ചെയ്തിട്ടുണ്ട്. നടക്കുമോ എന്തോ? അനുകൂലവും പ്രതികൂലവുമായ പ്രകടനങ്ങൾ നടക്കും.

ഒക്ടോബർ 5 ബുധൻ.

ഇന്ദിരാഗാന്ധിയുടെ അറസ്ററിനെപ്പററിയുള്ള പ്രതികരണം വേണ്ടിയില്ലായിരുന്നു. വളരെ സൂക്ഷിച്ചാണു പറഞ്ഞതെങ്കിലും. ഇതേവരെ രാഷ്ട്രീയത്തെപ്പററി ഒന്നും പറയാതെ കഴിച്ചുകൂട്ടിയതിനുശേഷം വിശേഷിച്ചും. എന്തോ നാവിൽ ഗുളികൻ വന്നു. അല്ലാതെന്തു പറയാൻ.

വയലാറിനെപ്പററിയുള്ള പവനൻെറ പുസ്തകത്തിനു അവതാരിക എഴുതാൻ ഓർമ്മിപ്പിച്ചു. എനിക്കൊന്നും എഴുതാൻ തോന്നുന്നില്ല. അതു ഏൽക്കേണ്ടിയിരുന്നില്ല. പവനൻെറ കയ്യെഴുത്തുപ്രതി വീണ്ടും വായിക്കാൻ തുടങ്ങി. 10-ൽ 7 അധ്യായങ്ങൾ വായിച്ചു.

വി.വി.രാഘവൻ പനിയായി വന്നുകിടക്കുന്നു. വലിയ സാരമില്ല. നാളെ ദെൽഹിക്കു പോകാൻ ഒക്കുമോ?

ഒക്ടോബർ 6 വ്യാഴം.

മദ്രാസിലേക്ക്.

രാവിലെ ഗോപുവിൻെറ വീട്ടിൽ പോയി സംസാരിച്ചിരുന്നു. അടിയന്തിരത്തിൻെറ ചെലവിലേക്കു 100 ക. നാരായണൻകുട്ടിക്കു കൊടുത്തു. പിന്നെ മുഴുവൻ സമയവും വായനയും ആലോചനയുമായി കഴിഞ്ഞുകൂടി.

വയലാർ കവിതയെപ്പററിയുള്ള പവനൻെറ പുസ്തകത്തിനു അവതാരികയെഴുതാൻ ശ്രമിച്ചു. പററിയില്ല.

പി.കെ.നാരായണപിള്ള വന്നു. ഉള്ളൂർ സ്മാരകത്തിൻെറ നവമ്പർ 7-നയിലെ ചടങ്ങിനു അധ്യക്ഷത വഹിക്കാൻ ക്ഷണിച്ചു.

തിരൂർ മുനിസിപ്പാലിററിയിൽനിന്ന് വാഗൺ ട്രാജഡി സ്മാരകത്തിനു സ്ഥലം അക്വയർ ചെയ്തുകിട്ടാൻ ഞാൻ ഇടപെടണമെന്നു പറഞ്ഞു ഒരു കൂട്ടർ വന്നു. പഴയ പടഭാരൻ കുട്ടൻ, കോട്ടപ്പുറത്തെ കളരിപ്പണിക്കർ ഇങ്ങനെ പലരും. 7 മണിക്കു വണ്ടി കയറി.

ഒക്ടോബർ 7 വെള്ളി.

മദ്രാസിൽനിന്നു ദെൽഹിയിലേക്ക്.

മദ്രാസിൽ ആരേയും കാണാനൊത്തില്ല. തമ്പി ബാംഗ്ളൂർക്കു പോയിരിക്കുന്നു. എം.ഒ. തോമസ് പൊളിഞ്ഞിരിക്കുകയാണെന്നും കാര്യമായി ഒന്നും കിട്ടാനിടയില്ലെന്നും രാമൻ മേനോൻ പറഞ്ഞു. ഭാസ്ക്കരനെ മടക്കത്തിനു കാണാമെന്നു വച്ചു.

വിജയവാഡാ പാർട്ടി കോൺഗ്രസ്സിൻെറ പ്രമേയം ഒരാവർത്തി വായിച്ചു. Tragic Decade in the History of Kerala എന്ന പുസ്തകം മുഖവുരയും ആദ്യത്തെ അധ്യായവും (പഴശ്ശിയെപ്പററിയുള്ളത്) വായിച്ചു. വളരെ നന്നായിട്ടുണ്ട് എന്ന അഭിപ്രായം തോന്നിയില്ല. പിന്നീടു ജലദോഷംകൊണ്ടു വായിക്കാൻ പററിയില്ല.

ദെൽഹി എയർപോർട്ടിൽ എൻ.കെ.കൃഷ്ണനെ കണ്ടു. പാർവ്വതിയെ കാത്തു നില്ക്കുകയായിരുന്നു.

ഒക്ടോബർ 8 ശനി.

നാഷനൽ കൗൺസിൽ-

CEC യോഗമാണു കൂടിയത്. കാലത്തും വൈകിട്ടും ഉണ്ടായിരുന്നു. ഞാൻ സംസാരിച്ചില്ല. റിവ്യൂ റിപ്പോർട്ട് 58 പേജുള്ളതായിരുന്നു. വായിക്കാൻ ഒത്തില്ല.

ഉച്ചയ്ക്കു ഗോപാലപിള്ളമേനോനും വി.വിയും എത്തിയിരുന്നു. അവർ അജയ്ഭവനിൽ തന്നെ താമസിച്ചു. ഭാർഗ്ഗവനും ഭാസ്ക്കരനും ഉണ്ണിരാജയും വന്നിരുന്നു. രാജനെ മാത്രം കണ്ടു. മററുള്ളവരെ കാണാൻ ഒത്തില്ല.

അടിയന്തരാവസ്ഥയുടെ പ്രഖ്യാപനം തെററല്ലായിരുന്നു എന്നു പറയുന്നവരുടെ എണ്ണം കൂടിയിരിക്കുന്നു. കഴിഞ്ഞ CEC യിൽ മോഹിത് മാത്രമേ ഉണ്ടായിരുന്നുള്ളു. ഇത്തവണ കൂടുതൽ ആളുകളെ കണ്ടു. ഡാങ്കെ ഇന്നു ഉച്ചതിരിഞ്ഞ് യോഗത്തിൽ അധ്യക്ഷത വഹിക്കാൻ വന്നു.

ഒക്ടോബർ 9 ഞായർ.

നാഷനൽ കൗൺസിൽ-ചർച്ച തുടർന്നു. കുറേപേർ സംസാരിച്ചു. അതിൽ കൃഷ്ണ ചൗധരിയുടേയും വ്യാസിൻേറയും പ്രസംഗങ്ങൾ നന്നായി തോന്നി.

ഒക്ടോബർ 10 തിങ്കൾ.

നാഷനൽ കൗൺസിൽ.

ഇന്നും ചർച്ച തുടർന്നു. ഡാങ്കെ സംസാരിച്ചു. അടിയന്തരാവസ്ഥ ആവശ്യമായിരുന്നുവെന്നും നാം അതിനെ പിൻതാങ്ങിയതു ശരിയായിരുന്നുവെന്നും സമർത്ഥിച്ചുകൊണ്ടു ശക്തിയായി സംസാരിച്ചു.

**അടിയന്തരാവസ്ഥയുടെ പ്രഖ്യാപനം തെററല്ലായിരുന്നു എന്നു പറയുന്നവരുടെ എണ്ണം കൂടിയിരിക്കുന്നു. കഴിഞ്ഞ സി.ഇ.സിയിൽ മോഹിത് മാത്രമേ ഉണ്ടായിരുന്നുള്ളു. ഇത്തവണ കൂടുതൽ ആളുകളെ കണ്ടു.**



ചിത്തരഞ്ജൻ വന്നിട്ടുണ്ട്. ആരോഗ്യവകുപ്പു ഡയറക്ടറേയും ആയുർവ്വേദ ഡയറക്ടറേയും കണ്ടു.

ഒക്ടോബർ 11 ചൊവ്വ.

നാഷനൽ കൗൺസിൽ.

കാലത്തു CEC കൂടി. രേഖ എന്തു ചെയ്യണമെന്നു തീരുമാനിച്ചു.

ഹരിഹരൻെറ കൂടെ ചെക്ക് എംബസിയിൽ പോയി. അവിടെ ലഞ്ചു കഴിച്ചു. വൈകിട്ട് 6 മണിക്ക് GDR എംബസിയിൽ പോയി. ചായ കുടിച്ചു. രണ്ടു ദിക്കിലും കച്ചവട സാധ്യതകളെപ്പററി ചർച്ച ചെയ്തു. അനുകൂലമായ പ്രതികരണമാണു ലഭിച്ചത്.

രാവിലെ ഡോ.ചന്ദ്രനെ കണ്ടു. വള്ളത്തോൾ ശതാബ്ദിക്ക് അദ്ദേഹത്തിനു വരാൻ സാധ്യമല്ലെന്നറിയിച്ചു. വിവരം ഇന്ദു

ചൂഢനു കമ്പിയടിച്ചു.

ശാരദ മിത്രയുമായി ഒരു സർവ്വേയെപ്പററി ചർച്ച ചെയ്തു. ജനങ്ങളുടെ അഭിപ്രായങ്ങളിൽ വരുന്ന മാററത്തെപ്പററി പഠിക്കാൻ. അതിനിയും പിൻതുടരണം.

ഗവർണ്ണർ ഇവിടെയുണ്ട്. അദ്ദേഹത്തെ കണ്ടു.

കൊടുങ്ങല്ലൂർ വിദ്യാപീഠത്തിന്റെ കാര്യം ചന്ദറുമായി സംസാരിച്ചു.

ഒക്ടോബർ 12 ബുധൻ.

നാഷനൽ കൗൺസിൽ യോഗത്തിനു കാലത്തു പോയി. ഉച്ചതിരിഞ്ഞു പോയില്ല. കിടന്നുറങ്ങി. 5.30–ന് അരുണാ ആസഫാലിയെ കണ്ടു. കുറേനേരം–7 വരെ–സംസാരിച്ചു. മടങ്ങിപ്പോന്നു.

ഒക്ടോബർ 13 വ്യാഴം.

മദ്രാസിൽ എത്തി. ചേട്ടന്റെ വീട്ടിൽ മിനിഞ്ഞാന്ന് ഇടി വീണ് വലിയൊരു Crater ഉണ്ടായി. ഇലക്ട്രിക് വയറിംഗ് മുഴുവൻ പോയി. ഇപ്പോൾ ഒരുവിധം ശരിയായിവരുന്നു.

പവനന്റെ പുസ്തകത്തിന് അവതാരികയുടെ കുറെ ഭാഗങ്ങൾ എഴുതിത്തീർത്തു.

വൈകിട്ടു രാമൻമേനോന്റെ വീട്ടിൽ പോയി. അവിടെനിന്നു എ.കെ.ഗോപാലന്റെ വീട്ടിലേക്കും പിന്നീടു മലയാളി ക്ളബ്ബിലേക്കും പോയി. വള്ളത്തോൾ മെമ്മോറിയലിനു മലയാളി ക്ളബ്ബ് പണം പിരിക്കാനുള്ള പ്ളാൻ പൊളിച്ചു. പകരം നഗരത്തിലെ എല്ലാ മലയാളികളുടേയും ഒരു ആഘോഷക്കമ്മിററി രൂപീകരിക്കാൻ നിശ്ചയിച്ചു.

കെ.കെ.വാരിയർ ഫണ്ടിലേക്കു രാമൻ മേനോൻ 100 ക.തന്നു. 15 ക.'നവയുഗം' 6 മാസത്തെ വരിസംഖ്യയും.

ഒക്ടോബർ 14 വെള്ളി.

വയലാറിനെപ്പററിയുള്ള പവനന്റെ പുസ്തകത്തിനു അവതാരികയെഴുതാൻ ഇന്നത്തെ ദിവസം മുഴുവൻ പാടുപെട്ടു. ഒരുവിധം എഴുതിത്തീർത്തു. ഉപരിപ്ളവമാണ്. എന്തു ചെയ്യാം? അത്രയേ ഒക്കൂ.

ചുമ്മാരും കൂട്ടരും വന്നു. നാളത്തെ വനിതാ സിംപോസിയത്തിൽ മോഡറേറ്ററാകാൻ അമ്മിണിയെ ഒരുവിധം നിർബന്ധിച്ചു സമ്മതിപ്പിച്ചു. F.F. പെൻഷൻ വാങ്ങിക്കാൻ വേണ്ടി MLA പെൻഷൻ 450 ക.കൂടി റീഫണ്ടു ചെയ്തു.

ഒരുപാടു കത്തുകൾക്കു മറുപടിയെഴുതി. ഇനിയും ബാക്കിയുണ്ട്.

വൈകിട്ടു നല്ലപോലെ മഴ പെയ്തു. 5.30 മുതൽ 7.30 വരെ. രാത്രി മഴയുണ്ടായില്ല.

കേരളാഹൗസിലെ ബിൽ 178.50 ക. (6 ദിവസത്തെകൂടി വാടക 90 ക.യും ബാക്കി ഭക്ഷണവും കാറും).

ഒക്ടോബർ 15 ശനി.

ഉച്ചതിരിഞ്ഞു ചെറുതുരുത്തിക്കു പോയി. ജനാർദ്ദനനും ഉണ്ടായിരുന്നു. വള്ളത്തോൾ ശതാബ്ദി ആഘോഷങ്ങളുടെ പരിപാടി തയ്യാറാക്കി. വള്ളത്തോളിന്റെ വീടു ചെന്നു നോക്കി. വടക്കുഭാഗത്തെ 20 സെൻറു മാററി ബാക്കി 23 സെൻറ് എടുത്താൽ മതിയെന്നു നിശ്ചയിച്ചു. അപ്പോൾ മുഖം തെക്കോട്ടാക്കേണ്ടിവരും. അവിടെ ഒരു പൂന്തോട്ടവും ഉണ്ടാക്കാം.

മടക്കത്തിൽ നല്ല മഴയും ഇടിയും ഉണ്ടായിരുന്നു.

ഒക്ടോബർ 16 ഞായർ.

അക്ഷരശ്ളോക സാഹിത്യവേദി–ഇരിങ്ങാലക്കുട–വൈകുന്നേരം.

രാവിലെ 10 മണിക്കു പുറപ്പെട്ടു. ഇരിങ്ങാലക്കുട ആസ്പത്രിയിൽ കയറി വി.ആർ.കുമാരനേയും പി.കെ.കുമാരനേയും കണ്ടു. വി.ആറിനു കാൻസറാണ്. ഇനി അധികദിവസം ഇല്ല. പി.കെ.കുമാരന്റേതു അത്ര ഗൗരവമുള്ളതല്ല. ഞാൻ 30 ക. കൊടുത്തു.

ശങ്കരക്കുറുപ്പിന്റെ മരുമകൻ ഡോ.ചന്ദ്രശേഖരനുമായി പരിചയപ്പെട്ടു. കുറച്ചു മൂത്രം പോകാൻ ട്യൂബുവച്ച് തിരുവനന്തപുരത്തുനിന്ന് എറണാകുളത്തേക്കു പോന്നു എന്നു പറഞ്ഞു.

കെ.പി.ജോണിയെ കണ്ടു. 5000 ക.സംഭാവന തന്നു. ഗോപാലേട്ടന്റെ വീട്ടിൽ ഊണു കഴിച്ചു. ഉച്ചതിരിഞ്ഞു കുഞ്ഞാജിയേയും എടമുട്ടത്തു പുഷ്പാംഗദന്റെ സഹോദരന്മാരേയും കണ്ടു. തിരിച്ചുവന്നു വൈദ്യരെ കണ്ടു. വൈദ്യർ ഡിസംബറിൽ തരാമെന്നു പറഞ്ഞു. അക്ഷരശ്ളോക പരിഷത്ത് സാഹിത്യവേദി ഉദ്ഘാടനം ചെയ്തു. രാത്രി 8 മണിയോടുകൂടി തിരിച്ചുവന്നു.

(തുടരും)





ജോർജ്ജ് ഓണക്കൂർ



# എം.പി.പോൾ തിരുശേഷിപ്പുകൾ



**അവിശ്രമം ജീവിതായോധനം നടത്തിയ എം.പി. പോളിനെത്തേടി മരണം കടന്നുവന്നത് 1952 ജൂലൈ പന്ത്രണ്ടിനാണ്. അന്നാസും കൈയാഫാസും അവരുടെ അനുചരവൃന്ദവും ആർത്തുമദിച്ച് മനുഷ്യപുത്രനെ കുരിശിലേറ്റുകയായിരുന്നു.**

**അവന്റെ രക്തം ഞങ്ങളുടെയും ഞങ്ങളുടെ സന്തതികളുടെയും മേൽ പതിക്കട്ടെ എന്ന് അവർ പുച്ഛസ്വരത്തിൽ അട്ടഹസിച്ചു.**

സത്യവിശ്വാസികൾ നിദ്രചെയ്യുന്ന പള്ളി സിമിത്തേരിയുടെ കരിങ്കൽ കോട്ടയ്ക്കു പുറത്ത്, പടർന്ന കാടുകൾ വെട്ടിനീക്കി അന്ന് ആ മൃതദേഹം മറവുചെയ്തു. പുരോഹിതന്മാരോ പള്ളിപ്രധാനികളോ ഒന്നും ആ സന്ദർഭത്തിനു സാക്ഷ്യംവഹിച്ചില്ല. കുരിശും കുടയും അന്ത്യയാത്രയിൽ അകമ്പടി സേവിച്ചില്ല. പാപസങ്കീർത്തനങ്ങളും ചരമപ്രസംഗങ്ങളും അന്തരീക്ഷം അശുദ്ധമാക്കിയില്ല. അമ്മയായ ഭൂമി ദുഃഖിതയായി മനുഷ്യപുത്രന്റെ ശരീരം ഏറ്റുവാങ്ങി മടിയിൽ കിടത്തി. മണ്ണിന്റെ മനസ്സിൽ ഇടിവാൾ കടന്നു.

"തെമ്മാടിക്കുഴിയിൽ തള്ളപ്പെടാൻ എന്റെ മകൻ എന്തു തെറ്റുചെയ്തു? പാപികളായ പരീശന്മാരും കപടഭക്തരായ പുരോഹിതന്മാരും ന്യായം വിധിക്കുന്നതിന് ഇവൻ എന്തിനു നിന്നു കൊടുത്തു?"

—മാതൃഹൃദയം വിലപിച്ചു.

നാല്പത്തിയെട്ടു സംവത്സരം ഈ മണ്ണിൽ മനുഷ്യനായി ജീവിച്ചു. സ്നേഹത്തിന്റെയും കാരുണ്യത്തിന്റെയും സമുജ്ജ്വലപ്രതീകം. അവന്റെ ശബ്ദം നീതിയുടെ കാഹളമായിരുന്നു. സത്യലോകം തേടിയായിരുന്നു യാത്ര. ഭയവും സ്വാർത്ഥതയും അവനെ തൊട്ടുതീണ്ടിയില്ല. ഒരിക്കലെങ്കിലും കാലുകൾ ഇടറുകയോ പാപത്തിൽ പതിക്കുകയോ ചെയ്തില്ല.

"ഇവൻ എന്റെ പ്രിയപുത്രൻ. ഇവനിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു." സ്വർഗ്ഗവാതിലുകൾ തുറന്ന് യഹോവ അവനെ പർവ്വതങ്ങളിലേക്കു നയിച്ചു. മഹാസമുദ്രങ്ങളുടെ മുകളിലൂടെ നടത്തി. അവന്റെ കർമ്മപഥങ്ങളിൽ നക്ഷത്രങ്ങൾ വിതറി.

എന്നിട്ടും ഉദരസുഖതല്പരരായ പുരോഹിതന്മാർ നിരന്തരം അവനെ പീഡിപ്പിച്ചുകൊണ്ടിരുന്നു. തങ്ങളുടെ അധികാരപ്രമത്തതയുടെ നിധിശാലയിലെ ഒരു പണിയായുധം. അത് അവകാശബോധത്തോടെ ശബ്ദിക്കുകയോ? ആ അപൂർവ്വസ്വരം ശ്രവിച്ച് അരമനയുടെ അന്തപ്പുരങ്ങൾ ഇളകി. തീൻമേശയിലെ ലഹരിപാനീയം പതഞ്ഞുപൊങ്ങി. തിന്നുമദിച്ചു മയങ്ങിയ ചെകുത്താൻ അലറി:

"അവനെ കുരിശിൽ തറയ്ക്കുക. അവനെ കുരിശിൽ തറയ്ക്കുക."

പീഡിതനായ മനുഷ്യപുത്രന്റെ പേർ മേനാച്ചേരിൽ പൗലോസ് പോൾ എന്നായിരുന്നു.

ഈ കഥാപുരുഷനെക്കുറിച്ച് പുതിയ തലമുറയ്ക്ക് അറിയാവുന്നത് ചില ചരിത്രവസ്തുതകൾ മാത്രമാവും. 1904 മെയ് ഒന്നിന് വരാപ്പുഴയുടെ ഗർഭഗൃഹത്തിൽ രൂപംകൊണ്ട കൊടുംകാറ്റ്. പിൽക്കാലത്ത് മോൺസിഞ്ഞോറായിത്തീർന്ന ഫാദർ ജോർജ്ജ് മേനാച്ചേരിയുടെ അനുജൻ കൊച്ചുപൈലി എന്ന പോൾ. എറണാകുളത്തും തൃശ്ശിനാപ്പള്ളിയിലും പഠിച്ചു. ഇംഗ്ളീഷ് സാഹിത്യത്തിൽ പ്രശസ്തമായ വിജയം വരിച്ചു. കോളേജ് അദ്ധ്യാപകനായി; പ്രൊഫസറായി. 'നോവൽ സാഹിത്യം', 'ചെറുകഥാപ്രസ്ഥാനം' എന്നീ ലക്ഷണഗ്രന്ഥങ്ങളുടെ കർത്താവ്; പുരോഗമന സാഹിത്യസംഘടനയുടെ സ്ഥിരാദ്ധ്യക്ഷൻ; സാഹിത്യപ്രവർത്തക സഹകരണസംഘത്തിന്റെ സ്ഥാപക പ്രസിഡൻറ്—അങ്ങനെ കുറേ മേലെഴുത്തുകൾ; ബാക്കി പത്രങ്ങൾ.

ഇത്തരം സാമാന്യതകളിൽ ഒതുങ്ങുന്നതാണോ എം.പി. പോളിന്റെ വ്യക്തിത്വം? പലരിൽ ഒരുവനായി അദ്ദേഹത്തെ സങ്കല്പിച്ചാൽ തെറ്റി. അപൂർവ്വമെന്നോ അനന്യമെന്നോ പറഞ്ഞാലും പോരാ. അതൊക്കെ ആവർത്തനവിരസമായ വിശേഷണങ്ങൾ.

വാക്കുകളിൽ തളച്ചിടാൻ കഴിയാത്ത ഒരു മഹാപ്രതിഭാസം. പോൾ ധീരതയുടെ ശബ്ദമായിരുന്നു. അനുസരിക്കാൻ വിധിക്കപ്പെട്ട കുഞ്ഞാടുകളായി മനുഷ്യരെ മുദ്രകുത്തിയ സാമുദായിക വ്യവസ്ഥ. അതിന്റെ അധർമ്മികളായ ആചാര്യന്മാർക്കെതിരെ ഏകനായി ആ ധിക്കാരി പടപൊരുതി. നഷ്ടപ്പെടുന്നതിനെക്കുറിച്ചു ചിന്തിക്കാതെ മനഃസാക്ഷിയുടെ അനുശാസനത്തിനു കാതോർത്തു.

തൃശ്ശിനാപ്പള്ളി സെയ്ൻറ് ജോസഫ്സ് കോളേജിൽ ഇംഗ്ളീഷ് ട്യൂട്ടറായി കഴിയും കാലത്ത് വലിയ നിലയിൽ നിന്നൊരു വിവാഹവും നടത്തിച്ച് പോളിനെ ഇംഗ്ളണ്ടിൽ അയച്ച് ഒരിന്ത്യൻ ധ്വരയാക്കാൻ വെമ്പി ബന്ധുക്കൾ. അവരെ തീർത്തും [illegible] കൊണ്ട് അയൽക്കാരി മേരിയുടെ കഴുത്തിൽ മിന്നുകെട്ടി പോൾ. അങ്ങനെ സന്തുഷ്ടനായിരിക്കേ, വിശുദ്ധ തോമ്മാശ്ളീഹയുടെ പേരിൽ തൃശൂരിൽ വിജ്ഞാനം വില്ക്കുന്നവർ വിളിക്കുകയായി:

"I have the honour to inform you that today you are appointed as Assistant Lecturer in English on a monthly salary of Rs. 100/- with an annual increment of Rs. 10/- until the maximum of Rs. 150/- is attained, provided you give the management written assurance that you will remain on the staff for at least five years including the current academic year."

കലാലയത്തിൻെറ കാര്യവിചാരിപ്പുകാരൻ ദ് റൈറ്റ് റവ. മോൺ. ഇടക്കൊളത്തൂർ മാത്യു അവർകൾ ഒപ്പിട്ട കല്പന. തീയതി 1928 ജൂലൈ പത്ത്. അന്ന് കേരളത്തിലെ കോളേജ് അദ്ധ്യാപകർക്ക് സംഘടനയില്ല; സേവന വ്യവസ്ഥയില്ല; യു.ജി.സി. സ്കെയിലില്ല; ഒരു സ്കെയിലുമില്ല.

ഉടമ്പടിയിൽ ഒപ്പുവച്ച് പോൾ ഉദ്യോഗത്തിൽ പ്രവേശിച്ചു.

പൈങ്കിളിക്കഥയിൽ പറയുംപോലെ കാലം കടന്നുപോയി. സംഭവബഹുലമായ നാലു വർഷങ്ങൾ. പോൾ വിദ്യാർത്ഥികളുടെ പ്രിയപ്പെട്ട അദ്ധ്യാപകനായി. അവർക്ക് അദ്ദേഹം ആദർശപുരുഷനായി. അന്ന് ഖദർ ധീരതയുടെ പ്രതീകമാണ്; ദേശസ്നേഹത്തിൻെറ സാക്ഷ്യമാണ്. ആദർശധാരിയായ പോൾ അദ്ധ്യാപകർക്കിടയിൽ ഒറ്റപ്പെട്ടുനിന്നു. പള്ളിയും പട്ടക്കാരും കർത്താവിൻെറ തിരുരക്തത്തിനുപകരം സായിപ്പിൻെറ ഉച്ഛിഷ്ടം ഭുജിച്ച് മത്തടിച്ചാർത്തപ്പോൾ ഇംഗ്ലീഷ് സാഹിത്യം പഠിച്ച പോൾ മലയാളികളിൽ മലയാളിയായി; ... ഭാരതീയനായി. മഹാത്മാഗാന്ധിയെ 'അന്തിക്രിസ്തു'വായി ചിത്രീകരിച്ചവർക്കിടയിൽ യഥാർത്ഥ ഗാന്ധിശിഷ്യനായി ജീവിതം നയിച്ചു.

വിപുലമായ വായനയും സ്വതന്ത്രചിന്തയും പോളിൻെറ ദിനരാത്രങ്ങൾ ചൈതന്യനിർഭരമാക്കി. പുതിയൊരു ആശയലോകം സൃഷ്ടിക്കുന്ന സാഹിത്യരചനകൾ നിർവ്വഹിച്ചു. ആധുനിക സാഹിത്യശാഖകളായ നോവലിനും ചെറുകഥയ്ക്കും ലക്ഷണഗ്രന്ഥങ്ങൾ നിർമ്മിക്കാനായിരുന്നു യത്നം. ആദ്യകൃതിയായ 'നോവൽ സാഹിത്യം' (1930) ഇരുപത്തിയാറാം വയസ്സിൽ പ്രസിദ്ധീകൃതമായി. രണ്ടുവർഷം കഴിയുംമുമ്പ് 'ഖണ്ഡകഥാപ്രസ്ഥാന'വും (1932) പുറത്തുവന്നു. 'ഖണ്ഡകഥാപ്രസ്ഥാന'ത്തിൻെറ പേര് 'ചെറുകഥാ പ്രസ്ഥാന'മെന്നു മാറ്റിയത് 1946-ൽ പ്രസിദ്ധപ്പെടുത്തിയ രണ്ടാംപതിപ്പിലാണ്.

മലയാള സാഹിത്യത്തിന് അപരിചിതമായ സ്വരൂപം സംവിധാനമികവും പുലർത്തിയ ഗ്രന്ഥങ്ങൾ. ചിരപരിചിതമല്ലാത്ത രണ്ടു സാഹിത്യശാഖകളെ ആഴത്തിൽ മനസ്സിലാക്കാൻ അവ പ്രയോജനപ്രദമായി. കേവലം ഉപന്യാസങ്ങളുടെ ലാഘവത്തിൽ ചിന്തയെ ഒതുക്കാതെ സൂക്ഷ്മപഠനങ്ങൾ നടത്തുകയാണ് പോൾ ചെയ്തത്. ആറു പതിറ്റാണ്ടുകൾ കഴിഞ്ഞിട്ടും 'നോവൽ സാഹിത്യ'വും 'ചെറുകഥാപ്രസ്ഥാന'വും പ്രസക്തമാണ്. അതു തന്നെയാണ് ആ ഗ്രന്ഥങ്ങളുടെ മഹത്ത്വവും.

പ്രായത്തിൽക്കവിഞ്ഞ പാകതയും അധൃഷ്യമായ വ്യക്തിത്വവും പോളിനെ അനുഗ്രഹിച്ചു. ഏതു സമസ്യയ്ക്കും സമാധാനം പോൾ എന്തുപറയുന്നു എന്നതു മാത്രമായി. ഈ പുതിയ സെയ്ൻറ് പോൾ കോളേജ് പ്രിൻസിപ്പാൾ ഫാദർ പാലോക്കാരൻ ജോണിൻെറ കണ്ണിൽ കരടായി മാറുകയായിരുന്നു. അന്ന് പോളിൻെറ സഹാദ്ധ്യാപകനായിരുന്ന പ്രശസ്ത പണ്ഡിതൻ പി.സി. ദേവസ്യ അതിൻെറ കാരണം ഇങ്ങനെ കണ്ടെത്തുന്നു:

"അനിയന്ത്രിതമായ അധികാരം പ്രിൻസിപ്പാൾ പാലോക്കാരനെ മത്തു പിടിപ്പിച്ചിരുന്നു. സെൻറ് തോമസ് കോളേജ് എന്നു പറഞ്ഞാൽ താൻ തന്നെയാണെന്നുള്ള അദ്വൈതചിന്തയും അദ്ധ്യാപകരെക്കൊണ്ട് കുറഞ്ഞ ശമ്പളത്തിൽ കടുത്ത പണിയെടുപ്പിക്കാനുള്ള ദുർവ്വാസനയും ചില സേവാലുക്കളോടുള്ള സവിശേഷപക്ഷപാതവും അദ്ദേഹത്തിൻെറ കളങ്കങ്ങളായി തെളിഞ്ഞുനിന്നിരുന്നു." (എം.പി. പോൾ, അനുസ്മരണം 1990 ജൂലൈ 12)

1932 മാർച്ചു നാലിന് കോളേജ് മാനേജ്മെൻറിൻെറ പേരിൽ ഒരു കത്ത് പ്രിൻസിപ്പാൾ എല്ലാ അദ്ധ്യാപകർക്കും നല്കി. സാമ്പത്തിക ഞെരുക്കം ഹേതുവായി അവരുടെ ശമ്പളത്തിൽ 100 രൂപയ്ക്കുമേലുള്ളത് പത്തു ശതമാനവും, അതിൽ കുറഞ്ഞത് ഏഴര ശതമാനവും വെട്ടിക്കുറയ്ക്കാൻ തീരുമാനിച്ചിരിക്കുന്നു എന്ന അറിയിപ്പായിരുന്നു അത്. അദ്ധ്യാപകർ ഒരു ത്യാഗത്തിനു സന്നദ്ധരാകുമെന്ന് പ്രതീക്ഷ പ്രകടിപ്പിക്കുകയും ചെയ്തിരുന്നു.

പണ്ടേ തന്നെ അല്പ വേതനക്കാർ; അതുകൊണ്ടുതന്നെ അസ്വസ്ഥർ. നോട്ടീസു വായിച്ച് വിവർണ്ണമുഖരായി പലരും പരസ്പരം നോക്കി പിറുപിറുത്തു. ചിലർ പ്രിൻസിപ്പാളിനെ ചെന്നു കണ്ട് അപേക്ഷിച്ചു. അവർക്കു കിട്ടിയത് ശകാരവർഷം.

"പോളിൻെറ അമർഷ നിർഭരമായ മുഖഭാവം അന്നാണ്, അന്നു മാത്രമാണ്, ഞാൻ കാണുന്നത്. പ്രകൃത്യാ തീക്ഷ്ണങ്ങളായ ആ നേത്രങ്ങളിൽ നിന്ന് രോഷസ്ഫുലിംഗങ്ങൾ പാറുന്നതായി തോന്നി. കടിച്ചമർത്തിയ ചുണ്ടും ചുളിച്ച പുരികങ്ങളും ആസന്നമായ ഏതോ സംഘർഷത്തിൻെറ പൂർവ്വസൂചന നല്കി. (പി.സി. ദേവസ്യ, 1990 ജൂലൈ 12) അന്നുതന്നെ പോൾ മാനേജ്മെൻറിന് പ്രതിഷേധക്കത്തയച്ചു. നിർബ്ബന്ധപൂർണ്ണമായ ത്യാഗത്തിന് താൻ തയ്യാറില്ലെന്നായിരുന്നു അതിൻെറ സാരം."

—"I beg to state that for good and sufficient reasons, which I shall set forth on demand, I am unwilling to make the 'sacrifice' enjoined upon me and humbly request that the announcement in so far as it is applicable to me be reconsidered and abrogated."

കാര്യവിചാരാലയം ചിറികോട്ടി; നിഷേധാർത്ഥത്തിൽ തലയാട്ടി.

...."it is not possible to make any exception. You are ofcourse always welcome to make any representation to me."

വ്യത്യസ്ത പരിഗണനയൊന്നും സാദ്ധ്യമല്ല. ഏതു നിവേദനവും നല്കാം. അതു സ്വീകരിക്കാൻ ദ് റൈറ്റ് റവ. മോൺ. ഇടക്കൊളത്തൂർ മാത്യു അവർകൾ സന്നദ്ധൻ!

ഭാഗ്യം! അങ്ങനെ ഒരവസരമെങ്കിലും അനുവദിച്ചല്ലോ. നട്ടെല്ല് റബ്ബർ കുഴലാക്കാത്തപ്പോൾ നല്കിയ 'നിവേദനം' അതി പ്രധാനമായ ചരിത്രരേഖയാണ്; കേരളത്തിലെ സ്വകാര്യ കോളേജ് അദ്ധ്യാപകരുടെ ആത്മാഭിമാനത്തിൻെറ പ്രകടനപത്രികയാണ്. സ്വയം നഷ്ടപ്പെടാൻ നിശ്ചയിച്ചുറപ്പിച്ചുകൊണ്ട് നീതിബോധത്താൽ പ്രചോദിതനായി പോൾ എഴുതുന്നു:

".... I may be permitted to say that if it is not possible to make any exception, I do not comprehend why I should make any representation to you at all. That is as much as to say, "you may plead so wisely, never so reasonably; reason, equity, justice, everything may be on your side; but I am adament."

കോളേജ് അധികൃതർ ഉണ്ടാക്കിയ ഉടമ്പടി ഏകപക്ഷീയമായി റദ്ദുചെയ്യുന്നതിൻെറ അനാശാസ്യത പോൾ ചൂണ്ടിക്കാട്ടുന്നു:

".... When I had entered into a contract with my employer under certain conditions, I have as much right as he has, to see that the conditions are kept. If, however, for some reason the conditions are to be suspended or modified, temporarily or permanently, the concurrence of both parties is the desideratum. In the light of this truism, the procedure in regard to retrenchment has been, I request to say, irregular."

വ്യത്യസ്ത പരിഗണന സാദ്ധ്യമല്ലെന്ന അറിയിപ്പിനെ ചോദ്യം ചെയ്തുകൊണ്ട് തനിക്കു ദാക്ഷിണ്യമല്ല, നീതിയാണു വേണ്ടതെന്നു പോൾ വ്യക്തമാക്കുന്നു:

"My relations to the Management on financial matters is personal, and not collective. What I claim is fairplay and not favour. I have not yet taught myself to believe that the doing of justice is an exceptional thing with the Management."

അനിഷേധ്യമായ ഈ വാദമുഖങ്ങളോട് കാര്യവിചാരിപ്പുകാരൻ പ്രതികരിച്ചത് ഇങ്ങനെയാണ്:

"Your letter of even date was carefully gone into, and the Management finds no reason to change its decision. No further correspondence on the subject matter of retrenchment will be considered.

The tone of your letter is very much to be regretted."

കരാർ വ്യവസ്ഥകൾ സ്വന്തംനിലയിൽ ലംഘിക്കുക; നിവേദനം നടത്താവുന്നതാണെന്ന് നിർദ്ദേശിക്കുക; വ്യത്യസ്തപരിഗണന സാദ്ധ്യമല്ലെന്ന് വ്യക്തമാക്കുക; കത്തിലെ സ്വരം ശരിയായില്ലെന്നു കുറ്റപ്പെടുത്തുക; ആടിനെ പട്ടിയാക്കാനും, പട്ടിയെ പേപ്പട്ടിയാക്കാനും മടിക്കാത്ത പുരോഹിത മേലാളൻെറ ധാർഷ്ട്യത്തിനും അന്തസ്സാരശൂന്യതയ്ക്കും മുന്നിൽ സ്വതന്ത്രചിന്തകനായ ആ അദ്ധ്യാപകൻ നിശ്ശബ്ദനായില്ല.

"In your letter of March 5, 1932 besides declaring a taboo on the subject matter of retrenchment, you were pleased to observe that the tone of my letter is very much to be regretted. Now the tone of a composition, as distinct from the subject matter, is, in my humble opinion, a topic for literary criticism rather than for an official memo."

തുടർന്ന് കത്തിലെ "tone"—നെക്കുറിച്ചായി എഴുത്തുകുത്തുകൾ. താനുപയോഗിച്ച അനാദരശബ്ദങ്ങൾ ചൂണ്ടിക്കാണിച്ചാൽ അതു പിൻവലിക്കാൻ വിരോധമില്ലെന്ന് പോൾ അറിയിച്ചു. പക്ഷേ കുറ്റാരോപണങ്ങൾക്ക് ഒരുങ്ങിയ കാര്യവിചാരിപ്പുകാർക്ക് അവ ചൂണ്ടിക്കാണിക്കാൻ സാദ്ധ്യമായില്ല. "The Management's contention is that the general tone of all the letters is highly objectionable" എന്ന് ഒരൊഴുക്കൻ മട്ടിലുള്ള പ്രതികരണമേ ഉണ്ടായുള്ളൂ. "May I not assume that the tone is innocent unless or until it is proved to be otherwise?" എന്ന പോളിൻെറ ചോദ്യത്തിനുമുന്നിൽ അവർക്ക് ഉത്തരം മുട്ടി.

ഏതാനും നാളുകൾ കഴിഞ്ഞ് മെയ് അഞ്ചിന് പോളിന് ഒരു കല്പന ലഭിച്ചു:

"Mr. M.P. Paul M.A., is informed that the Management has decided to terminate his services in the college staff from 15th June 1932 and he is requested to take notice there of. Please acknowledge receipt."




തിരുവനന്തപുരം പാറ്റൂർ പള്ളിയിലെ കല്ലറ—ഒരു കൊടുങ്കാറ്റിനു ശേഷം

ഉടമ്പടിപ്രകാരം ഒരു വർഷം കൂടി സേവനകാലമുണ്ടായിരിക്കേ അതവഗണിച്ച്, എല്ലാ മൂല്യങ്ങളും കാറ്റിൽപ്പറത്തി പോളിനെ പുറത്താക്കാനായിരുന്നു തീരുമാനം. ഭൂമിയിൽ ദൈവരാജ്യം സൃഷ്ടിക്കാൻ കോളേജുകൾ നടത്തുന്ന തിരുസഭയുടെ കാര്യവിചാരിപ്പുകാർ കാട്ടുന്ന തോന്ന്യാസം മുട്ടുകുത്തി നിന്ന് ഏറ്റുവാങ്ങാൻ എന്തായാലും എം.പി. പോൾ തയ്യാറായില്ല. ഉദ്യോഗനിയമനത്തിലും പ്രമോഷൻസമ്മാനത്തിലും സ്വന്തക്കാരേയും ബന്ധക്കാരേയും തൊട്ടും തലോടിയും കൈത്തഴക്കം വന്ന പുരോഹിതപ്രമാണിമാർക്ക് സാഹിത്യകുശലൻ അഡ്വക്കേറ്റ് പുത്തേഴത്തു രാമമേനോൻ മുഖാന്തിരം പോൾ വക്കീൽ നോട്ടീസയച്ചു. ദൈവത്തിൻെറ പ്രതിപുരുഷന്മാരായി അഭിനയിക്കുന്നവർ നിഷേധിച്ച നീതിക്കുവേണ്ടി ഒരു സത്യവിശ്വാസി കോടതിയെ സമീപിക്കേണ്ട സ്ഥിതി സംജാതമാവുകയായിരുന്നു.

സത്യവിശ്വാസി എന്നു വെറുതെ പറഞ്ഞതല്ല. പോൾ രചിച്ച 'ആസ്തിക്യവാദം' എന്ന ഗ്രന്ഥം പഠിച്ചാണ് ഭാവിയിലെ വൈദിക മേലാളന്മാർ വിശ്വാസത്തിൻെറ പടക്കോപ്പ് അണിയുന്നത്. 'ക്രിസ്ത്വനുകരണ'ത്തിൻെറ മലയാള പരിഭാഷ തയ്യാറാക്കിയതും ആ 'അനാദരശബ്ദ'ത്തിൻെറ ഉടയോൻ തന്നെ. മാതാവിൻെറ വണക്കമാസ പുസ്തകത്തിൽ ചേർത്തിരിക്കുന്ന "ലോകൈക നാഥേ, മാതേ, നാകലോകത്തിൻ തിങ്കളായി...." എന്ന ഗാനം നീട്ടിപ്പാടുന്ന കന്യാസ്ത്രീകൾ അറിയുന്നുണ്ടോ അത് തിരുസഭ തെമ്മാടിക്കുഴി വിധിച്ച പുണ്യവാളനായ പോളിൻെറ സൃഷ്ടിയാണെന്ന്!

വിശുദ്ധ തോമ്മാശ്ലീഹായുടെ നാമധേയം അശുദ്ധമാക്കിയ കാര്യവിചാരിപ്പുകാർ വക്കീൽ നോട്ടീസിനു മറുപടി നില്കി. പോളുമായി കരാറുണ്ടെന്ന വസ്തുത പാടേ നിഷേധിച്ചാണ് അവർ വിരുതുകാട്ടിയത്. ആ നിലയ്ക്ക് കോളേജിൻെറ ഉടമസ്ഥനായ ബിഷപ്പിനെയും മാനേജരെയും, പ്രിൻസിപ്പാളിനെയും പ്രതികളാക്കി അന്യായം ഫയൽ ചെയ്യുകയല്ലാതെ നിവൃത്തിയുണ്ടായിരുന്നില്ല.

ഇത്രയുമായപ്പോൾ തിരുമനസ്സുകൾക്കുള്ളിൽ ഭയം നിറഞ്ഞു. എങ്ങനെയും തിരുശരീരം രക്ഷിക്കാനുള്ള വ്യഗ്രതയായി. പോൾ നിർദ്ദേശിച്ച വ്യവസ്ഥകൾ അംഗീകരിച്ചുകൊണ്ട് അവർ മുട്ടുകുത്തി; 'ഞാൻ പിഴയാളി' ചൊല്ലി.

1932 ജൂൺ 15-ാം തീയതി വരെ പോളിനു ലഭിക്കേണ്ട മുഴുവൻ ശമ്പളവും, ഉടമ്പടിപ്രകാരം അവശേഷിക്കുന്ന ഒരു വർഷത്തെ സർവ്വീസ് ഉപേക്ഷിക്കുന്നതിന് നഷ്ടപരിഹാരമെന്ന നിലയിൽ 250 രൂപയും ചേർത്ത് 606 രൂപ പ്രതികൾ നല്കേണ്ടിവന്നു. പിരിച്ചുവിടൽ നോട്ടീസ് പിൻവലിക്കാനും അവർ നിർബ്ബന്ധിതരായി. സ്വമേധയാ ഉദ്യോഗത്തിൽ നിന്നു വിരമിക്കാൻ പോൾ സമ്മതിച്ചു.

പോളിനെ തൊഴിൽരഹിതനാക്കി ജീവിതം തുലച്ചുവെന്ന് പുരോഹിതപ്രമാണിമാർ അഹങ്കരിച്ചു. സ്വതന്ത്രബുദ്ധികളായ സഭാംഗ

ങ്ങൾക്ക് ഇതാണ് അനുഭവമെന്ന താക്കീതും 'നിഷ്ക്കാസന കർമ്മ'ത്തിൽ അടങ്ങിയിട്ടുണ്ടെന്നായിരുന്നു അവരുടെ ഭാവം. പക്ഷേ അതൊരു മിഥ്യാബോധമായിരുന്നു. മദ്ധ്യവേനൽ അവധി കഴിഞ്ഞ് കോളേജ് തുറന്നപ്പോൾ ബിഷപ്പും, മാനേജരും, പ്രിൻസിപ്പാളും ഭൗതികസുഖങ്ങൾ ആസ്വദിക്കുന്ന മെത്രാസനമന്ദിരത്തിന്റെ എതിർവശത്തുള്ള രണ്ടുനില മാളികയിൽ എം.പി. പോൾസ് ട്യൂട്ടോറിയൽ കോളേജിന്റെ ബോർഡ് തൂങ്ങി. വിദ്യാർത്ഥികൾ നഗരവീഥികളിൽ 'The History of a Cut' എന്ന ലഘുലേഖ വിതരണം ചെയ്തു. ഒന്നര അണ വിലയുള്ള ആ പ്രസിദ്ധീകരണം പോൾ അനുഭവിച്ച ആത്മപീഡനത്തിന്റെ ചരിത്രമായിരുന്നു.

"The 'axe' is abroad. It has been laid at the roots of cosy sinceures and princely salaries. Even starvation-wages have been cut down with fell indiscriminateness. O Economy, How many crimes are committed in thy name!"

—എന്നു തുടങ്ങുന്ന ആ ചെറുഗ്രന്ഥം ആത്മാഭിമാനിയായ ഒരദ്ധ്യാപകന്റെ അവകാശപത്രികയാണ്. നിരാർദ്രമായ വൻശക്തിക്കെതിരെ ധീരനായി പോൾ ഒറ്റയ്ക്കു പോരാടി. ദശാബ്ദങ്ങൾക്കുശേഷം ആരംഭിക്കാനിരുന്ന കേരളത്തിലെ പ്രൈവറ്റ് കോളേജ് അദ്ധ്യാപകരുടെ അവകാശസമരങ്ങൾക്ക് മാർഗ്ഗദർശിയായി. ആദ്യത്തെ സമാന്തര വിദ്യാഭ്യാസ സ്ഥാപനത്തിന്റെ സ്രഷ്ടാവും അദ്ദേഹമാണ്. തായ്ത്തട്ടിയിൽ നിന്ന് മനഃപൂർവ്വം മുറിച്ചുമാറ്റിയ ശാഖ ചൈതന്യം നിലനിറുത്താൻ നടത്തിയ കഠിനമായ ആയോധനത്തിന്റെ സാക്ഷ്യമാണ് എം.പി. പോൾസ് കോളേജ്.

പിശാച് പോളിനെ കഠിനമായി പരീക്ഷിച്ചു. പ്രലോഭന പർവ്വതത്തിനുമുകളിൽ നിറുത്തി. ഭൂമിയിലെ എല്ലാ സുഖഭോഗങ്ങളും അവനു കാണിച്ചുകൊടുത്തു.

—"ഇവയുടെ മേൽ എല്ലാ അധികാരവും മഹത്ത്വവും എനിക്കു നല്കപ്പെട്ടിരിക്കുന്നു. ഇഷ്ടമുള്ളവർക്ക് ഞാൻ ഇതു കൊടുക്കുന്നു. നീ എന്നെ ആരാധിച്ചാൽ ഇവയെല്ലാം നിന്റേതാകും." പിശാച് പറഞ്ഞു.

"സാത്താനേ, നീ എന്നെ വിട്ടുപോവുക. ദൈവമായ കർത്താവിനെയല്ലാതെ ഭൂമിയിലെ അവന്റെ രക്ഷിതാക്കളെ ഞാൻ വണങ്ങുകയില്ല." പോൾ സ്വരമുയർത്തി.

പിശാചുക്കൾ സംഘം ചേർന്ന് പോളിനെ കഷ്ടപ്പെടുത്തി. നിരന്തരം അസഭ്യവർഷം ചൊരിഞ്ഞു.

പാപിയെ കല്ലെറിഞ്ഞുകൊല്ലുന്നത് മോശയുടെ ന്യായപ്രമാണമനുസരിച്ചാണ്. പാപം ചെയ്യാത്തവർ കല്ലെറിയൂ എന്നാണ് ക്രിസ്തു പറഞ്ഞത്. നിങ്ങൾ വിധിക്കപ്പെടാതിരിക്കുന്നതിന് ആരെയും വിധിക്കരുത് എന്ന് അവർ നിർദ്ദേശിച്ചു. മനുഷ്യപുത്രനെ തങ്ങളുടെ വിധിയുടെ കുരുക്കിൽ കുരിശിലേറ്റിയ സെൻഹെദ്രീൻ സംഘത്തിന് അത്രയും കൊണ്ട് അടങ്ങാമായിരുന്നു. പക്ഷേ എതിരാളികളുടെ മാംസം കടിച്ചുകീറാൻ അവരുടെ ദംഷ്ട്രകൾ വീണ്ടും വളർന്നു തൃശൂർ വൈദികസംസ്ഥാനത്തിന്റെ അധിപൻ രക്ഷാകർതൃത്വം നല്കിയ 'പ്രേഷിതൻ' എന്ന മാസിക പോളിന്റെ സ്വഭാവഹത്യനടത്താൻ തുനിഞ്ഞിറങ്ങി; പ്രേഷിതദൗത്യം പൂർണ്ണമാക്കി.

ആത്മപ്രതിരോധത്തിന് പോൾ 'നവകേരളം' എന്നപേരിൽ ഒരു വാരിക ആരംഭിച്ചു. തനിക്കെതിരെ കുരിശുയുദ്ധം നടത്തിയ അരമനസംഘത്തിലെ സേനാനികളുടെ തൂലികാചിത്രങ്ങൾ അദ്ദേഹം ഒന്നൊന്നായി അവതരിപ്പിച്ചു. കലാലയത്തിന്റെ കാര്യവിചാരിപ്പുകാരനെ 'കോണിച്ചോട്ടിലെ മെത്രാൻ' എന്ന ശീർഷകത്തിലാണ് ചിത്രീകരിച്ചത്.

—"ആ തൂലികാചിത്രത്തിൽ മാനേജരുടെ ബീഭത്സതയും ആകൃതിയും പ്രകൃതിയും ചേഷ്ടിതങ്ങളുമെല്ലാം വർണ്ണിച്ചിരുന്നതു വായിച്ചു ചിരിക്കാത്തവർ മാനേജരൊഴികെ ആരുമുണ്ടായിരുന്നില്ല" എന്ന് പ്രൊഫ. പി.സി. ദേവസ്യ രേഖപ്പെടുത്തുന്നു. അദ്ദേഹം തുടർന്നു പറയുന്നു: "ഈ പ്രക്ഷുബ്ധാന്തരീക്ഷത്തിലും ചില വ്യക്തികളെയല്ലാതെ ഈശ്വരനെയോ, മതത്തെയോ, വൈദികധർമ്മത്തെയോ അപഹസിക്കുവാൻ മിസ്റ്റർ പോൾ ഒരുമ്പെട്ടതിന് ഒരു ദൃഷ്ടാന്തവും എന്റെ ശ്രദ്ധയിൽ പെട്ടിട്ടില്ല."

(എം.പി. പോൾ അനുസ്മരണം–1990 ജൂലൈ 12)

സാംസ്കാരിക മണ്ഡലത്തിൽ പോൾ ചൈതന്യകേന്ദ്രമായി വളർന്നു. അദ്ദേഹത്തിന്റെ ആംഗലഭാഷാ വിജ്ഞാനം അതുല്യമായിരുന്നു; ദേശാഭിമാനം ആദരണീയമായിരുന്നു. 1934 ജനുവരി 17ന് മഹാത്മാഗാന്ധി തൃശൂർ സന്ദർശിച്ചു. അദ്ദേഹത്തിന് ഇംഗ്ലീഷിൽ മംഗളപത്രം സമർപ്പിക്കുന്നതിന് കോൺഗ്രസ് നേതാക്കൾ തീരുമാനിച്ചു. അതു തയ്യാറാക്കാൻ അവർ എം.പി. പോളിനെയാണ് സമീപിച്ചത്.

മഹാത്മാഗാന്ധി ആ പത്രിക വായിച്ചു നോക്കിയശേഷം തിരക്കി:

"Who wrote this?"

ഒരു മലയാളി യുവാവായ ഇംഗ്ലീഷ് അദ്ധ്യാപകനാണ് എന്നറിഞ്ഞപ്പോൾ ഗാന്ധിജി പറഞ്ഞു:

"He is a brainy young man. I wish to see him."

മഹാത്മാഗാന്ധിയുടെ താല്പര്യാനുസരണം പോൾ അദ്ദേഹത്തെ ചെന്നു കണ്ടു. ഗാന്ധിജി പോളിനെ ശ്ലാഘിക്കുകയും ജീവിതവിജയം ആശംസിക്കുകയും ചെയ്തു. ഇതിനെത്തുടർന്ന് നിയമം പഠിക്കാൻ പോളിനു "ദൈവവിളി" ഉണ്ടായത് യാദൃച്ഛികമല്ല. അദ്ധ്യാപനരംഗം വെടിഞ്ഞ് നിയമജ്ഞനാകാനും ദേശീയ സ്വാതന്ത്ര്യസമരത്തിൽ പങ്കാളിയാകാനും അദ്ദേഹം ദൃഢനിശ്ചയം ചെയ്തിരിക്കണം. നേരെ മദിരാശിയിൽ എത്തി ലോകോളേജിൽ ചേർന്നു. പ്രശസ്തമായി എഫ്.എൽ ജയിച്ച് ബി.എൽ–നു പഠനം തുടരാൻ സ്കോളർഷിപ്പും സമ്പാദിച്ചു.

അങ്ങനെ ആ ജീവിതം ഗതിമാറി ഒഴുകാൻ തയ്യാറെടുക്കുമ്പോൾ ചങ്ങനാശ്ശേരി സെയ്ന്റ് ബർക്കുമെൻസ് കോളേജ് അധികാരികൾക്ക് ഒരു ഇംഗ്ലീഷ് പ്രൊഫസറെ ആവശ്യമായി വന്നു. അവർ പിടികൂടിയത് പോളിനെയാണ്. നിരന്തരമായ അപേക്ഷയിൽ നിന്നു രക്ഷപ്പെടാനാവാതെ പോൾ നിയമപഠനലക്ഷ്യം ഉപേക്ഷിച്ച് ചങ്ങനാശ്ശേരിക്കു കെട്ടുമുറുക്കേണ്ടിവന്നു. തൃശൂരിലെ അനുഭവം സമ്മാനിച്ച അഗ്നി ആറിത്തണുത്തിട്ടില്ല. അതിനു മുൻപ് മറ്റൊരു തീച്ചൂളയിലേക്ക്. ഒരുപക്ഷേ പോൾ അത് മുൻകൂട്ടി കണ്ടിരിക്കില്ല.

സ്വതന്ത്രചിന്തകനും ധീരനുമായ ഒരു പ്രതിഭാശാലിയെ മദമാത്സര്യം മൂത്ത മതമേധാവികൾ നിർദ്ദയം പീഡിപ്പിക്കുന്നതിന്റെ ആവർത്തനമായിരുന്നു ചങ്ങനാശ്ശേരിയിലെ അനുഭവം. 1934–ൽ ആണ് പോൾ എസ്.ബി. കോളേജിൽ പ്രൊഫസറായത്. അദ്ദേഹത്തെ ആദരപൂർവ്വം അധികൃതർ ക്ഷണിച്ചുവരുത്തി ഇംഗ്ലീഷ് പഠിപ്പിക്കാൻ നിയോഗിച്ചു. ആ കർമ്മപഥത്തിൽ പോൾ അജയ്യനുമായിരുന്നു. പക്ഷേ അദ്ദേഹം ചെന്നുപെട്ടത് അപ്രമാദികളായ പുരോഹിതവർഗ്ഗത്തിന്റെ മേച്ചിൽപ്പുറത്താണ്. അവർക്കു ബലിയർപ്പിക്കാൻ ഒരു കുഞ്ഞാടിനെ മതിയായിരുന്നു. പോൾ സ്വയം ഇടയനെന്നു ഭാവിച്ചത് ഭരിക്കാൻവേണ്ടി തിരുവസ്ത്രം ധരിച്ചവർക്കു ഹിതമായില്ല. മാസാദ്യ വെള്ളിയാഴ്ച കോളേജ് ചാപ്പലിൽ വിശുദ്ധ കുർബ്ബാനയുണ്ട്. അദ്ധ്യാപകർ അതിൽ സംബന്ധിച്ചുകൊള്ളണമെന്ന് പ്രിൻസിപ്പാളിന്റെ ഉത്തരവുണ്ട്. അതു ലംഘിച്ച പോളിനോട് യേശുക്രിസ്തു ക്ഷമിച്ചുകാണും. പക്ഷേ, കലാലയമുതലാളി ആ പ്രൊഫസർ തൊഴിലാളിക്കു പിഴയിട്ടു. പോൾ ഒരുവർഷത്തെ പിഴ ഒരുമിച്ചടച്ച് പ്രതിഷേധം പ്രകടിപ്പിച്ചു.

കുപ്പായങ്ങൾക്കുള്ളിൽ ചെകുത്താൻ ചുരമാന്തി. "എന്റെ പിഴ, എന്റെ പിഴ. എന്റെ വലിയ പിഴ" എന്ന നെഞ്ചത്തടിച്ചുനിലവിളിക്കേണ്ടവർ ആ പുണ്യവാനെതിരെ ഗൂഢാലോചന നടത്തി ചരിത്രം പകർത്തിയെഴുതി. നാലുവർഷം ദീർഘിച്ച സേവനകാലം അവസാനിപ്പിച്ചുകൊണ്ട് പോളിന് നോട്ടീസ് നല്കി.

പരീക്ഷ സമീപിച്ചഘട്ടം. അതു മറന്ന് കുട്ടികൾ ക്ളാസ്സുകൾ ബഹിഷ്ക്കരിച്ചു. കലാലയാന്തരീക്ഷം കലുഷമായി. പ്രിൻസിപ്പാൾ ഫാദർ റോമയോ തോമസ് മുറിക്കുള്ളിൽ ഒളിച്ചു. ഒടുവിൽ അധികൃതർ മുട്ടുകുത്തി. സകല പുണ്യവാന്മാരുടെയും പ്രാർത്ഥന ചൊല്ലി. പാപസങ്കീർത്തനം വായിച്ചു. പോളിനെ തിരിച്ചെടുക്കേണ്ടിവന്നു.

എങ്കിലും അധികകാലം പോൾ അവിടെ തുടർന്നില്ല. ആത്മാഭിമാനം മുറിപ്പെടുത്തുന്ന അനുഭവങ്ങൾ ആവർത്തിക്കപ്പെട്ടപ്പോൾ അദ്ദേഹം രാജിവച്ചിറങ്ങി. ചങ്ങനാശ്ശേരിയിലും കോട്ടയത്തും എം.പി. പോൾസ് കോളേജ് വളർന്നുവികസിച്ചു. പോൾസ് കോളേജിൽ പഠിക്കാൻവേണ്ടി ഒന്നു തോല്ക്കാൻ ഇഷ്ടപ്പെട്ട കുട്ടികൾ അക്കാലത്ത് കുറവായിരുന്നില്ലത്രേ.

പോൾസ് കോളേജ് സാഹിത്യകാരന്മാരുടെയും ബുദ്ധിജീവികളുടെയും സംഗമവേദിയായി. പുരോഗമനസാഹിത്യപ്രസ്ഥാനം ആ ഈറ്റില്ലത്തിൽ ജനിച്ചുവളർന്നു. തകഴിയും, ദേവും, വർക്കിയും, ബഷീറും, സി.ജെ. തോമസും, എസ്.കെ. നായരും, ഡി.സി. കിഴക്കേമുറിയും, പുത്തൻകാവ് മാത്തൻതരകനുമൊക്കെ ഒത്തുചേർന്ന് അപൂർവ്വമായ അന്തരീക്ഷം സൃഷ്ടിച്ചു. പുതിയ എഴുത്തുകാർ പോളിന്റെ പ്രോത്സാഹനം കാത്തു. അവരുടെ സൃഷ്ടികൾ ആ കൈകളിലൂടെ കടന്ന് ചൈതന്യത്തിന്റെ പൂർണ്ണത ഉൾക്കൊണ്ടു. ബഷീറിന്റെ 'ബാല്യകാലസഖി' ഒരുദാഹരണമാണ്. അങ്ങനെ എത്ര ഗ്രന്ഥങ്ങൾ; ഗ്രന്ഥകാരന്മാർ!

എസ്.ബി. കോളേജിൽ ഇംഗ്ലീഷ് പ്രൊഫസറുടെ കസേരയിലിരുത്താൻ കലാലയമേധാവികൾ കണ്ടുപിടിച്ചത് യൂണിവേഴ്സിറ്റി കോളേജിൽ നിന്ന് അടുത്തൂൺ പറ്റിയ സഹസ്രനാമയ്യരെയാണ്. സർവ്വാധിപതിയായ ദിവാൻ സർ സി.പി.രാമസ്വാമി അയ്യരെ പ്രീണിപ്പിക്കാനും അതൊരു വഴിയാണല്ലോ എന്ന് അവർ ആഹ്ളാദത്തോടെ ഓർത്തു. സി.പിക്ക് മംഗളപത്രമെഴുതാനും വഞ്ചീശമംഗളം പാടാനും മെത്രാന്മാർ മത്സരിക്കുന്ന കാലമായിരുന്നു അത്. ഖദർ ഉടുത്തുനടക്കുന്ന ഗാന്ധിശിഷ്യനായ പോൾ അപകടകാരി; രാജ്യാസനത്തിന്റെ നോട്ടപ്പുള്ളി. ഒഴിവാക്കിയത് എന്തൊരു ബുദ്ധി! അവർ ഉള്ളിൽ



എം.പി. പോളിന്റെ ഒരു എണ്ണച്ചായാ ചിത്രം

ഓർത്തുചിരിച്ചുകാണും.

അധികാരക്കസേരയുടെ കാലുനക്കിയും നുണഞ്ഞും രുചിപിടിച്ച പുരോഹിതന്മാർ മനുഷ്യപുത്രനെ കുരിശിൽ തറച്ചു; ബറാബാസിനെ വിട്ടുതരിക എന്നു നിലവിളിച്ചു.

എന്നിട്ടോ? തന്റെ വിദ്യാഭ്യാസ പരിഷ്ക്കാരങ്ങൾക്കെതിരെ പള്ളിയുടെ അധികാരം "തുത്തു കുലുക്കുന്നു" എന്നു ബോദ്ധ്യം വന്നപ്പോൾ സി.പി. 1945–ലെ ഒരു പ്രഭാതത്തിൽ സഹസ്രനാമയ്യരെ അപ്രത്യക്ഷനാക്കി. കോളേജ് അധികൃതർ ഗതികെട്ടു. തങ്ങൾ ആട്ടിപ്പുറത്താക്കിയ പോളിനെത്തേടി അവർ കോട്ടയത്തെത്തി. ആ ഗുരുപാദത്തിൽ സാഷ്ടാംഗം പ്രണമിച്ചു. അവർ പോളിന്റെ വിശ്വാസദാർഢ്യം പ്രകീർത്തിച്ചു. സമുദായത്തിന്റെ അന്തസ്സിനെക്കുറിച്ചു പറഞ്ഞു. പ്രതിസന്ധിയിൽ സ്ഥാപനത്തെ സദയം രക്ഷിക്കണമെന്ന് അപേക്ഷിച്ചു. നിത്യവും കോട്ടയത്തു കാറയച്ചുകൊടുക്കാമെന്ന് ബോധിപ്പിച്ചു.

പോൾ അവരെ ചവിട്ടാൻ കാലുയർത്തിയില്ല. മുഖത്തുകാർക്കിച്ചുതുപ്പിയില്ല. 'ഉത്തരംതാങ്ങികൾ' അധരവ്യായാമം നടത്തിയപ്പോൾ ചിന്തിച്ചിരിക്കും: ഈ കുപ്പായങ്ങൾക്കുള്ളിൽ ഇവർ എന്തൊക്കെ ഒളിപ്പിച്ചുവച്ചിരിക്കുന്നു! പ്രതിഫലം പറ്റാതെ, ഓണററി പ്രൊഫസർ എന്നനിലയിൽ, കോട്ടയത്തുനിന്ന് സ്വന്തം ചെലവിൽ യാത്രചെയ്തു പോൾ ചങ്ങനാശ്ശേരിയിലെത്തി ക്ളാസ്സുകൾ എടുത്തു. ത്യാഗസുരഭിലമായ സേവനംകൊണ്ട് മധുരമായി പ്രതികാരം ചെയ്തു.

കോളേജധികൃതർ തങ്ങൾക്കുണ്ടായ സാമ്പത്തികലാഭത്തിൽ ആഹ്ളാദിച്ചുകാണും. പോളിന്റെ വിഡ്ഢിത്തമോർത്തു ചിരിച്ചുകാണും. ഈ അപൂർവ്വപ്രതികാരത്തിൽ നിന്ന് ചരിത്രമുൾക്കൊണ്ട പാഠം കാലത്തിനു മാർഗ്ഗദർശകമാകുമെന്ന് അവരുണ്ടോ ചിന്തിക്കുന്നു!

1949–50 കാലത്ത് പോളിന്റെ കർമ്മരംഗം തിരുവനന്തപുരമായിത്തീർന്നത് യാദൃച്ഛികമാണ്. മാർ ഈവാനിയോസ് കോളേജ് തുടങ്ങിയപ്പോൾ അതിന്റെ സ്ഥാപകൻ പോളിനെ തേടിച്ചെന്നു. ഒഴിഞ്ഞുമാറാൻ കഴിഞ്ഞില്ല. ഉച്ചവരെ കോളേജിൽ അദ്ധ്യാപനം. അതു കഴിഞ്ഞാൽ പോൾസ് കോളേജിന്റെ പ്രവർത്തനങ്ങളിൽ ശ്രദ്ധിക്കണം. രണ്ടറ്റവും കത്തുന്നമെഴുകുതിരി പോലെയായി ആ ജീവിതം. ഒടുവിൽ മാർ ഈവാനിയോസ് കോളേജിലെ ഉദ്യോഗത്തിൽനിന്ന് ഒഴിവായി സ്വന്തം സ്ഥാപനത്തിൽ അദ്ദേഹം മുഴുകി.

ട്യൂട്ടോറിയൽ കോളേജിലെ കഠിനാദ്ധ്വാനം പോളിന്റെ ആരോഗ്യം ക്ഷയിപ്പിച്ചു. മതപീഡനം താങ്ങാവുന്നതിലേറെയായിരുന്നു; ഒന്നും പുറത്തുകാണിച്ചില്ലെങ്കിലും. മിസ്സിസ് എം.പി. പോൾ എഴുതിയ 'സ്മരണക'ളിലും മകൾ റോസി തോമസിന്റെ 'ഉറങ്ങുന്ന സിംഹം' എന്ന ഗ്രന്ഥത്തിലും ആ ആത്മപീഡനത്തിന്റെ ദുഃഖഗീതികൾ നിറഞ്ഞിരിക്കുന്നു. അത് തലമുറകളെ അസ്വസ്ഥമാക്കാൻ ശക്തിയുറ്റതാണ്.

'നോവലെഴുത്തുകാരുടെ ബൈബിൾ' എന്ന് കുറ്റിപ്പുഴ കൃഷ്ണപിള്ള വിശേഷിപ്പിച്ച 'നോവൽ സാഹിത്യം' എന്ന ലക്ഷണഗ്രന്ഥം ഇരുപത്തിയാറാം വയസ്സിൽ രചിച്ച പോൾ സാഹിത്യത്തിന് എന്തെന്തു വിലപ്പെട്ട സംഭാവനകൾ നല്കേണ്ടിയിരുന്നു! പ്രശാന്തമായ കലാലയജീവിതഘട്ടത്തിലാണ് പ്രധാന ഗ്രന്ഥങ്ങൾ രൂപംകൊണ്ടത്. പിന്നീടെഴുതിയത് ചില ഉപന്യാസങ്ങളും കുറിപ്പുകളും മാത്രം. സൗന്ദര്യശാസ്ത്ര സംബന്ധിയായ നാലു ലേഖനങ്ങൾ സമാഹരിച്ചു പുസ്തകമാക്കിയതാണ് 'സൗന്ദര്യനിരീക്ഷണം'.

പോളിന്റെ നോട്ടുബുക്കിലെ കുറിപ്പുകൾ പോലും കാലത്തിനു പ്രിയപ്പെട്ടതായി. അവ പരിഭാഷപ്പെടുത്തി എഡിറ്റുചെയ്തു സി.ജെ. തോമസ് പ്രസിദ്ധപ്പെടുത്തി; അതാണ് 'ഗദ്യഗതി.' പോളിന്റെ മരണശേഷം ആ ഗ്രന്ഥം പ്രകാശിതമായി. 'സാഹിത്യവിചാരം', 'കാവ്യദർശനം' എന്നിങ്ങനെ പില്ക്കാലത്തു പ്രസിദ്ധീകൃതമായ കൃതികൾ പോളിന്റെ പ്രസംഗങ്ങളുടെയും ഉപന്യാസങ്ങളുടെയും

സമാഹാരമാണ്.

ഒൻപതുകുട്ടികൾ അടങ്ങുന്ന വലിയ കുടുംബത്തിൻെറ ചുക്കാൻപിടിച്ച് പോളിൻെറ കൈ തളർന്നു. അദ്ദേഹത്തെ നടുക്കടലിൽ തള്ളിയിട്ടവർ ആ പ്രതിഭാനാളം ഊതിക്കെടുത്താൻ മനഃപൂർവ്വം ശ്രമിക്കുകയായിരുന്നു. എത്ര കനപ്പെട്ട സംഭാവനകൾ സാഹിത്യത്തിനും സംസ്കാരത്തിനും നിഷേധിക്കപ്പെട്ടു! മനുഷ്യപുത്രൻെറ പ്രശാന്തി ഭഞ്ജിച്ച് പുരോഹിതന്മാരും പരീശന്മാരും ആ ജീവിതദൗത്യം അപൂർണ്ണമാക്കി. ''മരിക്കാൻ പ്രയാസമില്ല. മനുഷ്യത്വത്തോടെ ജീവിക്കാനാണ് വിഷമം'' എന്ന് അദ്ദേഹം ആവർത്തിച്ചുപറഞ്ഞിട്ടുണ്ട്.

യഥാർത്ഥ മനുഷ്യവികാസത്തിനുവേണ്ടി, സങ്കുചിതഭാവങ്ങളെ വെല്ലുവിളിച്ചുകൊണ്ട് നിർഭയനായി പോൾ പ്രവർത്തിച്ചു. മതത്തെ ഭൗതികസുഖങ്ങളുടെ മണിയറയാക്കുന്ന പുരോഹിതമേധാവിത്വം അദ്ദേഹം അംഗീകരിച്ചില്ല. അവർ നിർമ്മിച്ച വിലങ്ങുകളും വിലക്കുകളും ആ സ്വാതന്ത്ര്യത്തിൻെറ കൊടുങ്കാറ്റ് തകർത്തുകളഞ്ഞു.

അവിശ്രമം ജീവിതായോധനം നടത്തിയ പോളിനെത്തേടി മരണം കടന്നുവന്നത് 1952 ജൂലൈ പന്ത്രണ്ടിനാണ്. അന്നാസും കൈയാഫാസും അവരുടെ അനുചരവൃന്ദവും ആർത്തുമദിച്ച് മനുഷ്യപുത്രനെ കുരിശിലേറ്റുകയായിരുന്നു.

—അവൻെറ രക്തം ഞങ്ങളുടെയും ഞങ്ങളുടെ സന്തതികളുടെയും മേൽ പതിക്കട്ടെ എന്ന് അവർ പുച്ഛസ്വരത്തിൽ അട്ടഹസിച്ചു.

പോളിൻെറ മൃതദേഹത്തെ അവഹേളിച്ചുകൊണ്ട് പള്ളിയുടെ കാര്യവിചാരിപ്പുകാർ ആനന്ദിച്ചു. സംസ്കാരകർമ്മങ്ങൾക്ക് വൈദികർ എത്തിയില്ല. കുമ്പസാരിക്കാത്ത ആ വിശ്വാസിക്ക് പള്ളി സിമിത്തേരിയിൽ അന്ത്യവിശ്രമമനുവദിച്ചില്ല. പള്ളിക്കുറ്റത്തിനു പുറം തള്ളപ്പെട്ടവരെ അടക്കുന്ന സ്ഥലത്ത് തെമ്മാടിക്കുഴിയിൽ പോളിനെ സംസ്ക്കരിക്കേണ്ടി വന്നു.

അന്ന് കാടുപിടിച്ചുകിടന്ന പ്രദേശം പിൽക്കാലത്ത്, മരിച്ച വിശ്വാസികളുടെ സംഖ്യ വർദ്ധിച്ചപ്പോൾ അംഗീകൃത ശവക്കോട്ടയുടെ ഭാഗമാക്കേണ്ടിവന്നു. അങ്ങനെ പോൾ ദൈവരാജ്യത്തിൻെറ മതിലുകൾക്കുള്ളിലായി. ഏതാനും വർഷം മുൻപ് പോളിൻെറ കുടുംബാംഗങ്ങളും സുഹൃത്തുകളും ചേർന്ന് പഴയ കരിങ്കൽക്കൂട് പൊളിച്ചുമാറ്റി ശവക്കുനയ്ക്കു മുകളിൽ മാർബിൾശില സ്ഥാപിച്ചു. അങ്ങനെ പള്ളിയുടെ പേരേടുകളിൽ പോളിന് ഒരിടം കിട്ടി. പഠിപ്പിച്ച കലാശാലകളിൽ ഒന്നിലും പോളിൻെറ ഛായാചിത്രമില്ല. പക്ഷേ ആയിരക്കണക്കിനു ശിഷ്യന്മാരുടെ, ആരാധകരുടെ ഹൃദയങ്ങളിൽ ആ രൂപം പ്രകാശപൂർണ്ണമാണ്.

നാല്പതുവർഷങ്ങൾ കടന്നുപോയി. ചില ചോദ്യങ്ങൾ ഉള്ളിലുണർന്നുവരുന്നു. പോളിനെ പിരിച്ചുവിട്ട കോളേജ് മാനേജർ ആരാണ്? പോളിനു പിഴയടിച്ച ആ പ്രിൻസിപ്പാൾ ആരാണ്? കാലം കള്ള പ്രവാചകന്മാരെ ചവറ്റുകുട്ടയിൽ എറിഞ്ഞുകഴിഞ്ഞു. സിമിത്തേരിയുടെ ചുറ്റുമതിൽ സ്വയം തകർന്നുവീണു; പോളിനെ ഉൾക്കൊണ്ടു. 'ആസ്തിക്യവാദം' പഠിച്ച് പുരോഹിതന്മാരുടെ പുതിയ തലമുറകൾ ജനിക്കുന്നു. അവർ കാലത്തിൻെറ ചുവരെഴുത്തുകൾ വായിക്കുമോ, മനസ്സിലാക്കുമോ, എന്തോ!







എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം

ഈ പട്ടണത്തിലെ ജന്തുശാലയിൽ വളരെക്കാലം കൂടിയിട്ടാണ് ഞാൻ പോയത്. മൃഗങ്ങളെ കാണാനല്ല. രാജവീഥിയിലൂടെ നടന്നാൽ സാഹിത്യകാരന്മാരെ കാണേണ്ടതായി വരുമല്ലോ എന്നു കരുതിയാണ് സിംഹങ്ങളെയും കടുവകളെയും മൂർഖൻപാമ്പുകളെയും കാണാമെന്നു വിചാരിച്ചത്. അഴിക്കൂട്ടിനകത്ത് അസ്വസ്ഥനായി നടക്കുന്ന സിംഹത്തിനു സ്വൈരസഞ്ചാരം നിർവഹിക്കാൻ താഴെ ഒരു കൃത്രിമ വനമുണ്ടാക്കിയിട്ടുണ്ട്. കൂട്ടിലെ പ്രവേശനദ്വാരം തുറന്നാൽ സിംഹത്തിന് അതിലൂടെയിറങ്ങി കൃത്രിമവനത്തിൽ ചെല്ലാം. വിഹരിക്കാം. അങ്ങനെ മൃഗരാജാക്കന്മാർ പ്രൗഢിയോടെ വനത്തിൽ നടക്കുന്ന സമയത്താണ് ഞാൻ അവിടെച്ചെന്നതും താഴെയുള്ള കാട്ടിൽ രാജകീയമായി നടക്കുന്ന പഞ്ചാനനന്മാരെ കണ്ടതും. അങ്ങനെയിരിക്കെ ഒരു സിംഹം ഒററച്ചാട്ടം. ആ ചാട്ടം എന്നെ ആഹ്ളാദിപ്പിച്ചില്ലെന്നു മാത്രമല്ല, പേടിപ്പിക്കുകയും ചെയ്തു. ചാട്ടത്തിനു ലയമുണ്ട്, ആകർഷകത്വമുണ്ട്. പക്ഷേ അതുകണ്ടു ഞാൻ ഞെട്ടിയതേയുള്ളു. ഞാൻ നടന്നു snake house-ൽ എത്തി. അതുവരെ ഉറങ്ങിക്കിടന്ന മൂർഖൻപാമ്പ് പെട്ടെന്നു ഫണമുയർത്തി വിരിച്ചു നാലുപാടും അതു തിരിച്ചു. സിംഹം ചാടിയതും പാമ്പു ഫണം വിരിച്ച് ഏതാണ്ടൊരു നൃത്തംവച്ചതും എന്നെ ലക്ഷ്യമാക്കിയാണെന്ന് ഒരു തോന്നൽ. അസ്വസ്ഥതയോടെ ഞാൻ സർപ്പഭവനത്തിൽ നിന്ന് പലതരത്തിലുള്ള പൂക്കളോടുകൂടിയ ഉദ്യാനത്തിൽ ചെന്നു. പുഷ്പങ്ങളും കാറ്റേറ്റു നൃത്തം ചെയ്യുന്നു. ലയാത്മകമായ പഞ്ചാനനപ്രയാണത്തിനും ലയാത്മകമായ ഫണചലനത്തിനും ഞെട്ടലുണ്ടാക്കാനേ കഴിയുന്നുള്ളു. ലയത്തോടുകൂടിയുള്ള പുഷ്പനൃത്തം ആഹ്ളാദാനുഭൂതിയുളവാക്കുന്നു. സിംഹത്തിൻെറ ചാട്ടം ഒരുതരത്തിലുള്ള അടിയാണ്. ആ ആഘാതമേററ് ദ്രഷ്ടാവിൻെറ മാനസികമണ്ഡലം തകരുന്നു. ഫണത്തിൻെറ ചലനം ഭീതിദമാണ്. അതും വേറൊരുതരത്തിലുള്ള ആഘാതമത്രേ. മിന്നൽപ്പിണരുകൾ വീശുമ്പോൾ സൗന്ദര്യമുണ്ട്. എന്നാൽ ആളുകൾ പ്രകമ്പനം കൊള്ളുകയേയുള്ളു. നിലാവ് ഒഴുകുമ്പോൾ സൗന്ദര്യവും അതോടൊപ്പം ശാന്തിയും ഉണ്ടാകുന്നു. സമകാലികത്വം പഞ്ചാനനൻെറ ചാട്ടത്തിനും ഫണചലനത്തിനുമാണ് വില കല്പിക്കുന്നത്. പുഷ്പനൃത്തം അത് അവഗണിക്കുന്നു. അതിനാലാണ് വള്ളത്തോളിൻെറ കവിതയ്ക്ക് അതർഹിക്കുന്ന അംഗീകാരം ഇന്നില്ലാത്തത്; ''പാതാളക്കുണ്ടിൽ ഒളിച്ചിരുന്ന് ചില പാമ്പുകൾ'' ചങ്ങമ്പുഴക്കവിതയുടെ നേർക്കു ചീററുന്നത്. സാരമില്ല. ''വിഷ്ണുപദത്തിലുയർന്നുപൊങ്ങിക്കൃഷ്ണപ്പരുന്തുകൾ സഞ്ചരിക്കും.''

## ജേണലിസ്ററ്

വർഷം ഓർമ്മയില്ല എനിക്ക്. 1967 ആകാം. അതോ 1968 ആണോ. ഞാൻ ഒരമേരിക്കക്കാരനെ പരിചയപ്പെട്ടു. എൻെറ കൈയിലിരുന്ന An American Dream എന്ന നോർമൻ മെയ്ലറുടെ പുസ്തകം വാങ്ങി നോക്കിയിട്ട് അദ്ദേഹം എന്നോടു ചോദിച്ചു: ''ഭാര്യയെ കത്തികൊണ്ടു കുത്തിക്കൊല്ലാൻ പോയ ഒരു ക്രൂരൻെറ പുസ്തകമാണോ നിങ്ങൾ വായിക്കുന്നത്?'' ഞാൻ സായ്പിനോടു കൂടുതൽ വിവരങ്ങൾ ചോദിച്ചു. മെയ്ലർ അഡലെ മൊറലസ് എന്നു പേരുള്ള ഭാര്യയെ കത്തികൊണ്ടു കുത്തിയെന്നും അവർ പരാതിപ്പെടാത്തതുകൊണ്ട് അദ്ദേഹം രക്ഷപ്പെട്ടുവെന്നും ഗ്രഹിച്ചു. എന്നിട്ടും ഏതാനും ദിവസങ്ങൾ തടങ്കലിലായിരുന്നുപോലും. അതറിഞ്ഞതോടെ ഞാൻ മെയ്ലറുടെ പുസ്തകം ദൂരെയെറിഞ്ഞു. പിന്നീട് വളരെക്കാലത്തേക്കു ഞാൻ ആ മനുഷ്യൻെറ ഒരു കൃതിപോലും സ്പർശിച്ചില്ല. പുസ്തകക്കടയിൽ അതിരിക്കുന്നതു കണ്ടാൽ മുഖം തിരിച്ചുകളയുമായിരുന്നു. കോപം കാലം കഴിയുമ്പോൾ കുറയും. കുറഞ്ഞുകുറഞ്ഞ് തീരെയില്ലാതെയാകും. അങ്ങനെയുള്ള ഒരു കാലയളവിൽ ഞാൻ മെയ്ലറുടെ പുസ്തകങ്ങൾ വായിച്ചു. ഇംഗ്ളീഷിൽ imaginative literature എന്നും നമ്മുടെ ഭാഷയിൽ ഭാവനാത്മകം സാഹിത്യം എന്നും വിളിക്കുന്ന വിഭാഗത്തിൽ പെടുന്നതല്ല അദ്ദേഹത്തിൻെറ രചനകൾ എന്നു മനസ്സിലാക്കുകയും ചെയ്തു. അടുത്തകാലത്ത്, ഇതിനകം വിശ്വവിഖ്യാതി നേടിയ "Harlot's Ghost" എന്ന നോവൽ വാങ്ങി. സൂക്ഷ്മദർശിനി വച്ചുനോക്കിയാൽ മാത്രം കാണാവുന്ന റൈറ്റപ്പിൽ 1122 പുറങ്ങളോളം അച്ചടിച്ച ഈ നോവലിൻെറ കുറെ പുറങ്ങൾ

**ഈ ലോകം ദുഃഖദായകമോ അതോ ആഹ്ളാദദായകമോ? രണ്ടുമല്ല. ലോകം നിസ്സംഗമാണ്. നമ്മുടെ ദുഃഖം ലോകത്തിൽ ആരോപിക്കുമ്പോൾ അത് വിഷാദഭരിതം; നമ്മുടെ ആഹ്ളാദം സംക്രമിപ്പിക്കുമ്പോൾ അത് ആഹ്ളാദമയം.**



നോർമൻ മെയ്‌ലർ

യാതനയോടെ വായിച്ചു. അതിനുശേഷം സമയവും കാഴ്ചശക്തിയും നഷ്ടപ്പെടുത്താതിരിക്കാനായി ഞാൻ വായന നിറുത്തി. ട്രാഷ് എന്നത് ഈ രചനയെസ്സംബന്ധിച്ചിടത്തോളം വളരെ മൃദുലമായ പ്രയോഗമാണ്. സി.ഐ.എയിലെ അംഗമായ ഒരു ഹാരിയാണ് കഥ പറയുന്നത്. അയാൾ പറയുന്നത് സി.ഐ.എയുടെ ചരിത്രമാവാം. Hugh Tremont Montague എന്നൊരുത്തൻെറ ഭാര്യയെ കൈക്കലാക്കിയവനാണ് ഹാരി. അതേസമയം അയാൾക്കു Chloe എന്നൊരു വെപ്പാട്ടിയുമുണ്ട്. മൊൺടഗ്യുവിൻെറ വട്ടപ്പേരാണ് Harlot എന്നത്. അയാളെ ആരോ കൊന്നു. ആരാണ് അയാളെ വധിച്ചത്? എനിക്കതറിയാൻ കൗതുകമുണ്ടായില്ല. അവിടെവച്ച് ഞാൻ വായന അവസാനിപ്പിച്ചു. സാഹിത്യമേന്മ തൊട്ടുതേച്ചിട്ടില്ലാത്ത പൊളിററിക്കൽ ജേണലിസമാണ് മെയ്‌ലറുടേത്. അതിൽ സത്യമേത് കല്പനയേത് എന്നു നമുക്കു തിരിച്ചറിയാൻ വയ്യ. കഷ്ടപ്പെട്ടുണ്ടാക്കിയ 196 രൂപ ഞാൻ ഇതു വാങ്ങി വെറുതെ കളഞ്ഞു. എൻെറ വായനക്കാരുടെ പണംകൂടി നഷ്ടപ്പെടരുതെന്നു കരുതി മുന്നറിയിപ്പെന്ന നിലയിൽ ഞാനിത്രയും എഴുതുന്നു.

## ചോദ്യം, ഉത്തരം

''സ്ത്രീജിതന്മാർ വൃദ്ധരാകുമ്പോൾ സ്ത്രീവിദ്വേഷികളാകുന്നത് എന്തുകൊണ്ടാണ്?'' (ഒരു സ്ത്രീയുടെ ചോദ്യം)

''ചെറുപ്പക്കാരൻെറ മനസ്സ് പൂവമ്പഴത്തിൻെറ കുലപോലെയാണ്. കാണുന്ന ഓരോ തരുണിക്കും അതിൽനിന്നു ഓരോ പഴമെടുത്തു കൊടുക്കും അയാൾ. ഒടുവിൽ, തിരുവനന്തപുരത്തു 'കാളാമുണ്ടൻ' എന്നു വിളിക്കുന്ന ഞെട്ടു മാത്രമേ കാണൂ. അതുംകൊണ്ട് അയാൾ നടക്കുമ്പോൾ സ്ത്രീകൾ തിരിഞ്ഞു നോക്കില്ല. അതോടെ അയാൾ സ്ത്രീവിദ്വേഷിയാകും.''

''മഴക്കാലമല്ലേ? എങ്ങനെയിരിക്കുന്നു നിങ്ങളുടെ നാട്?''

''റോസാപ്പൂക്കൾ പുഞ്ചിരിയിടുന്നു. സ്ത്രീകൾ കുടയുണ്ടായിട്ടും നിവർക്കാതെ മഴനനഞ്ഞു റോഡിലൂടെ നടക്കുന്നു.''

''സാഹിത്യവാരഫലംകൊണ്ട് എന്തു നേട്ടം?''

''നേട്ടമേയുള്ളു. പത്രാധിപർ നല്ല പ്രതിഫലം തരുന്നു. മിക്ക ഓട്ടോറിക്ഷാഡ്രൈവർമാരും ഈ കോളം വായിക്കുന്നവരാണ്. അവരുടെ വാഹനത്തിൽ കയറിയാൽ പണം വാങ്ങാതെ വീട്ടുനടയിൽ കൊണ്ടാക്കുന്നു.''

''വിവാഹത്തിനു പോകുമ്പോൾ കിട്ടുന്ന ചെറുനാരങ്ങ നിങ്ങളെന്തു ചെയ്യും?''

''അത് ഓരോ മനുഷ്യൻെറയും സ്വഭാവമാശ്രയിച്ചിരിക്കും. ഞാൻ ആരും കാണാതെ അവിടത്തന്നെ ഇട്ടിട്ടു പോരും. വേറെ ചിലർ വീട്ടിൽ കൊണ്ടുവന്നു ഭാര്യയോടു കലക്കിക്കൊണ്ടു വാടീ എന്നു പറയും. മററു ചിലർ മൂന്നുനാലെണ്ണംകൂടി കൈക്കലാക്കി വീട്ടിലെത്തിച്ച് 'ഉപ്പിലിട്' ഉണ്ടാക്കും.''

''തിരുവനന്തപുരത്ത് അന്തരീക്ഷമലിനീകരണം കുറവാണല്ലേ? എൻെറ ഈ നാട്ടിൽ ഫാക്ടറികൾ കൂടുതലായതുകൊണ്ട് വല്ലാത്ത മലിനീകരണം.''

''ആ ദോഷം നിങ്ങളുടെ നാട്ടിലുള്ളതിനെക്കാൾ കൂടുതലാണ് എൻെറ ഈ പട്ടണത്തിൽ. ഇവിടെ സാഹിത്യകാരന്മാർ ദിവസവും വൈകുന്നേരം പ്രസംഗം തകർക്കുന്നുണ്ട്.''

''തിരുവനന്തപുരത്തിൻെറ പ്രത്യേകതയെന്ത്?'' (മുകളിലെഴുതിയ ചോദ്യം ചോദിച്ചയാൾതന്നെ ഇതും ചോദിക്കുന്നു.)

''സവിശേഷതയെന്ത്? എന്നു ചോദിക്കണം. സുന്ദരികൾ ധാരാളമുള്ള പട്ടണം എന്ന് ഉത്തരം.''

''വധശിക്ഷ നിറുത്തലാക്കാമോ?''

''ഓഹോ, നിറുത്തലാക്കാം. പകരം റ്റി.വി പരിപാടികളുണ്ടല്ലോ.''

## നാട്ടുനടപ്പ്

റഷൻ മിസ്റ്റിക്കും തത്ത്വചിന്തകനുമായിരുന്ന ഊസ്പെൻസ്കിയുടെ ''ശാശ്വതമായ ആവർത്തനം'' എന്ന സിദ്ധാന്തം പ്രഖ്യാതമാണ്. അദ്ദേഹത്തിൻെറ ''A New Model of the Universe'' എന്ന പുസ്തകത്തിൽ ഇതു കാണാം. (Arkana Book—Page 477) 1877-ൽ ജനിച്ച് 1912-ൽ മരിച്ചയാൾ വീണ്ടും അതേവർഷം ജനിച്ച് അതേവർഷം മരിക്കും. അനന്തമായി ഈ ജനനവും മരണവും ഉണ്ടായിക്കൊണ്ടിരിക്കും. ഞാൻ 1992 ജൂൺ 25 വൈകുന്നേരം 6 മണിക്ക് ഇതെഴുതുന്നു. ഇതുപോലെ കോടാനുകോടി ജന്മങ്ങളിൽ ഞാനിതു തന്നെ എഴുതിയിട്ടുണ്ട്. ഇനിയും എഴുതും. എൻെറ അച്ഛനമ്മമാർക്ക്, മററു ബന്ധുക്കൾക്ക് മാററമില്ല. പാർക്കർ പേനവച്ചാണ് ഇതെഴുതുന്നത്. പണ്ടും ഈ പേനകൊണ്ടുതന്നെയാണ് എഴുതിയത്. ഇനി എഴുതാൻ പോകുന്നതും ഈ പേനകൊണ്ടുതന്നെ. ശുദ്ധമായ അസംബന്ധം! അല്ലേ? ആയിരിക്കാം. പക്ഷേ ഇതാണ് ഊസ്പെൻസ്കിയുടെ അനന്തമായ ആവർത്തനം എന്ന സിദ്ധാന്തം. ഇത് നീച്ചേയുടെ ''eternal recurrence'' എന്ന സിദ്ധാന്തത്തിൽനിന്ന് വിഭിന്നമാണ്. പ്രപഞ്ചത്തിൻെറ ശക്തിവിശേഷങ്ങൾ അനന്തങ്ങളായതുകൊണ്ട് ഇതുപോലെയൊരു ഭൂമിയും ഇതുപോലെയൊരു ശാസ്തമംഗലവും ഇതുപോലെയൊരു വീടും ഇതുപോലെയൊരു സാഹിത്യവാരഫലക്കാരനും ഉണ്ടാകുമത്രേ. പക്ഷേ പ്രതികൂലശക്തികൾ പ്രപഞ്ചത്തിൻെറ ആവർത്തനശക്തികളെക്കാൾ കൂടുതലായതുകൊണ്ട് നീച്ചേ പറയുന്നതു തെററാണെന്നു ഊസ്പെൻസ്കി അഭിപ്രായപ്പെടുന്നു. ഊസ്പെൻസ്കിയുടെ അനന്തമായ ആവർത്തനത്തിൻെറ അടിസ്ഥാനതത്ത്വം ആവിഷ്കരിക്കാൻ ഇവിടെ സ്ഥലമില്ല.

കോടാനുകോടി (കോട്യനുകോടി) വർഷങ്ങൾക്കുമുൻപ് ഞാൻ വടക്കേയിന്ത്യയിൽ പാർത്തിരുന്നു. അവിടെ സ്റ്റെയിറ്റ് ട്രാൻസ്പോർട് ബസ്സിൽ കയറിയാൽ റ്റിക്കറ്റ് തരില്ല. ഒരുപക്ഷേ ഒരു രൂപ റ്റിക്കറ്റ് വാങ്ങാൻ പത്തുരൂപനോട്ട് കൊടുത്താൽ ബാക്കി ഒൻപതുരൂപ തരില്ല. ചോദിച്ചാൽ കണ്ടക്റ്റർ അടുത്തതവണ നമ്മളെ ബസ്സിൽ കയറാൻ സമ്മതിക്കില്ല. തീവണ്ടിയാപ്പീസിൽച്ചെന്നു റ്റിക്കറ്റ് റിസർവ് ചെയ്താൽ റ്റിക്കറ്റിനുള്ള സംഖ്യയോടൊരുമിച്ചു രണ്ടു രൂപ കൂടി കൊടുക്കണം. ഇല്ലെങ്കിൽ സീററില്ല എന്നു പറയും. ഇത് കോടാനുകോടി വർഷങ്ങളായി ആവർത്തിച്ചുവരുന്നു. എൻെറ ഈ ജീവിതകാലത്ത് ഇതുവരെയും ഇതു

**വാക്കുകൾ സുന്ദരികളുടെ മേനിപോലെ മൃദുത്വമുള്ളതാകണം. അതു തൊട്ടാൽ അരുണാഭമാകും.**



ണ്ടായില്ല. ഊസ്പെൻസ്കിയുടെ സിദ്ധാന്തമനുസരിച്ച് ഉണ്ടാകും. അതുണ്ടായിട്ടേ ഞാൻ മരിക്കൂ. ഇതുതന്നെയാണ് ഏകലവ്യൻ പറയുന്ന നാട്ടുനടപ്പ്. അദ്ദേഹത്തിൻെറ 'നാട്ടുനടപ്പ്' എന്ന ചെറുകഥയിൽ ഇത്തരം കൈക്കൂലികളെ രസപ്രദമായി ചിത്രീകരിക്കുന്നുണ്ട്. ഒടുവിൽ കൈക്കൂലി കൊടുക്കുന്നവൻ 'കറപ്ഷൻെറ' ഒരു ഭാഗമായിത്തീരുന്നു. അതു നല്കിയില്ലെങ്കിൽ അവനു ജീവിതമില്ല എന്നു വരുന്നു. ഏകലവ്യനും നല്ല കഥയെഴുതുമെന്ന് മാതൃഭൂമി ആഴ്ചപ്പതിപ്പിലെ ഈ കഥ എന്നെ ഗ്രഹിപ്പിക്കുന്നു. ഏതേതു സംഭവങ്ങളെ വർണ്ണിച്ചാൽ രാജ്യത്തിലെ കൈക്കൂലി സമ്പ്രദായത്തിൻെറ സ്വഭാവം വ്യക്തമാകുമോ അത്തരം സംഭവങ്ങളെ തിരഞ്ഞെടുത്ത് ആലേഖനം ചെയ്തു എന്നതിലാണ് ഏകലവ്യൻെറ പാടവം. ആരെയും കുററം പറയാനില്ല. അനന്തമായ ആവർത്തനമാണ് ഹേതു. ഊസ്പെൻസ്കി ജയിക്കട്ടെ. അദ്ദേഹത്തിൻെറ ഗുരുനാഥൻ ഗർദ്യേഫ് ഈ സിദ്ധാന്തത്തിൻെറ ഉദ്ഘോഷകനല്ലെങ്കിലും ജയിക്കട്ടെ. ഊസ്പെൻസ്കിക്കു മുൻപ് മറെറാരു സിദ്ധാന്തത്തിനു രൂപംകൊടുത്ത നീച്ചേയും ജയിക്കട്ടെ.

★ ★ ★

വളരെപ്പണ്ട് ഉണ്ടായ ഒരു കാര്യമാണ് ഞാനിവിടെ എഴുതുന്നത്. എൻെറ ബന്ധുവായിരുന്നു ആററുകാൽ ശങ്കരപ്പിള്ള. അദ്ദേഹം വക്കീലായിരുന്നു ആദ്യകാലത്ത്. ജഡ്ജി ഹണ്ടിൻെറ മുൻപിൽ ശങ്കരപ്പിള്ള കെയ്സ് വാദിച്ചുകൊണ്ടിരുന്നപ്പോൾസുഖപ്രദമായ കാററ് വീശി. കവിയായ ശങ്കരപ്പിള്ള ഉടനെ ''അടിക്ക കാറ്റേ സുഖമായടിക്ക. അടിക്ക ഹണ്ടിൻെറ തലയ്ക്കു മീതേ'' എന്നു ചൊല്ലി. 'What is it? What is it?' എന്നു മലയാളം അറിഞ്ഞുകൂടാത്ത ജഡ്ജി ചോദിച്ചു. ഉടനെ ശങ്കരപ്പിള്ള അത് ഇംഗ്ളീഷിലേക്കു തർജ്ജമചെയ്തു. സായ്പിനു സന്തോഷം. ശങ്കരപ്പിള്ളയ്ക്കു അനുകൂലമായ വിധിയുണ്ടായി. മുഖസ്തുതിയും ഒരുതരത്തിലുള്ള 'കൈക്കൂലി'യും ഏകലവ്യൻെറ ഭാഷയിൽ നാട്ടുനടപ്പുംതന്നെ.

## ദുഃഖം

ഈ ലോകം ദുഃഖദായകമോ അതോ ആഹ്ളാദദായകമോ? രണ്ടുമല്ല. ലോകം നിസ്സംഗമാണ്. നമ്മളുടെ ദുഃഖം ലോകത്തിൽ ആരോപിക്കുമ്പോൾ അത് വിഷാദഭരിതം; നമ്മളുടെ ആഹ്ളാദം അതിൽ സംക്രമിപ്പിക്കുമ്പോൾ അത് ആഹ്ളാദമയം. ഫാസിലിൻെറ ''മുറിവുകളും വിലാപങ്ങളും'' എന്ന നല്ല കഥ വായിച്ചപ്പോൾ (ദേശാഭിമാനി വാരിക) അതിൻെറ വിഷാദാന്തരീക്ഷം എൻെറ മാനസികമണ്ഡലത്തെ ശോകപൂർണ്ണമാക്കി. ഞാനിനിക്കാണുന്നതെല്ലാം ദുഃഖത്തിൻെറ പ്രതീകങ്ങൾ. ഭവനത്തിൻെറ മുന്നിലെ തെരുവ് വിജനം. എങ്കിലും അതിൽനിന്നു സങ്കടത്തിൻെറ ചെറിയ തരംഗങ്ങൾ ഉയർന്ന് അന്തരീക്ഷത്തിൽ വ്യാപിക്കുന്നു. തെരുവിന് അപ്പുറത്തായി പാടങ്ങൾ. അവയിൽ നെൽച്ചെടികൾ ഇല്ല. കുററിരോമങ്ങൾപോലെ ചില കുററികൾ മാത്രം. കതിരുകൾ മുറിച്ചെടുത്തതിനുശേഷമുള്ളവ. ഒററക്കാലിൽ തപസ്സ് ചെയ്യുന്ന ചില കൊക്കുകൾ. കതിരുകളുടെ അവശിഷ്ടങ്ങളിൽനിന്നും കൊക്കുകളുടെ മൂകതയിൽനിന്നും ശോകഗാനമുയരുന്നത് എനിക്കു കേൾക്കാം. ഇതൊക്കെയൊരു കല്പനയല്ലേ എന്നാവാം വായനക്കാരുടെ തോന്നൽ. അല്ല. കടപ്പുറത്തു ചിപ്പികൾ കിടക്കുന്നതു കണ്ടിട്ടില്ലേ. അവയിൽനിന്നു ഒരെണ്ണം കൈയിലെടുക്കൂ. വല്ല ശബ്ദവുമുണ്ടോ? ഇല്ല. എന്നാൽ അതു ചെവിയിലേക്കു ചേർക്കൂ. ഒരു മുഴക്കം. ആ മുഴക്കം ഈ ലോകത്തിൻെറ ദുഃഖഗാനമാണ്. എഡ്വിൻ ആർനോൾഡ് Light of Asia-യിൽ ബുദ്ധനെക്കൊണ്ടു പ്രസ്താവിപ്പിച്ചതുപോലെ ഇവിടെ ജീവിച്ചിരിക്കുന്നവരെക്കാൾ മരിച്ചവരല്ലേ കൂടുതൽ? കാളിദാസൻ ഉറങ്ങുന്നു, റ്റാഗോർ ഉറങ്ങുന്നു, കുമാരനാശാൻ ഉറങ്ങുന്നു, വള്ളത്തോൾ ഉറങ്ങുന്നു, ചങ്ങമ്പുഴ ഉറങ്ങുന്നു. ഇവിടെ ചില സാഹിത്യകാരന്മാർ തങ്ങൾ ഒരിക്കലും ഉറക്കത്തിൽ വീഴില്ലെന്നു ഭാവിച്ച് അഹങ്കരിക്കുന്നു. അച്ഛൻെറ കൈയിൽനിന്ന് അമ്മയുടെ കൈയിലേക്കും അവിടെനിന്ന് അച്ഛൻെറ കൈയിലേക്കും ചാടിക്കൊണ്ടിരുന്ന കുഞ്ഞുമകൻ മുപ്പത്തിരണ്ടുകൊല്ലം ജീവിച്ചതിനുശേഷം ഉറങ്ങാൻ പോയി. ഇപ്പോഴും അവൻ ഉറങ്ങുന്നു. ഞാനും ശാശ്വതനിദ്രയ്ക്കു സന്നദ്ധനായിരിക്കുന്നു.

എന്തൊരു വിഷാദം! ജീവിതത്തിൻെറ ഈ ദുഃഖത്തെയാകെ ഒരു ശവക്കുഴിവെട്ടുകാരനിലൂടെ, അയാളുടെ ഭാര്യയിലൂടെ, ഉന്മാദത്തിലേക്കു വീണ മകളിലൂടെ ഫാസിൽ ആലേഖനം ചെയ്യുന്നു. നിത്യജീവിതത്തിലെ ആർജ്ജവമല്ല (sincerity) കലാലോകത്തെ ആർജ്ജവം. കലയെസ്സംബന്ധിച്ച ആർജ്ജവം ഇക്കഥയ്ക്കുണ്ട്. ലേശം പ്രകടനാത്മകത. അതു ഒഴിവാക്കിയിരുന്നെങ്കിൽ ഇതിൻെറ ആർദ്രീകരണശക്തി കൂടുമായിരുന്നു.

## നിരീക്ഷണങ്ങൾ

ഈ ലോകത്തെ ഏതു ഉജ്ജ്വല വിമർശകൻ വിചാരിച്ചാലും സർഗ്ഗശക്തിയുള്ള ഒരു കലാകാരനെയും ഒന്നും ചെയ്യാനൊക്കുകയില്ല. ടോൾസ്റേറായി, ഷെയ്ക്സ്പിയറിനെ വിമർശിച്ചിട്ട് എന്തു സംഭവിച്ചു? ടോൾസ്റേറായിയുടെ വിമർശനം ജനത പുച്ഛിച്ചുതള്ളിയതേയുള്ളു. റ്റാഗോർ കവിയല്ലെന്നു പറഞ്ഞ ബംഗാളികൾ ഏറെയാണ്. അവരെ ഇന്നാരും ഓർമ്മിക്കുന്നില്ല. സ്വദേശാഭിമാനി രാമകൃഷ്ണപിള്ള സി.വി. രാമൻപിള്ളയെ അസഭ്യങ്ങളിൽ കുളിപ്പിച്ചതുകൊണ്ട് ആ നോവലിസ്ററിൻെറ യശസ്സിന് ഒരു ന്യൂനതയും വന്നില്ല. രാമപുരത്തു വാരിയരുടെ ശ്രീകൃഷ്ണൻ കരഞ്ഞതു കണ്ടാണ് കുമാരനാശാൻെറ ബുദ്ധസന്ന്യാസി കരഞ്ഞതെന്നു പറഞ്ഞ പി.കെ. നാരായണപിള്ളയോടു കേരളത്തിലെ വായനക്കാർക്കു പുച്ഛമോ ബഹുമാനമോ? നാലപ്പാട്ടു നാരായണമേനോനെ മഹാകവിയാക്കിയിട്ടു ചങ്ങമ്പുഴ ആരുമല്ലെന്നു പറഞ്ഞ കുട്ടിക്കൃഷ്ണമാരാരെ അക്കാര്യത്തിൽ ആരംഗീകരിച്ചു? അമ്പതുകൊല്ലംകൂടി കഴിയുമ്പോൾ ജനങ്ങൾ ഓർമ്മിക്കുന്നതു കുട്ടിക്കൃഷ്ണമാരാരെയാണോ? അതോ ചങ്ങമ്പുഴയെയോ? ബഹുജനത്തെ ആർക്കും വഴിതെററിക്കാനാവില്ല. നിരൂപകൻ പറയുന്നതിൽ വല്ല പോയിൻറുമുണ്ടോ എന്നു നോക്കിയിട്ട് അവർ തങ്ങളുടേതായ അനുമാനങ്ങളിൽ ചെന്നുകൊള്ളും.



ഗർദ്യേഫ്

**ചുടുകട്ടകൾ അടുക്കിവച്ച് അതിൻെറ പുറത്ത് തകർന്ന ബസ്സ് വച്ചിരിക്കുന്നതു കാണുമ്പോൾ, തിരുവനന്തപുരത്തെ ജവഹർ ബാലഭവൻെറ മുൻപിൽ വിമാനത്തിൻെറ മോഡൽ വച്ചിരിക്കുന്നതു കാണുമ്പോൾ, സ്ത്രീയുടെ തലയിൽ വാടിക്കരിഞ്ഞ പിച്ചിപ്പൂമാല കാണുമ്പോൾ എനിക്ക് അറപ്പും വെറുപ്പും ഉണ്ടാകുന്നു. ഛന്ദസ്സില്ലാത്ത കവിത കാണുമ്പോഴുണ്ടാകുന്ന അറപ്പും വെറുപ്പും പോലെ.**



സാർത്ര്

ഞാൻ ഉൾപ്പെടെയുള്ള ചില എഴുത്തുകാരുടെ ചിത്രങ്ങൾ വാരികകളിലെ പുറംചട്ടയിൽ വരാറുണ്ട്. എന്റെ പടം മുൻപു വന്നിട്ടുണ്ട്. എന്റെ അനുമതി കൂടാതെ ഇനിയും വന്നേക്കാം. എങ്കിലും എനിക്കതിന് അർഹതയില്ല. ഇതുപോലെ അർഹതയില്ലാത്ത എത്രയോപേരുടെ ചിത്രങ്ങൾ കവർ പെയ്ജുകളിൽ വരുന്നു. ഇത് എഴുത്തുകാർക്കു ആഹ്ളാദദായകമാണെങ്കിലും വായനക്കാർക്കു ആഹ്ളാദപ്രദമല്ല. ബഹുജനം, പടങ്ങളായി വരുന്ന വ്യക്തികളെക്കാൾ, അവരെ കവറിൽ ഇരുത്തുന്നവരെക്കാൾ ബുദ്ധിയുള്ളവരാണ്. അവർ ഇതു കണ്ട് പരിഹസിക്കുകയേയുള്ളു. മാത്രമല്ല ഏതു വാരികയിലാണോ അനർഹൻമാരുടെ പടം വരുന്നത് ആ വാരികയ്ക്കു ബഹുജനദൃഷ്ടിയിൽ ഇടിവു സംഭവിക്കുകയും ചെയ്യും. അന്തസ്സുള്ള പ്രസാധനം എന്ന് ആളുകൾ പറയണമെങ്കിൽ അർഹതയുള്ളവരുടെ പടങ്ങൾ മാത്രമേ കവർ പെയ്ജിൽ അച്ചടിക്കാവൂ. ഇക്കാര്യത്തിൽ പടിഞ്ഞാറൻ വാരികകൾ നമുക്കു മാർഗ്ഗദർശകങ്ങളായിബ്ഭവിക്കേണ്ടതാണ്.

2. സാർത്രിന്റെ തത്ത്വചിന്ത മാത്രമല്ല നോവലുകളും ചെറുകഥകളും ചിന്തോദ്ദീപകങ്ങളാണ്. അദ്ദേഹത്തിന്റെ Intimacy എന്ന ചെറുകഥ നോക്കുക. ലൂലൂ എന്ന തരുണി ധ്വജഭംഗമുള്ള ഒരുത്തനെയാണ് ഭർത്താവായി സ്വീകരിച്ചത്. പൂർവകാമുകനുമായി ഒളിച്ചോടാൻ അവളെ വേറൊരാൾ പ്രേരിപ്പിക്കുന്നതും അതനുസരിച്ചു പ്രവർത്തിച്ച അവളെ ഭർത്താവ് വീണ്ടെടുക്കുന്നതുമാണ് കഥ. ഈ രചനയുടെ ഇതിവൃത്തത്തിലല്ല നമുക്കു താൽപര്യം. സാർത്രിന്റെ "സ്വാതന്ത്ര്യം" എന്ന ആശയത്തിലുമല്ല. ലൂലൂ ഭർത്താവിനെക്കുറിച്ചു പറയുന്നതാണു ശ്രദ്ധാർഹം. "അദ്ദേഹം എന്നെ സ്നേഹിക്കുന്നു, പക്ഷേ എന്റെ കുടലുകളെ സ്നേഹിക്കുന്നില്ല. എന്റെ 'അപ്പെൻഡിക്സ്' അവർ ഒരുഗ്ളാസ്സിൽവച്ച് അദ്ദേഹത്തെ കാണിച്ചാൽ അദ്ദേഹം അതു തിരിച്ചറിയില്ല. ... ആരായാലും അയാളുടേതായ എല്ലാം സ്നേഹിക്കപ്പെടണമല്ലോ. അന്നനാളം, കരൾ, കുടലുകൾ ഇവയെയെല്ലാം സ്നേഹിക്കണം. (Intimacy—Panther Books—Page 9) കാമുകിയുടെ കുടലിനെ, കരളിനെ, അന്നനാളത്തെ സ്നേഹിക്കുന്നതെങ്ങനെ? അവ കാണാൻ വയ്യാത്തവയാണല്ലോ. അതുകൊണ്ടാവാം സ്നേഹിക്കാനാവാത്തത്. പെണ്ണിന്റെ കാണാവുന്ന അവയവങ്ങളെ സ്നേഹിക്കുന്നുണ്ട് പുരുഷൻമാർ. എന്നുപറഞ്ഞാലെന്താണ് അർത്ഥം? സ്ത്രീയുടെ സാന്നിദ്ധ്യത്തെ, അവളുടെ സ്ത്രീത്വത്തിന്റെ പ്രത്യക്ഷീകരണത്തെ സ്നേഹിക്കാനാവും എന്നുതന്നെ.

"മഴക്കാലമല്ലേ? എങ്ങനെയിരിക്കുന്നു നിങ്ങളുടെ നാട്?"

"റോസാപ്പൂക്കൾ പുഞ്ചിരിയിടുന്നു. സ്ത്രീകൾ കുടയുണ്ടായിട്ടും നിവർക്കാതെ മഴ നനഞ്ഞു റോഡിലൂടെ നടക്കുന്നു."

## കാണ്ടാമൃഗം

ശൂന്യാകാശത്തേക്കു കുതിക്കുന്ന പേടകം പോലെയാണ് കലാസൃഷ്ടിയെന്ന് എനിക്കു തോന്നിയിട്ടുണ്ട്. പദസന്നിവേശത്തിന്റെ തലത്തിൽനിന്ന് അത് ലയാത്മകശക്തിയാൽ ഉയരുന്നു. അവിടെനിന്ന് ആശയശക്തികൊണ്ട് വീണ്ടും ഉയരുന്നു. ആ മണ്ഡലത്തിലെത്തുമ്പോൾ വിഷന്റെ (vision) ശക്തിയാൽ പിന്നീടും മുകളിലേക്കു കുതിക്കുകയാണ്. അവിടെനിന്നും കുതിച്ചുയരലുണ്ട്. അതു ചെന്നുനില്ക്കുന്നത് സൗന്ദര്യത്തിന്റെ മണ്ഡലത്തിൽ. അവിടെ ഗുരുത്വാകർഷണശക്തി ഇല്ലാത്തതിനാൽ കലാസൃഷ്ടിയെന്ന പേടകം അവിടെത്തന്നെ ഭ്രമണം ചെയ്തുകൊണ്ടിരിക്കുന്നു. ജി. പ്രകാശ് കലാകൗമുദിയിൽ എഴുതിയ "കോടതി മുൻപാകെ സത്യം സത്യമായ്" എന്ന ചെറുകഥ ഇങ്ങനെ ഒന്നിനൊന്ന് ഉയരുന്ന ശൂന്യാകാശപേടകമാണോ? കലാസൗന്ദര്യം ആസ്വദിക്കുന്നതിൽ തൽപരനായ ഒരുത്തൻ—പുരുഷോത്തമൻ—വൈരൂപ്യമുള്ള ഒരുത്തിയെ വിവാഹം കഴിച്ചതിനുശേഷം ഹൃദയസ്തംഭനം വന്നു മരിക്കുന്നത്രേ. വാക്കുകൾ ഒററയ്ക്കു നില്ക്കുമ്പോൾ നിശ്ചേതനങ്ങളാണെന്നു തോന്നും. പക്ഷേ പ്രയോഗത്തിന്റെ ആയസശലാകയുടെ സാന്നിദ്ധ്യത്തിൽ അതു അയസ്കാന്തശക്തി ആവഹിക്കും. ശലാക അടുത്തു ചെല്ലുമ്പോഴാണ് മാഗ്നെററിക് ശക്തി പ്രസരിക്കുന്നത്. പ്രകാശിന്റെ വാക്കുകൾ—അവകൊണ്ടു നിർമ്മിക്കുന്ന വാക്യങ്ങൾ—ചതഞ്ഞ മട്ടിൽ കിടക്കുന്നതേയുള്ളു. പദതലത്തിൽ സവിശേഷതയില്ല എന്ന് അർത്ഥം. അതിനാൽ ലയത്തിന്റെ ശക്തിയില്ല. നൂതനമായ ആശയം നിവേശിപ്പിക്കാൻ പ്രയാസമുണ്ടെന്നു ഞാൻ സമ്മതിക്കുന്നു. പക്ഷേ അതിനു ലേശമെങ്കിലും മാററം—വേരിയേഷൻ—വരുത്താം. കഥാകാരൻ അക്കാര്യത്തിലും പ്രഗല്ഭനല്ല. ഇത്രയും അവിദഗ്ദ്ധത രചനയിൽ കണ്ടാൽ അത് സൗന്ദര്യതലത്തിൽ എത്തുന്നില്ലെന്ന് എടുത്തു പറയേണ്ടതില്ല. വാക്കുകൾ സുന്ദരികളുടെ മേനിപോലെ മൃദുത്വമുള്ളതാകണം. അതു തൊട്ടാൽ അരുണാഭമാകും. ഒരേ തരത്തിൽ ഒരാൺകുട്ടിയെയും പെൺകുട്ടിയെയും പിച്ചിനോക്കൂ. ആൺകുട്ടിയുടെ തൊലിപ്പുറത്തു വ്യത്യാസമൊന്നും കാണില്ല. പെൺകുട്ടിയുടെ തൊലി ചുവന്ന നിറമുള്ളതാകും: അല്ലെങ്കിൽ പാടുവീഴും അവിടെ. പ്രകാശിന്റെ വാക്കുകൾ ആൺകുട്ടിയുടെ ചർമ്മംപോലെയുമല്ല. കാണ്ടാമൃഗത്തിന്റെ തൊലിക്കട്ടിയാണ് അവയ്ക്കുള്ളത്.

## മഹാകവി

ചൈനയിലെ മഹാകവി ലീ പോ (Li Po) (ലീ 'റ്റീ പോ Li Tai Po. 700-762) രണ്ടായിരത്തിലധികം കാവ്യങ്ങൾ രചിച്ചുവെന്നാണു പറയുന്നത്. അതിന്റെ അഞ്ചിലൊരു ഭാഗമേ ഇന്നു കിട്ടിയിട്ടുള്ളു. പ്രകൃതിസൗന്ദര്യം, വിയോഗദുഃഖം ഈ വിഷയങ്ങളെക്കുറിച്ച് അന്യാദൃശമായ രീതിയിൽ പാടിയ കവിയെന്ന നിലയിൽ ലീ പോയെ ലോകം ഇന്നും ആരാധിക്കുന്നു.

Arthur Cooper തർജ്ജമചെയ്തു പ്രസാധനം ചെയ്ത Li Po and Tu Fu എന്ന പുസ്തകത്തിലാണ് (Penguin Classics) ഞാൻ ആദ്യമായി ലീ പോയുടെ (ലീ ബോ എന്നു ചൈനീസ് ഉച്ചാരണം) കാവ്യങ്ങൾ വായിച്ചത്. അവയിലൊന്നായ The Ballad of Ch'ang-Kan എന്നെ ഇപ്പോഴും ഹോണ്ട് ചെയ്യുന്നു. പതിന്നാലാമത്തെ വയസ്സിൽ അവൾ അവനെ വിവാഹം കഴിച്ചു. പതിനാറുവയസ്സ് അവൾക്കായപ്പോൾ അവൻ പോയതാണ്. ഏറെ വർഷങ്ങളായിട്ടും അവൻ തിരിച്ചെത്തിയില്ല. അവൾക്കിപ്പോൾ ഒരഭ്യർത്ഥനയേയുള്ളു. തിരിച്ചുവരുന്നതിനുമുൻപ് തനിക്ക് അവൻ കത്തെഴുതണം. അതു കിട്ടിയാൽ അവൾ അവനെ സ്വാഗതം ചെയ്യാൻ സന്നദ്ധയായി നില്ക്കും. ഈ മനോഹരമായ കാവ്യത്തിലെ ഒരുഭാഗം കാണുക:-

Here by the door our farewell
footprints
They one by one are growing green
moss
The moss so thick I cannot
Sweep it,
And fallen leaves: Autumn
winds came soon!

September now: Yellow butterflies
Flying in pairs in the west
garden;
And what I feel hurts me in
my heart,
Sadness to make a pretty face
old...

കൂപ്പറുടെ ഈ തർജ്ജമ കൂടക്കൂടെ വായിക്കുകയും ഇതു ഉൾക്കൊള്ളുന്ന ഗ്രന്ഥത്തെ കൊച്ചുകുഞ്ഞിനെയെന്നപോലെ താലോലിച്ചതിനുശേഷം താഴെ വയ്ക്കുകയും ചെയ്തിരുന്ന എനിക്ക് മറെറാരു തർജ്ജമ കിട്ടി. അമ്പതുവർഷം ചൈനയിൽ താമസിച്ച് അവിടത്തെ ഭാഷയിലും സാഹിത്യത്തിലും സംസ്കാരത്തിലും പാണ്ഡിത്യമാർജ്ജിച്ച ന്യൂസ്‌ലണ്ടിലെ കവി Rewi Alley-യുടെ തർജ്ജമ. ലീ പോയുടെ കാവ്യവിഷയങ്ങളെ അവലംബിച്ച് ചിത്രങ്ങൾ വരയ്ക്കുന്ന Pan Hsieh-Tzu വരച്ച പല കളർചിത്രങ്ങൾ. അവ കലയുടെ അധിത്യകയിൽ എത്തിനില്ക്കുന്നു. ഹോങ്കോങ്ങിൽ അച്ചടിച്ച ഈ കാവ്യഗ്രന്ഥം ഏതു പടിഞ്ഞാറൻ ഗ്രന്ഥത്തെയും മുദ്രണഭംഗിയിൽ അതിശയിക്കുന്നു. കൂപ്പർ തർജ്ജമചെയ്ത ഭാഗം Rewi Alley എങ്ങനെ തർജ്ജമ ചെയ്തുവെന്നു ഇനി നോക്കാം.

In front of our home, footprints
You left are covered with
green moss, now with roots so deep
the broom does not sweep them away
Autumn rides in too soon,
bringing
down leaves; eighth
month and
golden butterflies flit amongst
late flowers; I sitting amongst
them all, see and am troubled by
time, so that I begin to look old
myself;....

കൂപ്പറുടെ തർജ്ജമയ്ക്കാണു ഭംഗി കൂടുതലുള്ളതെന്ന് ആരെങ്കിലും വാദിച്ചാൽ അതിൽ കൃത്രിമത്വം കൂടുമെന്നായിരിക്കും പ്രസാധകരുടെ മറുപടി. "Lotus out of water, so natural without make-up" എന്നാണ് ലീ പോയുടെ ശൈലിയെ അഭിജ്ഞൻമാർ വിശേഷിപ്പിച്ചത്. Picking Lotus എന്ന ലീ പോ കാവ്യത്തിലെ ഒരുഭാഗം എടുത്തെഴുതിക്കൊണ്ട് ഈ ചിന്ത അവസാനിപ്പിക്കാം.

Out on the Joyeh River a lass
picking
lotus, unable to be seen, just the
sound
of her laughing voice coming through
the leaves; a bright sun makes
her dress
reflect in the waters below, and a
breeze
wafts over the fragrance from
her sleeves.

ഇമ്മാതിരി കവിത വായിക്കുമ്പോഴാണ് ജീവിതം ധന്യമാകുന്നത്. (Li Pai [Li Po]-200 Selected Poems, C and C Joint Printing Co. (H.K) Ltd. 9 Queen Victoria Street, Hongkong—Rs 170)




ലീ പോ

★ ★ ★

ചുടുകട്ടകൾ അടുക്കിവച്ച് അതിന്റെ പുറത്ത് തകർന്ന ബസ്സ് വച്ചിരിക്കുന്നതു കാണുമ്പോൾ, തിരുവനന്തപുരത്തെ ജവാഹർ ബാലഭവന്റെ മുൻപിൽ വിമാനത്തിന്റെ മോഡൽ വച്ചിരിക്കുന്നതു കാണുമ്പോൾ, സ്ത്രീയുടെ തലയിൽ വാടിക്കരിഞ്ഞ പിച്ചിപ്പൂമാല കാണുമ്പോൾ എനിക്ക് അറപ്പും വെറുപ്പും ഉണ്ടാകുന്നു. ഛന്ദസ്സില്ലാത്ത കവിത കാണുമ്പോഴുണ്ടാകുന്ന അറപ്പും വെറുപ്പുംപോലെ.

കടപ്പുറത്തു ചിപ്പികൾ കിടക്കുന്നതു കണ്ടിട്ടില്ലേ. അവയിൽ നിന്നു ഒരെണ്ണം കൈയിലെടുക്കൂ. വല്ല ശബ്ദവുമുണ്ടോ? ഇല്ല. എന്നാൽ അതു ചെവിയിലേക്കു ചേർക്കൂ. ഒരു മുഴക്കം. ആ മുഴക്കം ഈ ലോകത്തിന്റെ ദുഃഖഗാനമാണ്.

(10-ാം പേജിൽ നിന്നും തുടർച്ച)

എസ്.എഫ്.ഐ സംസ്ഥാന സെക്രട്ടറി പ്രദീപ്കുമാർ, മുൻ യൂണിവേഴ്സിറ്റി യൂണിയൻ ചെയർമാൻ സുനിൽ സി. കുര്യൻ, കെ.എസ്.യു. സംസ്ഥാന ജനറൽ സെക്രട്ടറിമാരായ ഗംഗാധരൻ പാറക്കുളം, പി. സാദത്ത് തുടങ്ങി നിരവധി വിദ്യാർത്ഥി നേതാക്കളെ പലതവണ പൊലീസ് മർദ്ദിച്ചവശരാക്കിയിട്ടുണ്ട്. തൃശൂരിലെ മുസ്ളീം ലീഗ് ജില്ലാ സെക്രട്ടറി കെ.ബി. അബ്ദുള്ളക്കുട്ടിയെ മെയ് 22ന് വലപ്പാട് പൊലീസ് കസ്റ്റഡിയിലെടുത്തു മർദ്ദിച്ചു. ഐ.എൻ.ടി.യു.സി(ഐ) വണ്ണപ്പുറം മണ്ഡലം പ്രസിഡൻറ് പി.കെ. നാരായണനെ നവംബർ 8ന് പൊലീസ് കസ്റ്റഡിയിലെത്തുടത്ത് മർദ്ദിച്ചു. ഒരു ഭരണകക്ഷി എം.എൽ.എയെ തെറിവിളിച്ചതിന് പൂന്തുറ സി.ഐയെ ഈ അടുത്ത ദിവസം സസ്പെൻഡു ചെയ്യുകയുണ്ടായി. പൊലീസ് മർദ്ദനമേറ്റ ജനനേതാക്കൾ ഇനിയും നിരവധിയുണ്ട്.

പൊലീസിനെ ദുരുപയോഗം ചെയ്ത് ഗ്രൂപ്പുകളിയിൽ കക്ഷിചേർക്കുന്നതായി വി.എം. സുധീരനു പരാതി. ജനുവരി 24-ാം തീയതി വി.എം. സുധീരൻ നടത്തിയ പ്രസ്താവനയിൽ കേരളത്തിലുടനീളം 'എ' വിഭാഗക്കാരെ പൊലീസ് പീഡിപ്പിക്കുന്നതായി പരാതിപ്പെട്ടു. മറുകണ്ടം ചാടാനായി 'എ' കോൺഗ്രസ്സുകാരോട് പൊലീസ് ഉദ്യോഗസ്ഥർ ആവശ്യപ്പെടുകയും 'സ്നേഹപൂർവ്വം' ഭീഷണിപ്പെടുത്തുകയും ചെയ്യുന്നതായാണ് പരാതി ഉണ്ടായത്. വോട്ടുപിടിത്തത്തിലും പൊലീസിനെ ഉപയോഗപ്പെടുത്തിയതായി 'എ' നേതാക്കൾ പരാതിപ്പെട്ടു.

തരംകിട്ടിയാൽ 'എ'ക്കാരെ മർദ്ദിക്കുവാനും പൊലീസ് മുതിർന്നുവത്രെ. 91 ഒക്ടോബർ 22ന് ഇരിങ്ങാലക്കുടയിലെ 'എ' മണ്ഡലം പ്രസിഡൻറ് കെ.സി. ജോഷി, മോഹൻലാൽ എന്നിവരെ പൊലീസ് മർദ്ദിക്കുകയും തുടർന്ന് 'ഐ' വിഭാഗക്കാർ പൊലീസ് സ്റ്റേഷൻ മാർച്ച് നടത്തുകയും ചെയ്തു. മെയ് 24-ാം തീയതി പാലക്കാട് ടൗൺ എസ്.ഐയും സംഘവും 'എ' വിഭാഗക്കാരായ സി. ചാത്തു, രാധാകൃഷ്ണൻ എന്നിവരെ മർദ്ദിക്കുകയും അതിനെത്തുടർന്ന് 'എ' വിഭാഗക്കാർക്ക് പി. ബാലൻ എം.എൽ.എ, മുൻ എം.എൽ.എ ചന്ദ്രൻ എന്നിവരുടെ നേതൃത്വത്തിൽ പ്രതിഷേധയോഗം ചേരേണ്ടിവരികയും ചെയ്തു.

ഈ രണ്ടു സംഭവങ്ങൾക്കുപുറമേ നിരവധി പൊലീസ് പകപോക്കലുകൾ 'എ'ക്കാർക്കു നേരെ ഉണ്ടായതായി ആൻറണി വിഭാഗം നേതാക്കൾ പറയുന്നു. എന്നാൽ 'ഐ' വിഭാഗം പറയുന്നത് ധനമന്ത്രിയുൾപ്പെടെയുള്ള 'എ'ക്കാർ പ്രതികാരത്തിനായി 'ഐ'ക്കാരുടെ സ്ഥാപനങ്ങളിൽ റെയ്ഡുകൾ നടിത്താൻ ശ്രമിക്കുന്നു എന്നാണ്. എന്തായാലും എ-ഐ പോരിൽ പൊലീസും കക്ഷിചേരുന്നു എന്നത് ഒരു യാഥാർത്ഥ്യമാണ്.

# കിങ്കരന്മാർ പേടിക്കുന്നു

മുഖ്യമന്ത്രിക്കു വന്നുപെട്ട ദുരന്തത്തെത്തുടർന്ന് അദ്ദേഹത്തിനു ചുറ്റുമുണ്ടായിരുന്ന കോൺഗ്രസ്സുകാരല്ലാത്തവർ തികഞ്ഞ കൺഫ്യൂഷനിലായിരിക്കുകയാണ്. ഭരണത്തിൻെറ അപ്പക്കഷ്ണങ്ങൾ കൈവശമാക്കി മഹാരഥന്മാരായി നടന്ന അവർക്കു ചുറ്റും നിരവധി കഥകളുണ്ട്. കോൺഗ്രസ്സിലെ ഒരുവിഭാഗം അവരെ ഈ ഭരണത്തിൻെറ തുടക്കം മുതലേ എതിർത്തുപോന്നിരുന്നു. അക്കൂട്ടത്തിലൊരാൾ ഈ കേരളനാട്ടിലെ പൊലീസിനെപ്പോലും നിയന്ത്രിച്ചുകളഞ്ഞു. അയാളുടെ ബലം പണമല്ലാതെ മറ്റൊന്നുമല്ല. നാനാവിധത്തിലും ജനങ്ങളെ ചതിച്ച്, സഫാരിയുമിട്ട് മുതലാളിയായി ഒതുങ്ങിക്കൂടിയ ഒരു വിഷയലമ്പടൻ കരുണാകരൻ സർക്കാർ അധികാരത്തിൽ വന്നതോടുകൂടി രംഗത്തുവന്നു മാന്യനായി. മാന്യനാവുക മാത്രമല്ല സർക്കാർ സാന്നിദ്ധ്യമുള്ള, സാമൂഹ്യബാദ്ധ്യതയുള്ള പല സ്ഥാപനങ്ങളിലും അയാൾ കയറിക്കൂടി. പത്രങ്ങളിൽ അയാളുടെ ചിത്രങ്ങൾ കണ്ട് ജനം ഞെട്ടിക്കൊണ്ടു ചോദിച്ചു: "ഇവനോ, ഈ കരിങ്കള്ളൻ. പാവങ്ങളെ കണ്ണീരുകുടിപ്പിച്ച....." യഥാർത്ഥ കോൺഗ്രസ്സുകാർ എല്ലാം ഉള്ളിലിട്ട് സഹിച്ചു.

സാമൂഹ്യവിരുദ്ധന്മാരും ചില ഉയർന്ന പൊലീസ് ഉദ്യോഗസ്ഥന്മാരും ചേർന്ന് രാഷ്ട്രീയാധികാരം പങ്കിട്ടു. കോൺഗ്രസ്സിലെ അധികാരമോഹികൾക്കുപോലും അവരുടെ മേലാളത്തം അംഗീകരിക്കേണ്ടിവന്നു. ഈ വർഗ്ഗത്തിന് മുഖ്യമന്ത്രിയുടെ ശക്തിയല്ലാതെ മറ്റൊരു ശക്തിയും ഉണ്ടായിരുന്നില്ല. ഭരണത്തിൻെറ ഇടനാഴികളിലൂടെ സഫാരിസ്യൂട്ടും ഭാഗവതർ ജുബ്ബായുമിട്ടു നടന്ന ഈ വർഗ്ഗമാണിന്ന് കൺഫ്യൂഷനിലായിരിക്കുന്നത്. കോൺഗ്രസ്സുകാരൻെറ ഖാദിയെയല്ല, പൊലീസുകാരൻെറ കാക്കിയെയാണ് ഇവർ ആദരിച്ചത്. ഈ കിങ്കരന്മാർ ഇന്ന് പാഞ്ഞുനടക്കുകയാണ്. മുഖ്യമന്ത്രിയുടെ ആരോഗ്യസ്ഥിതിയിൽ ഏറ്റവുമധികം വേവലാതിപിടിച്ചു നടക്കുന്നത് ഇവരാണ്. ഇക്കൂട്ടരുടെ ഒരു പൊതുസ്വഭാവം ഏതു ഭരണത്തിൻെറ ഇടനാഴിയിലേക്കും നുഴഞ്ഞുകയറുമെന്നുള്ളതാണ്. ഇവരിൽ ചിലർ കാലുമാറാൻ ശ്രമിക്കുന്നുണ്ട്. പക്ഷേ, ചെന്നു കെട്ടിപ്പിടിക്കാൻ സ്ഥലമില്ല. ഐ.എ.എസ്സുകാർക്കും ഐ.പി.എസ്സുകാർക്കും മേലെപ്പറന്ന ഈ ആൻറിസോഷ്യലുകളെ സൃഷ്ടിച്ചതാണ് മുഖ്യമന്ത്രി കരുണാകരൻ തൻെറ രാഷ്ട്രീയജീവിതത്തിൽ ചെയ്ത ഏറ്റവും വലിയ തെറ്റ്.

ഇവരെന്തൊക്കെയാണിവിടെ ചെയ്തത്? ആദ്യമായി ഇവർ കോൺഗ്രസ്സിനെ തുരങ്കം വച്ചു? എന്തിനുപറയുന്നു, കോൺഗ്രസ്സിനെ ഇവർ ഒരു കൊടക്കീഴിൽ പിളർന്നുവെച്ചു. അതിനവർ പണം ചെലക്കാവിയിട്ടുണ്ടാവില്ലേ? ക്വാണ്ടസ്സുകളും ഹോട്ടലുകളും ഉപയോഗിച്ചിട്ടുണ്ടാവില്ലേ? ഉണ്ട് എന്ന് എടുത്തുകാണിക്കാൻ തെളിവുകളില്ല. ഇത്തരം കാര്യങ്ങൾക്കൊക്കെ തെളിവുകളുണ്ടാകുമോ? അവിഹിതപ്രവർത്തനങ്ങളുടെ തുടക്കം തന്നെ തെളിവുകൾ നശിപ്പിച്ചുകൊണ്ടാണല്ലോ.

ഇക്കൂട്ടരും പൊലീസുമാണ് കോൺഗ്രസ്സിനെ ഇപ്പരുവത്തിലെത്തിച്ചത്. എന്ന കാര്യത്തിൽ സംശയമേയില്ല. പൊലീസും സഫാരിയണിഞ്ഞ സാമൂഹ്യവിരുദ്ധന്മാരും കൂട്ടുചേർന്നു നടത്തുന്ന അതിക്രമങ്ങൾ മുഖ്യമന്ത്രി നോക്കി ഇരുന്നു.

ഇവർക്കാവശ്യം വൻകിട കോൺട്രാക്ടറുകളായിരുന്നു. സ്റ്റാർ ഹോട്ടലുകളും സദിരുകളുമായിരുന്നു. ബാങ്കുകളും സർക്കാരിൻെറ പണം കടമായി നൽകുന്ന സ്ഥാപനങ്ങളുമായിരുന്നു.

നേതാക്കന്മാരെ വിലയ്ക്കുവാങ്ങുന്ന കോൺട്രാക്ടർമാരും പണ്ചാക്കുകളും നേരത്തേ ഇവിടെ ഉണ്ടായിരുന്നു. എന്നാൽ പുതിയ വർഗ്ഗമാകട്ടെ നേതാക്കന്മാരെ മാത്രമല്ല ബ്യൂറോക്രസിയെയും പൊലീസിനെയും വിലയ്ക്കു വാങ്ങി കയ്യിലെടുത്തു.

എന്തെല്ലാമാണ് ഇവരീനാട്ടിൽ ആശിച്ചത്? പുതിയ വ്യവസായകാലാവസ്ഥയിൽ പുതിയ പുതിയ കമ്പനികൾ തുടങ്ങണം. സ്വകാര്യ മേഖലയുടെ കാലമല്ലേ? എല്ലാം സ്വന്തമാക്കിക്കളയാം. എല്ലാമിങ്ങനെ സ്വന്തമാക്കുമ്പോൾ കോൺഗ്രസ്സിൽ നിന്നുതന്നെ എതിർപ്പുവരില്ലേ? അതുവരാതിരിക്കണം. അതിന് ആദർശം പറയുന്ന ആൻറണിമാരെ അറബിക്കടലിലേക്കു വലിച്ചെറിയുകയോ മുക്കാലിയിൽ കെട്ടി അടിക്കുകയോ വേണം. ആൻറണിമാരവസാനിച്ചാൽ പിന്നെന്ത്? എന്തെല്ലാം പറഞ്ഞാലും മുഖ്യമന്ത്രി കോൺഗ്രസ്സുകാരനാണ്. കുറച്ചെങ്കിലും കോൺഗ്രസ്സാദർശം, അല്ലെങ്കിൽ പഴമയുടെ ഒരു നന്മ അദ്ദേഹത്തിൽ കണ്ടെന്നുവരും. അദ്ദേഹത്തിന് ഇന്ന് ഇന്ത്യയോട് എന്തൊക്കെയോ ബാദ്ധ്യതയുണ്ട്.

മുഖ്യമന്ത്രി കാറപകടത്തിൽപ്പെട്ടപ്പോൾ ഈ വർഗ്ഗത്തിന് ഇപ്പോൾ അദ്ദേഹത്തെവേണ്ട. മുരളിവേണുമാരുടെ പിന്നിൽക്കൂടി ഇവർ. കരുണാകരന് താങ്ങും തണലും നൽകിയ ഈ വർഗ്ഗം സൂത്രത്തിൽ കരുണാകരനെതിരെ തിരിയുന്നു. ഇവരിപ്പോൾ ക്ലിഫ്ഹൗസിനു ചുറ്റും മുഖ്യമന്ത്രിയുടെ അസുഖത്തിൽ വേവലാതിപൂണ്ടു നടക്കുകയാണ്. കരുണാകരനോട് സ്നേഹമോ അഭിമാനമോ ആദരവോ ഉള്ളതുകൊണ്ടല്ല. അദ്ദേഹത്തിൻെറ അസുഖത്തിൽ ഇവർക്ക് വേവലാതിയൊട്ടില്ലതാനും. കൈയിൽക്കിട്ടിയത് നഷ്ടപ്പെടാതിരിക്കാനാണ് അവരിപ്പോൾ സൂത്രങ്ങൾ മെനയുന്നത്. മുരളിയല്ലെങ്കിൽ വേണു, വേണുവല്ലെങ്കിൽ മുരളി. രണ്ടുപേരുമല്ലെങ്കിൽ പിന്നെ ആര്? അവർക്കിപ്പോൾ അതോർത്ത് ഉറക്കം നഷ്ടപ്പെട്ടു തുടങ്ങിയിരിക്കയാണ്.

---

16-ാം പേജിൽനിന്നും തുടർച്ച

പതിനാറുദിവസം സ്വീഡനിൽ നടന്ന ഫുട്ബാൾ മാമാങ്കം ഒരു സത്യം വെളിപ്പെടുത്തി: യൂറോപ്യൻ പവർ ഗെയിമിനും ശക്തിക്ഷയം സംഭവിച്ചുതുടങ്ങിയിരിക്കുന്നു. ലാറ്റിനമേരിക്കയുടെ കവിത പോലുള്ള ഫുട്ബാൾ കളിയെ ഏതാണ്ടു അന്യംനിറുത്തിച്ച യൂറോപ്യൻ കളിയുടെ കൊടുങ്കാറ്റ് വീശലിന് സൗന്ദര്യം പണ്ടേയില്ലായിരുന്നു. ഇപ്പോഴാകട്ടെ ആ കാറ്റുവീശലിനും വേഗത പോരാതായിരിക്കുന്നു. തടിമിടുക്കിലൂന്നിയ മെഷീൻ പ്ളേ മന്ദഗതിയിലാകുമ്പോൾ വിരസത കളി കണ്ടിരിക്കുന്നവരുടെ മനസ്സിൽ മേയാനിറങ്ങുമെന്ന വാസ്തവം മറച്ചുപിടിച്ചാൽ അതൊരു അവാസ്തവമാകുകയില്ലല്ലോ.

---

31-ാം പേജിൽനിന്നും തുടർച്ച

നിരത്തിലൂടെ പൊയ്ക്കൊള്ളാൻ ആംഗ്യം.

അമ്മ നിർദ്ദേശിച്ചു. "പോയി ഓപ്പറേഷൻ കഴിയുവോളം അവിടെത്തന്നെ നിന്ന് വിവരം അറിഞ്ഞിട്ടുപോരു."

അതുതന്നെ കാര്യം എന്ന് അച്ഛൻ സർവ്വശക്തിയുമുപയോഗിച്ച് ആംഗ്യം കാണിച്ചു, ആവർത്തിച്ചാവർത്തിച്ച്.

"ഇവിടെ..."

"ഇത്രയൊക്കെ അറിയാമെങ്കിൽ ഇവടെ വേറെ ആളില്ല എന്നും അറിഞ്ഞോളും!"

അറിയാമെന്ന് അച്ഛൻ തലയാട്ടി.

"നിന്നേ മാത്രേ വിശ്വാസള്ളു. അതാണ്. വേഗം ചെന്നോളു."

സന്ധ്യയ്ക്കു മുമ്പ് മടങ്ങിയെത്താൻ പറ്റിയില്ല. രാത്രി വന്നുകയറിയപ്പോൾ അച്ഛൻ അതേ ഇരിപ്പ്. കുളിച്ചിട്ടില്ല, കാപ്പി കുടിച്ചിട്ടില്ല, മരുന്നുകഴിക്കാനും കൂട്ടാക്കിയിട്ടില്ല.

ആസ്പത്രിയിലെ വിവരങ്ങൾ പറഞ്ഞതോടെ അച്ഛൻ ഒരു ശബ്ദവും പുറപ്പെടുവിക്കാതെ എണീക്കാനാഞ്ഞു. കിടക്കയിൽ ചുവരിലേക്കു തിരിഞ്ഞ് ഒരു കിടത്തം. അത്താഴവും കഴിച്ചില്ല.

(തുടരും)

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pvt] Ltd., at the Kala Kaumudi Press, Thiruvananthapuram.